# SMARANAKAL

BY

**R. EASWARA PILLAI B. A.**

*Published by:*

**R. PADMANABHA PILLAI B. A., B. L.**

First Impression—August 1956



---

DISTRIBUTORS:

**NATIONAL BOOK STALL**

**POST BOX 40 :: KOTTAYAM**

*Rs. 1—8—0*

# സ്മരണകൾ



ആർ. ഈശ്വരപിള്ള ബി. എ.

നാഷനൽ ബുക്ക് സ്റ്റാൾ
കളരിക്കൽ ബസാർ കോട്ടയം

വില 1 ക. 8 ണ

# ആമുഖം



സുപ്രസിദ്ധ വിദ്യാഭ്യാസപ്രവർത്തകനും സാഹിത്യകാരനും ചിന്തകനുമായ എൻെറ അഭിവന്ദ്യപിതാവ് പരേതനായ ശ്രീ. ആർ. ഈശ്വരപിള്ള ബി. എ. യുടെ പേരിൽ കൈരളീദേവിയ്ക്കു് സമർപ്പിക്കുന്ന അന്ത്യോപഹാരമാണു് ഈ 'സ്മരണ'ഹാരം. ഇതിൽ അടങ്ങിയിട്ടുള്ള ലേഖനങ്ങൾ എല്ലാംതന്നെ 101-നും 105-നും ഇടയ്ക്കു് വളരെക്കാലം മുമ്പ് പ്രവർത്തനം നിന്നുപോയ "ഗുരുനാഥൻ" മാസികയിൽ പല സന്ദർഭങ്ങളിലായി പ്രസിദ്ധം ചെയ്തിട്ടുള്ളതാണു്. ഈ ലേഖനങ്ങളെല്ലാം ചേർത്തു് ഗ്രന്ഥരൂപേണ പ്രസിദ്ധംചെയ്യുന്നതിനു് എനിക്കു് അതിയായ സന്തോഷമുണ്ടു്.

ശ്രീമാൻ ഈശ്വരപിള്ള അവർകളെപ്പോലെയുള്ള ഒരു മഹനീയ വ്യക്തിയുടെ ജീവിതസ്മരണകൾ പ്രസിദ്ധംചെയ്യേണ്ട ആവശ്യകതയെപ്പററി രണ്ടുപക്ഷമുണ്ടാവാൻ തരമില്ല. സ്മരണകളുടെ പ്രാധാന്യത്തെപ്പററിയും അവ രേഖപ്പെടുത്തേണ്ടതിൻെറ ആവശ്യകതയെപ്പററിയും ഗ്രന്ഥകർത്താവു് പ്രസ്താവിച്ചിരിക്കുന്നതു് ഇപ്രകാരമാണു്:- "മനുഷ്യജീവിതം അവിച്ഛിന്നമായ സ്മരണപരമ്പരയാണെന്നു പറയുന്നതിൽ വല്ല അസാംഗത്യവുമുണ്ടെന്നു തോന്നുന്നില്ല. ബാല്യം, യൌവ്വനം, വാർദ്ധക്യം എന്നീ ജീവിതഘട്ടങ്ങളെ അന്യോന്യം സംയോജിപ്പിക്കുന്നതു് സ്മരണാബന്ധം ഒന്നുതന്നെയാണു്. ഒരു ഘട്ടത്തിലെ അനുഭ

വങ്ങൾ മറുഘട്ടത്തിൽ വിസ്മൃതങ്ങളായിപ്പോകുന്നതായാൽ, ഗതമായ ഘട്ടം ജീവിതത്തിൽ കേവലം ഒരു ശൂന്യപ്രദേശമായിത്തന്നെ ഇരിക്കയേയുള്ളു. എന്നതന്നെയുമല്ല, തുടർച്ചയായ ജീവിതത്തിന്ന് ഭംഗവും നേരിടുന്നു. മനുഷ്യന്ന് ഇന്ദ്രിയങ്ങൾ മുഖേന ഉണ്ടാകുന്ന ബഹിർലോക ജ്ഞാനം തന്നെയാണ് നമുക്കെല്ലാവക്കുമുള്ള മാനസിക സ്വത്തിന്റെ ഒരു പ്രധാന ഭാഗം. അവയെ അല്പമെങ്കിലും വിസ്മൃതിയിലേക്കു തള്ളുന്നതായാൽ നമ്മുടെ മാനസീകസ്വത്തു് അത്രത്തോളം കുറഞ്ഞിരിക്കാനെ തരമുള്ളു. ഇങ്ങനെയുള്ളവരുടെ ജീവിതം അവസാനത്തിൽ ഫലശൂന്യമായി പരിണമിക്കാനെ മാൎഗ്ഗമുള്ളു. മനുഷ്യന്റെ ലോകജ്ഞാനം ഏറക്കുറെ സ്മരണസൂത്രഗ്രഥിതമായിട്ടാണിരിക്കുന്നതു്. അതുകൊണ്ടു് നമ്മുടെ ലോകാനുഭവങ്ങളെപ്പററിയുള്ള സ്മരണകളെ സശ്രദ്ധം സംരക്ഷിക്കേണ്ടതു് നമ്മുടെ ജ്ഞാനാഭിവൃദ്ധിക്കും ജീവിതസാഫല്യത്തിനും അത്യാവശ്യമായിട്ടുള്ളതാണു്. നമ്മുടെ അപര ജീവിതത്തെ യഥാവിധി നിയന്ത്രിക്കുന്നതിനും അന്യന്മാക്കു് വഴികാണിക്കുന്നതിനും പൂൎവ്വസ്മരണകൾ ഉപയുക്തങ്ങളായി ഭവിക്കുന്നു. ഇതുകൂടാതെ അധുനാതനന്മാക്കു് അപരിചിതങ്ങളും പക്ഷെ അജ്ഞാതങ്ങളുമായ പല പഴയ നടപടികളും മററും അറിഞ്ഞു് അവയെപ്പററി ചിന്തിക്കുന്നതിനും പുതിയ ഏൎപ്പാടുകളുമായി താരതമ്യപ്പെടുത്തുന്നതിനും നമ്മുടെ സ്മരണകളെ രേഖപ്പെടുത്തുന്നതുകൊണ്ടു് അവസരം ലഭിക്കുന്നതാണല്ലൊ."

ഗ്രന്ഥകർത്താവിൻെറ ജീവിതം മുഴുവനും വിദ്യാഭ്യാസവിഷയത്തിൽ നയിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് ഈ സ്മരണകൾ മിക്കവാറും വിദ്യാഭ്യാസപരമായിട്ടുള്ളതാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഈ ലേഖനങ്ങൾ പ്രസിദ്ധംചെയ്തിരുന്ന 'ഗുരുനാഥൻ' മാസികയുടെ പഴയ ലക്കങ്ങൾ കിട്ടുന്നതിൽ നേരിട്ട കാലതാമസമാണു് ഈ ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണം ഇത്രയും താമസിച്ചുപോയതെന്നു് പ്രസ്താവിച്ചുകൊണ്ടും ഈ ഗ്രന്ഥത്തിൻെറ മുദ്രണം എത്രയും ഭംഗിയായി നിർവ്വഹിച്ചുതന്ന എസ്. ജി. പ്രസ്സ് ഉടമസ്ഥന്മാരോടുള്ള എൻെറ കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടും ശ്രീ. ഈശ്വരപിള്ളയുടേ 102-ാം ജന്മദിനമായ ഇന്നു് ഈ "സ്മരണ"ഹാരം സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

പറവൂർ,
2—8—1956.

എന്നു്,
ആർ. പത്മനാഭപിള്ള.

# വിഷയവിവരം







# കുടുംബ സ്മരണകൾ.

കുടുംബകാൎയ്യങ്ങളെ സംബന്ധിച്ചു് ലേഖകന്നു് ആറു വയസ്സിന്നു മേലുള്ള സംഭവങ്ങളെപ്പററി മാത്രമെ പ്രത്യക്ഷ ജ്ഞാനമുള്ളു. അതിന്നു മുമ്പുള്ള സംഭവങ്ങളെപ്പററിയുള്ള ജ്ഞാനം പരോക്ഷമായിട്ടുള്ളതാണെന്നു് ആദ്യമായി പറഞ്ഞുകൊള്ളുന്നു. ലേഖകന്റെ ജന്മഭൂമി കോട്ടയം താലൂക്കിൽ ഉൾപ്പെട്ട "ഒളശ" എന്നു പേരുള്ള ഒരു ചെറിയ ഗ്രാമമാണു്. ഇവിടെ പണ്ടു് തെക്കുംകൂർ രാജവംശക്കാർ താമസിച്ചിരുന്നതായി കേട്ടിട്ടുണ്ടു്. അവർ താമസിച്ചിരുന്ന സ്ഥലത്തിന്നു് ഇന്നും "ഇടത്തിൽപറമ്പു്" എന്നാണു് പേരു പറഞ്ഞുവരുന്നതു്. ഇപ്പോൾ അവർ "നാട്ടാശ്ശേരി" എന്ന സ്ഥലത്തു താമസിച്ചുവരുന്നുണ്ടു്. അവരുടെ വക ഭഗവതിക്ഷേത്രം ഇപ്പോൾ സൎക്കാർ അധീനത്തിലാണിരിക്കുന്നതു്. ഒളശ ഒരിക്കൽ ജനപുഷ്ടിയും ഐശ്വൎയ്യവുമുള്ള സ്ഥലമായിരുന്നു. എന്നാൽ അതിന്റെ ഇന്നത്തെ സ്ഥിതി വളരെ ശോചനീയമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്നുതന്നെയുമല്ല, ഗോൾഡ്സ്മിത്തിന്റെ കവിതയിൽ വൎണ്ണിക്കപ്പെട്ടിട്ടുള്ള "നിൎജ്ജനഗ്രാമ"ത്തോടു് അതിന്റെ തല്ക്കാലസ്ഥിതിയെ ഉപമിക്കാമെന്നു തോന്നുന്നു. ഇന്നു് ഒരു അഭ്യാഗതന്നു് ഈ സ്ഥലം ശ്രീരാമൻ പോയ അയോദ്ധ്യയെപ്പോലെ "ഭ്രഷ്ടലക്ഷ്മികം ജനോൽബാധവൎജ്ജിതം" ആയിതന്നെ തീൎന്നു. ഈ ഗ്രാമം വളരെ ചെറുതാണെന്നു്

മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഗൃഹങ്ങളും ജനങ്ങളും വളരെ കുറവാണു്. ഇരുപതോ ഇരുപത്തിയഞ്ചോ നായർഗൃഹങ്ങളും, ഏതാനും ക്രൈസ്തവരുടേയും, ഈഴവരുടേയും ഗൃഹങ്ങളും, രണ്ടോ മൂന്നോ ബ്രാഹ്മണഗൃഹങ്ങളും മാത്രമേ ഇവിടെയുള്ളു. ഇന്നു് ഇതിനുള്ള പ്രശസ്തി അതു് സുപ്രസിദ്ധ ഭിഷഗ്വരനായ ചീരിട്ടമൺ മൂസ്സ് അവർകളുടെ വസതിയാണെന്നുള്ള ഒരു ഒററ സംഗതി മാത്രമാണു്. ഇവിടെ മുൻപറഞ്ഞ ക്ഷേത്രമുൾപ്പെടെ മൂന്നു് സക്കാർ ക്ഷേത്രങ്ങളും മൂസ്സിൻെറ വക ഒരു ക്ഷേത്രവും വിവിധവർഗ്ഗത്തിലുൾപ്പെട്ട ക്രൈസ്തവരുടെ വക മൂന്നു പള്ളികളുമുണ്ടു്. ലേഖകൻെറ ഉത്സാഹത്താൽ തൻെറ വക സ്ഥലത്തു് സ്ഥാപിതമായ ഒരു പ്രാഥമിക വിദ്യാലയവും, ഒരു അഞ്ചലാഫീസും, സനാതന മിഷ്യൻവക ഒരു ബാലികാ പാഠശാലയും, സി. എം. എസ്. വക ഒരു ഇംഗ്ലീഷ് മദ്ധ്യമ വിദ്യാലയവുമുണ്ടു്. വിദ്യാലയങ്ങളിൽ അധികവും അന്യകരയിലുള്ളവരാണു് പഠിച്ചുവരുന്നതു്. എങ്കിലും സ്വദേശികളും അതിനെ തീരെ ഉപേക്ഷിച്ചിട്ടില്ല. ഇവിടെ പഴയ രീതിയിലുള്ള ഒരു കരയോഗമുണ്ടു്. എന്നാൽ അതു് സജീവമായി പ്രവർത്തിക്കുന്നുണ്ടോ എന്നു് സംശയമാണു്. ഒരിക്കൽ ഇതു് സോത്സാഹം പ്രവർത്തിച്ചുവന്നിരുന്നു എന്നറിയാം. ഒരു ശരിയായ നേതാവിൻെറ അഭാവമാണു് ഇതിനുള്ള പ്രധാന കാരണമെന്നു തോന്നുന്നു. ഇതു് സുഖവാസത്തിനു പററിയ ഒരു സ്ഥലമാണെന്നു പറയാം. പടിഞ്ഞാറുവശം ആയതങ്ങളായ പുഞ്ചനിലങ്ങളും, കിഴക്കുവശം ഉയരം കുറഞ്ഞ കുന്നുകളും, മദ്ധ്യപ്രദേശം ഏറെക്കുറെ മൈതാനസ്ഥലവുമാണു്. ആരോഗ്യത്തിനാവശ്യമായ നല്ല കാററും വെള്ളവും ഇവിടെ സുലഭങ്ങളാണു്. വ്യ

ശ്ചികം മുതൽ മൂന്നു മാസത്തേക്കു് പടിഞ്ഞാറുവശമുള്ള കാഴ്ച നയനരമണീയംതന്നെയാണു്. കായലോരംവരെയുള്ള സ്ഥലം ഒരു ഹരിതവർണ്ണമായ പട്ടു് വിരിച്ചിരിക്കുന്നതുപോലെ മനോഹരമായി കാണപ്പെട്ടും. ഇടക്കിടെ ചലദലങ്ങളും ഫലനിബിഡങ്ങളുമായ കേരകദംബങ്ങൾ നിറഞ്ഞ ചെറുചെറു നിവാസഭൂമികളുമുണ്ടു്. വർഷകാലത്തു് കാഴ്ച ഒന്നു മാറിയാണു്. പടിഞ്ഞാറുവശം മുഴുവനും ചെറുചെറു ദ്വീപുകളോടുകൂടിയ ഒരു സമുദ്രമാണെന്നു് ആർക്കും തോന്നും. ഇക്കാലത്തു് ഈ ദ്വീപുകളിൽ താമസിക്കുന്നവർക്കു് തോണികൾ കൂടാതെ സഞ്ചരിക്കാൻ നിവൃത്തിയില്ല. എന്നാൽ ഈ നില അധികം നീണ്ടുനില്ക്കുകയില്ല. കരപ്രദേശം വലിയ ഫലപുഷ്ടിയുള്ളതല്ല. കേരവൃക്ഷങ്ങൾക്കു പററിയ മണ്ണുമല്ല. കുന്നുകളൊക്കെയും ഗുൽമനിബിഡങ്ങളാണു്. ഇവ മുസ്സതിൻെറ വകയും അവ കുടികൾ പാട്ടത്തിനു വാങ്ങി താമസിക്കുന്നതും കൃഷി ചെയ്തുവരുന്നതുമാകുന്നു. എന്നാൽ കവി പറയുന്നതുപോലെ ഇവിടെ "വളരാത്ത വസ്തു മനുഷ്യൻ മാത്രമെ"യുള്ളു. മററു് അയൽകരകളെ അപേക്ഷിച്ചു് പല വിഷയത്തിലും ഒളശ പിന്നോക്കമാണു് നില്ക്കുന്നതു്. വിദ്യാഭ്യാസത്തിൻേറയും തജ്ജന്യങ്ങളായ പരിഷ്കൃതാശയങ്ങളുടേയും കുറവാണു് ഇതിലേക്കുള്ള പ്രധാന കാരണം. ജനങ്ങൾ മിക്കവരും നിർദ്ധനന്മാരായിരിക്കുന്നതുകൊണ്ടു് ശരിയായ വിദ്യാഭ്യാസം സമ്പാദിക്കുന്നതിനു് സാധിക്കുന്നുമില്ല. എങ്കിലും അല്പാല്പമായി മുന്നോട്ടു വരുന്നതായി കാണുന്നുണ്ടു്. പ്രയത്നശീലമാണു് ഇന്നു് അത്യാവശ്യം. ഇതു വളരെ കുറഞ്ഞാണു് കാണുന്നതു്. ഇതാണു് എൻെറ ജന്മസ്ഥലമായ ഒളശയുടെ ഇന്നത്തെ ഒരു അവ്യക്ത ചിത്രം. എന്നാൽ ലേഖകൻെറ

ബാല്യകാലത്തിൽ ഈ ഗ്രാമത്തിൻെറ സ്ഥിതി ഇതൊന്നുമല്ലായിരുന്നു.

ലേഖകൻെറ കുടുംബം പുരാതനമായിട്ടുള്ളതാണെന്നാണു് കേൾവി. എവിടെനിന്നാണു് വന്നിട്ടുള്ളതെന്നു് കേട്ടുകേൾവിയില്ല. ലേഖകൻെറ പൂർവ്വീകന്മാർ "കുഴിമിററത്തു" തറവാട്ടിലായിരുന്നു താമസിച്ചിരുന്നതു്. സാമാന്യം കാലക്ഷേപത്തിനു വേണ്ടുന്ന വസ്തുക്കളും ഉണ്ടായിരുന്നു. എന്നാൽ ലേഖകൻെറ ജനനത്തിനു് വളരെ മുമ്പു തന്നെ ഈ സ്ഥലവും നിലങ്ങളും മററും വിററുപോയിരുന്നു. പക്ഷെ രണ്ടു വിരുത്തി പുരയിടങ്ങളും വിരുത്തി നിലങ്ങളും അക്കാലത്തുണ്ടായിരുന്നവ അന്നത്തെ നിയമപ്രകാരം വില്ക്കാൻ പാടില്ലാതിരുന്നതുകൊണ്ടു് ഒടുവിൽ ഇവ മാത്രം ശേഷിച്ചു. തറവാടു വിററതിനുശേഷം നാലാങ്കൽ എന്ന വിരുത്തിപ്പുരയിടത്തിൽ ഒരു "മൺപുര" ഉണ്ടാക്കി അന്നുണ്ടായിരുന്നവർ അവിടെ താമസിച്ചുവന്നു. ഒടുവിൽ ലേഖകൻെറ മാതാമഹിയും അവരുടെ കുട്ടികളായ രാമൻപിള്ള, ഈശ്വരപിള്ള, ഗോവിന്ദപ്പിള്ള, സഹോദരി കുഞ്ഞിയമ്മ ഇവരും മാത്രം ശേഷിച്ചു. ഈ കുഞ്ഞിയമ്മയാണു് ലേഖകൻെറ പൂജ്യജനയിത്രി. സോദരന്മാരിൽ ഈശ്വരപിള്ള അവർകൾക്കു് പല ദിക്കിലും പാർവ്വത്യം ജോലിയുണ്ടായിരുന്നു. ഗോവിന്ദപ്പിള്ള അവർകൾ ആദ്യകാലം കുറെ കുട്ടികളെ എഴുതിച്ചുകൊണ്ടിരുന്നു. ഇവരിരുവരുമാണു് ഗൃഹസംരക്ഷണം ചെയ്തുവന്നതു്. ഗോവിന്ദപ്പിള്ള അവർകൾക്കു് താമസിയാതെ ഒരു "പ്രവൃത്തിയിൽ കണക്കജോലി" കിട്ടി. അദ്ദേഹം മുളക്കുഴം പ്രവൃത്തിയിൽ ജോലിയായിരുന്ന കാലത്തു് അവിടെ പലരുടേയും സഹായത്തോടുംകൂടി മരംകൊണ്ടു് ഇരുപത്തൊൻപതും കോൽ പതി

നാറു കണക്കിൽ ഒരു ചെറിയ പുര പണിചെയ്യിച്ചു കൊണ്ടുവന്നു നാലാങ്കൽ പുരയിടത്തിൽ വച്ചു. ഇതാണു കുടുംബൈശ്വര്യത്തിൻെറ പ്രഥമ ചിഹ്നമായി ഭവിച്ചതു്. ഇന്നു കുടുംബം താമസിക്കുന്നതു് പിന്നീടു് പല ഭേദഗതികളും കൂട്ടിച്ചേർക്കലും വരുത്തിയിട്ടുള്ള ഈ പുരയിൽതന്നെയാണു. രാമൻപിള്ള അവർകൾ ഇതിനെല്ലാം മുമ്പു് മരിച്ചു. പുരപണി കഴിഞ്ഞു് ഒന്നുരണ്ടു കൊല്ലം കഴിഞ്ഞപ്പോൾ ഈശ്വരപിള്ള അവർകളും ക്ഷയരോഗബാധിതനായി കിടപ്പിലായി. ലേഖകൻ ജനിച്ചു് ഒരു കൊല്ലം കഴിയുന്നതിനുമുമ്പു് ഈശ്വരപിള്ള അവർകളും മരണം പ്രാപിച്ചു. ലേഖകൻെറ ജനനം 1029-ാമാണ്ടു് കർക്കടകമാസത്തിൽ രോഹിണി നക്ഷത്രത്തിലായിരുന്നു. കുഞ്ഞിഅമ്മക്കു് ലേഖകനെ കൂടാതെ കുമാരപിള്ള, നാരായണപിള്ള, രാമൻപിള്ള എന്നു മൂന്നു പുത്രന്മാരും, പാർവ്വതിഅമ്മ, കൊച്ചുകുഞ്ഞിഅമ്മ, കുഞ്ഞിക്കുട്ടിഅമ്മ എന്നു മൂന്നു പുത്രികളും ഉണ്ടായിരുന്നു. ലേഖകനായിരുന്നു ഒടുവിലത്തെ സന്താനം. ലേഖകൻേറയും മററും പിതാവു് ചെറുകരെ ഗോവിന്ദൻനായർ എന്നൊരു അരോഗദൃഢഗാത്രനായ കൃഷിക്കാരനായിരുന്നു. ഈ സന്ദർഭത്തിൽ കുടുംബത്തിൻെറ ഐശ്വര്യാഭിവൃദ്ധിക്കു് ഹേതുവായിത്തീന്ന ഒരു സംഗതി കൂടി പറയേണ്ടിയിരിക്കുന്നു. ലേഖകൻെറ കുടുംബത്തിൻെറ ഒരു ശാഖ ചെങ്ങളത്തിൽ "ഞാനെക്കാട്ടു്" എന്ന സ്ഥലത്തു താമസിച്ചിരുന്നു. ഇവിടെ ഒരു സ്ത്രീയും ഏതാനും പുരുഷന്മാരും ഉണ്ടായിരുന്നു. ഈ സ്ത്രീയ്ക്കു് "കൊച്ചുകൃഷ്ണൻ" എന്നു പേരുള്ള ഒരു ബാലൻ ഉണ്ടായിരുന്നു. ഈ ബാലൻ വളരെ സുമുഖനും ദൃഢഗാത്രനുമായിരുന്നു. അന്നു മുപ്പത്താറാമാണ്ടു് നാടുനീങ്ങിയ മഹാരാജാവു തിരുമ

നസ്സുകൊണ്ടു് രാജ്യം ഭരിക്കുന്ന കാലമായിരുന്നു. തിരുമന സ്സുകൊണ്ടു് കൊട്ടാരംവക ഒരു കഥകളി സംഘം ഏൎപ്പെ ടുത്തിയിരുന്നു. അതിലേക്കു് വേഷമേച്ചേച്ച്യുള്ളവരും യോ ഗ്യന്മാരുമായ നടന്മാരെ തിരഞ്ഞെടുക്കുന്നതിനു് കുടമാളൂർ "ചൊവ്വൂർ" നമ്പൂരിപ്പാടിനെ ചുമതലപ്പെടുത്തിയിരുന്നു. അദ്ദേഹം പല ദിക്കിലും അന്വേഷിച്ചുനടന്ന അവസര ത്തിൽ കൊച്ചുകൃഷ്ണനെ കണ്ടെത്തി. ഇദ്ദേഹത്തോടുകൂടി ഈ ബാലനെ അയക്കണമെന്നു് മാതാവിനോടും മാതുല ന്മാരോടും അപേക്ഷിച്ചതിൽ അവർ സമ്മതിക്കാഞ്ഞതി നാൽ കല്പനപ്രകാരം സ്ഥലം തഹശീൽദാർ മുഖാന്തിരം ബാലനെ തിരുവനന്തപുരത്തേക്കയക്കുന്നതിനു് ഇടയായി. ഭാഗ്യം വരുമ്പോൾ വേണ്ടാ എന്നു് ഉപേക്ഷിച്ചാലും അതു വരാതെ കഴികയില്ലെന്നുള്ളതിനു് ഇതൊരുത്തമദൃഷ്ടാന്ത മാണു്. ഇദ്ദേഹമാണു് പിന്നീടു് തിരുമനസ്സിലെ പാദ സേവകനായ "പുത്തൻ കൊച്ചുകൃഷ്ണപിള്ള" എന്ന നാമ ധേയത്തിൽ പ്രശോഭിച്ചതു്. ഇദ്ദേഹത്തെക്കൂടാതെ "ഈശ്വ രപിള്ള വിചാരിപ്പുകാർ", "പഴയ കൊച്ചുകൃഷ്ണപിള്ള", "നാണുപിള്ള" എന്നു് വേറെ മൂന്നുപേരും ഉണ്ടായിരുന്നു. ഈ കൊച്ചുകൃഷ്ണപിള്ള നാലാങ്കൽ ഗോവിന്ദപ്പിള്ളയുടെ അനന്തിരവനായിരുന്നു. കൊച്ചുകൃഷ്ണപിള്ള അവർകൾ തന്റെ മാതുലന്റെ കാൎയ്യം തിരുമനസ്സറിയിക്കയും തിരു മനസ്സുകൊണ്ടു് വേണ്ട സഹായം ചെയ്തുകൊടുക്കുന്നതിനു് ദിവാൻജിയോടു് കല്പിക്കയും ചെയ്തിരുന്നു. ഇതുനിമിത്തം ഗോവിന്ദപ്പിള്ള അവർകൾക്കു് ഉടനെ സമ്പ്രതിവേലയും പിന്നീടു് അമിനാവും പിന്നീടു് തഹശീൽവേലയും ലഭിക്കാ നിടയായി. ഗോവിന്ദപ്പിള്ള അവർകൾ ഊർജ്ജസ്വല നും ബുദ്ധിമാനും സമൎത്ഥനുമായിരുന്നതുകൊണ്ടു് അന്നു ദി

വാനായിരുന്ന സർ ടി. മാധവറാവു അവർകൾക്ക് അദ്ദേഹത്തോട്ട് വളരെ തൃപ്തിയായിരുന്നു. ഇദ്ദേഹമാണ് ആദ്യം ഗോവിന്ദപ്പിള്ള അവർകളെ ഏററുമാനൂർ തഹശീൽദാരായി നിയമിച്ചുത്തരവു കൊടുത്തതു്. പിന്നീട്ട് കല്പിച്ചു "നീട്ടം" കൊടുത്തു. അക്കാലത്തു് ഇവർക്ക് താലൂക്കിലെ സർവ്വാധികാരവും ഉണ്ടായിരുന്നതിനാൽ തഹശീൽദാരന്മാരുടെ നിയമനം കൊട്ടാരത്തിൽനിന്നു് "നീട്ടു"മുഖേന ആയിരുന്നു. ഇതുകൂടാതെ നാലാങ്കൽ കുടുംബത്തിലേക്ക് കല്പിച്ചു് "തിരുമുഖ"സ്ഥാനവും കൊടുത്തു. ഇതിലേക്ക് അന്ന് ആയിരം പണം അടിയറ വയ്ക്കേണ്ടതായും ഇരുന്നു. "തിരുമുഖം" പിടിച്ചവർക്ക് കരയിൽ എവിടെ ചെന്നാലും പുല്ലുപായ് ലഭിക്കുന്നതിനും പുറമെ കല്യാണത്തിന് മുല്ലപ്പന്തൽ, പാണ്ടിവാദ്യം, മേനാവു്, ആന മുതലായവയെ ഉപയോഗപ്പെടുത്തുന്നതിനും അവകാശമുണ്ടായിരുന്നു. എഴുത്തുകുത്തുകളിൽ "കണക്ക്" എന്നു് പേരിനുമുമ്പു് ചേർക്കുന്നതിനും അധികാരം നീട്ടുമുഖേന നൽകപ്പെട്ടിരുന്നു. അക്കാലത്തു് ഇതു് ഒരു വിലയേറിയ ബഹുമതിയായി ഗണിച്ചുവന്നു. ഗോവിന്ദപ്പിള്ള അവർകൾ ഇതിനിടയ്ക്കു് വിററുപോയ തറവാടായ "കുഴിമിററം" എന്ന സ്ഥലം, ക്രയികനായിരുന്ന ഒരു പോററിക്ക് വേറെ സ്ഥലം വാങ്ങി പുരപണിയിച്ചുകൊടുത്തു് മടക്കിവാങ്ങി അവിടെയും ഒരു ചെറിയ പുര പഴയ തറവാട്ടുപുരയുടെ സാമാനങ്ങൾ ഉപയോഗിച്ചു് പണികഴിപ്പിക്കുകയും വിററുപോയ നിലങ്ങളിൽ പലതും ഒഴിപ്പിച്ചെടുക്കുകയും ചെയ്തു. കൊച്ചുകൃഷ്ണപിള്ളയും ഇതുപോലെതന്നെ തറവാട്ടേക്ക് കാലക്ഷേപത്തിനു വേണ്ട വസ്തുക്കൾ സമ്പാദിച്ചുകൊടുത്തു. ഇങ്ങിനെ ഈ മഹാന്മാർ രണ്ടുപേരുംകൂടി ഒരു കുടുംബപ്രതിഷ്ഠ ചെയ്തു എന്നുവേണം പറവാൻ.

ലേഖകന് തന്റെ പേർ ഇടണമെന്ന് ഈശ്വര പിള്ള അവർകൾ നിർബ്ബന്ധിച്ചതിനാലാണ് ഇന്ന ലേഖകൻ ധരിക്കുന്ന നാമം തനിക്കു ലഭിച്ചത്. രോഹിണി നക്ഷത്രത്തിൽ ജനിച്ചതുകൊണ്ട് "കൃഷ്ണൻ" എന്ന പേരിടണമെന്നായിരുന്നു ഗോവിന്ദപ്പിള്ള അവർകളുടെ അഭിപ്രായം. ഒടുവിൽ ജ്യേഷ്ഠന്റെ അഭിപ്രായത്തെ ആദരിച്ച് അദ്ദേഹത്തിന്റെ ഇഷ്ടപ്രകാരംതന്നെ ചെയ്തു. ഇവർ തമ്മിലുള്ള സഹോദരസ്നേഹം അനന്യസാധാരണമായിരുന്നു. ഏക സഹോദരിയെക്കുറിച്ചും ഇവൎക്ക് അതിയായ ആദരവും സ്നേഹവുമുണ്ടായിരുന്നു. സമ്പത്തിലും ഇവൎക്ക് അവർ അനുഭവിച്ച ദാരിദ്ര്യത്തെപ്പററിയുള്ള സ്മരണ വിട്ടിരുന്നില്ല. ഇവർ പലവിധങ്ങളായ ധർമ്മങ്ങളും ചെയ്തുവന്നു. കൊച്ചുകൃഷ്ണപിള്ള അവർകളുടെ അനുജനായി കേശവപിള്ള എന്നൊരാൾ ഉണ്ടായിരുന്നു. ഇദ്ദേഹം ബഹുധീരനും ഊൎജ്ജസ്വലനും ജനസ്വാധീനമുള്ളവനും ആയിരുന്നു. ഇദ്ദേഹമായിരുന്നു ആനെക്കാട്ടു തറവാട് ഭരിച്ചുവന്നത്. അവിടെ പല കെട്ടിടങ്ങളും ഇദ്ദേഹം പണിചെയ്യിച്ചു. ഇദ്ദേഹം അടുത്ത ദിക്കുകളിലേക്ക് ഒരു രാജാവുതന്നെയായിരുന്നു. ഏതു കാൎയ്യത്തിനും ഇദ്ദേഹത്തെ ഒന്നു കണ്ട് കാൎയ്യം വയ്ക്കാത്തവർ വളരെ ചുരുക്കമായിരുന്നു. എന്നാൽ നിൎഭാഗ്യവശാൽ ഇദ്ദേഹം മുപ്പത്തിരണ്ടു വയസ്സിലാണെന്നു തോന്നുന്നു മരിച്ചുപോയി. മഹാരാജാവു തിരുമനസ്സുകൊണ്ട് മുപ്പത്തിആറാമാണ്ട് നാടുനീങ്ങിയതോടുകൂടി കൊച്ചുകൃഷ്ണപിള്ള അവർകൾക്കു സുഖമില്ലാതായി. എങ്കിലും ഒരു കൊല്ലംകൂടി തിരുവനന്തപുരത്തു താമസിച്ചു. മുപ്പത്തിഏഴാമാണ്ട് കുംഭമാസത്തിൽ അദ്ദേഹം കാസരോഗാധിക്യം നിമിത്തം ചരമഗതിയെ പ്രാപിച്ചു. സുഖക്കേടു കലശ

ലായി ഗോവിന്ദപ്പിള്ള അവർകളുമൊന്നിച്ചു് വീട്ടിലേയ്ക്കു വരുന്ന വഴിക്കു് ബോട്ടിൽവച്ചാണു് മരണം സംഭവിച്ചതു്. ഇതു് കുടുംബത്തിനും കുടുംബാംഗങ്ങൾക്കും ഒരു മഹത്തായ വിപത്തായിരുന്നു. അദ്ദേഹത്തിൻെറ ഭാര്യ, ആററുകാൽ ഗോവിന്ദപ്പിള്ള, കൊച്ചുകൃഷ്ണപിള്ള മുതലായവരുടെ ഒരു സഹോദരിയായിരുന്നു. അതിൽ ഒരു പുത്രി മാത്രമേ സന്താനമായി ഉണ്ടായിരുന്നുള്ളു.

ഗോവിന്ദപ്പിള്ള അവർകൾ ഏററുമാനൂർ, പത്തനാപുരം, പറവൂർ, കരുനാഗപ്പള്ളി, ചേർത്തല, നെയ്യാററിൻകര എന്നീ ആറു സ്ഥലങ്ങളിൽ തഹശീൽ ഉദ്യോഗം വളരെ ശേഷിയോടും ഊർജ്ജിതത്തോടുംകൂടി വഹിച്ചിരുന്നു. ചേർത്തലെ വച്ചു് അന്നു ചേർത്തല പേഷ്കാരായിരുന്ന ധീരനും ഗംഭീരനുമായ ശങ്കുണ്ണിമേനവനവർകളുമായിട്ടു് അല്പം മല്ലിടുകയുണ്ടായി. എന്നാൽ വഴക്കു മൂക്കുന്നതിനുമുമ്പു് അവിടെനിന്നും നെയ്യാററിൻകരയ്ക്കു് സ്ഥലം മാററപ്പെട്ടു. ദിവാൻ മി. മാധവറാവു അദ്ദേഹത്തിൻെറ ശേഷിയെ ശ്ലാഘിച്ചു് പല ഉപദേശങ്ങൾ നൽകിയും എഴുത്തുകൾ അയച്ചിട്ടുള്ളതു് ലേഖകൻതന്നെ പ്രത്യക്ഷമായി കണ്ടിട്ടുണ്ടു്. ഗോവിന്ദപ്പിള്ള അവർകളെപ്പോലെ നിഷ്കളങ്ക രാജഭക്തിയുള്ളവർ വളരെ ചുരുക്കമാണു്. ഇതുപോലെ കുടുംബസ്നേഹമുള്ള ഒരു കാരണവരേയും കാണ്മാൻ പ്രയാസമാണു്. ആശ്രിതവാത്സല്യവും ഇതുപോലെതന്നെയായിരുന്നു. പലക്കും ഉദ്യോഗം കൊടുത്തും മററു പലവിധത്തിലും സഹായം ചെയ്തിട്ടുണ്ടു്. തൻെറ കുടുംബൈശ്വര്യത്തിനു വേണ്ടി പല സൽക്കർമ്മങ്ങളും ധർമ്മങ്ങളും മററും ചെയ്തിട്ടുണ്ടു്. അടുത്തുള്ള പൂവാൻകുളങ്ങരെ ക്ഷേത്രത്തിൽ അത്താഴപ്പൂജയ്ക്കു് സക്കാരിൽനിന്നും ഏപ്പാടില്ലാത്തതിനാൽ അ

തിലേക്കു വേണ്ട പണം മാറാശാന്തിക്കാരനായ കുഴുതപ്പ ള്ളിൽ എളമയതിനെ ഏല്പിച്ചു് പ്രമാണം വാങ്ങുകയും ചെ യ്തു. പോരാതെ വന്നതു് അന്നത്തെപ്പോലെ ഇന്നും നെല്ലാ യിട്ടു് കൊടുത്തുംവരുന്നുണ്ടു്. ഇതുപോലെതന്നെ "വേട്ട യ്ക്കൊരുമകൻ" ക്ഷേത്രത്തിൽ പ്രതിദിനം നിവേദ്യം വക ക്കും നാഴി അരി വീതം കൊടുക്കുന്നതിനും ഏൎപ്പാടു ചെയ്തി ട്ടുണ്ടു്. ഈ രണ്ടു ദിക്കിലും ഓരോ വിളക്കിനുള്ള എണ്ണയും അനുവദിച്ചിട്ടുണ്ടു്. ഇതുകൂടാതെ ക്ഷേത്രങ്ങളിൽ വിശേ ഷാൽ പല പാട്ടുകളും വഴിപാടുകളും പ്രതിവൎഷം നടത്തു ന്നതിനും നിശ്ചയം ചെയ്തിട്ടുണ്ടു്. ഇതുകൂടാതെ വീടിരിക്കു ന്നതിനു നേരെ വടക്കേ പുരയിടത്തിൽ പണിചെയ്യിച്ച മഠ ത്തിൽ വച്ചു് 1045-ാമാണ്ടു് ഒരു വിശേഷ അടിയന്തിരം നടത്തി, അവിടെ ഒരു ചെറിയ വിഷ്ണുക്ഷേത്രം പണിചെ യ്യിച്ചു് ഒരുനേരം പൂജ നടത്തിവരുന്നുമുണ്ടു്. ഇതുപോലെ മററു പല ഏൎപ്പാടുകളും ചെയ്തിട്ടുണ്ടു്. അവയൊക്കെയും ഇന്നു വിഘ്നംകൂടാതെ നടത്തിവരുന്നുണ്ടു്. അന്യനേക്കാട്ടും ഇ തുപോലെ ചില ഏൎപ്പാടുകൾ ചെയ്തിട്ടുണ്ടു്. 1100 മീന ത്തിൽ ഭാഗം കഴിഞ്ഞപ്പോൾ ആ വകയ്ക്കു വേണ്ടതായ വ സ്തുക്കൾ പ്രത്യേകം തിരിച്ചു് തറവാട്ടിൽ കുടുംബമായി താ മസിക്കുന്ന ശാഖയെ ഏല്പിച്ചിരിക്കയാണു്. ഗോവിന്ദപ്പി ള്ള അവർകൾ കുടുംബാംഗങ്ങളുടെ വിദ്യാഭ്യാസത്തിലും ശ്രദ്ധപതിക്കാതിരുന്നില്ല. ലേഖകനേയും മററും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു് പ്രോത്സാഹിപ്പിച്ചതും ഇദ്ദേഹംതന്നെ യാണു്. വളരെക്കാലമായി വെട്ടിക്കാതെ മുക്കാലും നികന്നു കിടന്ന പൂവാർകുളം വളരെ പണം വ്യയംചെയ്തു് വെട്ടിച്ചു നന്നാക്കി ഒരു വശം കല്ലു കെട്ടിച്ചതും ഈ മഹാൻതന്നെയാ ണു്. ഒളശയിൽ ജീൎണ്ണപ്പെട്ടുകിടന്നിരുന്ന വേട്ടയ്ക്കൊരുമ

കൻ ക്ഷേത്രം മുക്കാലും പണിതീൎത്തതും ഗോവിന്ദപ്പിള്ള അവർകൾ തന്നെയാണു്. ഒളശ കരതന്നെ ഒന്നു തെളിഞ്ഞതും ഇദ്ദേഹത്തിൻെറ സാന്നിദ്ധ്യംകൊണ്ടാണെന്നു പറയുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. എന്നാൽ "ദൈവപ്രിയന്മാൎക്കായുസ്സില്ല" എന്നുള്ള വാക്യം പലപ്പോഴും വാസ്തവമായി ഭവിക്കുന്നുണ്ടല്ലൊ. കുടുംബത്തിൻെറ ദൌൎഭാഗ്യംനിമിത്തം 1047-ാമാണ്ടു് മീനമാസം 19-ാംനു- ഗോവിന്ദപ്പിള്ള അവർകൾ തിരുവനന്തപുരത്തു വച്ചു് മസൂരി രോഗത്താൽ മരിക്കയാണുണ്ടായതു്. അദ്ദേഹം മരണശയ്യയിൽ കിടക്കുമ്പോൾ ജ്യേഷ്ഠൻ നാരായണപിള്ളയുടെ പേൎക്കു് ഒരു ചരമസന്ദേശം അയച്ചിരുന്നതിൻെറ ഒടുവിലത്തെ വാചകം ഇങ്ങിനെയായിരുന്നു. "ഇരുപത്തിരണ്ടിൽ കുളിപ്പിക്കാമെന്നാണു് പറയുന്നതു്. ഞാൻ അതു വിശ്വസിക്കുന്നില്ല. ഉടപ്പിറന്നവരേയും കുട്ടികളേയും രക്ഷിച്ചുകൊള്ളണം." അദ്ദേഹത്തിനു് തൻെറ പത്നി ലക്ഷ്മിയമ്മയിൽ ഒരു പുത്രനും രണ്ടു പുത്രികളും ഉണ്ടായിരുന്നു. അവൎക്കും കാലക്ഷേപത്തിനുവേണ്ട വസ്തുക്കൾ സമ്പാദിച്ചുകൊടുത്തിട്ടുണ്ടായിരുന്നു. അവരിൽ ആരും ഇപ്പോൾ ജീവിച്ചിരിപ്പില്ല. അവരുടെ സന്താനങ്ങൾ മാത്രമെയുള്ളു. പത്തുകൊല്ലം മുമ്പു് കൊച്ചുകൃഷ്ണപിള്ളയുടെ മരണംനിമിത്തം വലിയ ഇടിവുതട്ടിയ കുടുംബം ആ വിപത്തിൻെറ കാൎക്കശ്യത്തിൽനിന്നും നിശ്ശേഷം വിമുക്തമാകുന്നതിനുമുമ്പാണു് ഈ അത്യാഹിതം സംഭവിച്ചതു്. അതുനിമിത്തം ഈ സംഭവം കുടുംബത്തിനു് ഒരശനിപാതംതന്നെ ആയിരുന്നു. കുടുംബപ്രതിഷ്ഠാപകന്മാരായ ഈ രണ്ടു മഹാന്മാരുടേയും വിയോഗം പലവിധത്തിലും കുടുംബത്തിൻെറ മേൽവൎദ്ധനയ്ക്കു് വലിയ പ്രതിബന്ധമായിത്തീൎന്നതിനുപുറമെ തല്ക്കാലം ചി

ല കുഴപ്പത്തിനും ഇടയാക്കി. എങ്കിലും അംഗങ്ങളുടെ യോജിപ്പുനിമിത്തം വലിയ കേടൊന്നും പററാനിടയായില്ല എന്നുതന്നെ പറയാം. ഗോവിന്ദപ്പിള്ള അവർകൾ ഇരിക്കുമ്പോൾതന്നെ ഗൃഹഭരണം തൻെറ രണ്ടാമത്തെ അനന്തിരവനായ നാരായണപിള്ളയെ ഏല്പിച്ചിരുന്നു. ഇദ്ദേഹം ബുദ്ധിമാനും പ്രാപ്തനുമായിരുന്നതുകൊണ്ടും മററു കുഴപ്പങ്ങൾ യാതൊന്നും ഇല്ലാതിരുന്നതുകൊണ്ടും കുടുംബത്തെ യഥാസ്ഥിതിയിൽതന്നെ സംരക്ഷിച്ചുവന്നു; ഒന്നാമത്തെ അനന്തിരവൻ സുഖക്കേടുകാരനും വ്യയശീലനുമാണെന്നു കണ്ടാണു് ഈ ഏർപ്പാടു ചെയ്തിരുന്നതു്. ലേഖകൻെറയും ജ്യേഷ്ഠസഹോദരൻെറയും വിദ്യാഭ്യാസവും നിർവിഘ്നം നടത്തപ്പെട്ടു. നാല്പത്തിഎട്ടു മകരത്തിൽ ലേഖകൻെറയും മററും പിതാവായിരുന്ന ഗോവിന്ദൻനായർ വാൎദ്ധക്യത്താൽ ചരമം പ്രാപിച്ചു. നാരായണപിള്ള അവർകൾ 47 മീനം മുതൽ 73 കന്നിവരെ ഗൃഹഭരണം എല്ലാവൎക്കും തൃപ്തികരമായ വിധത്തിലും പതിവേർപ്പാടുകൾക്കു വിഘ്നംകൂടാതെയും കുടുംബപ്രശസ്തിക്കു് ഹാനി തട്ടാതെയും നടത്തിവന്നു. 57-ാമാണ്ടു് മീനമാസം 7-ാംനു- ലേഖകൻെറയും മററും മാതാവായ ആ മഹതിയും തൻെറ 69-ാമത്തെ വയസ്സിൽ സന്താനങ്ങളുടെ സാന്നിദ്ധ്യത്തിൽ പരലോകപ്രാപ്തയായി. ഇങ്ങിനെ ചിരകാലമായി സവിശേഷം ഉജ്വലിച്ചുകൊണ്ടിരുന്ന കുടുംബപ്രദീപം നിർവാപിതമായി. ദീനമാണെന്നറിഞ്ഞു് മാവേലിക്കര ജോലിയായിരുന്ന ലേഖകനും തിരുവനന്തപുരത്തു താമസിച്ചിരുന്ന തൻെറ ജ്യേഷ്ഠസഹോദരനും മുൻപേതന്നെ വന്നുചേർന്നിരുന്നു. 59-ാമാണ്ടു് ലേഖകൻ ആലപ്പുഴ ഹെഡ്മാസ്റ്ററായി സ്ഥലം മാററപ്പെട്ടു. അന്നുമുതൽക്കു് കുട്ടികളെ പഠിപ്പിച്ചതിനുപുറമെ കുടുംബ

ത്തിലേക്കു് തക്കതായ ധനസഹായവും ചെയ്തുവന്നു. ജ്യേഷ്ഠൻ രാമൻപിള്ള ഗവമ്മെൻറു് ചിലവിൽ സേദാപ്പെട്ടയിൽ കൃഷിവിഷയം അഭ്യസിച്ചു് മടങ്ങിവന്നു. അദ്ദേഹം കുറെനാഠം മേലങ്ങാണം തഹശീൽ ഉദ്യോഗം വഹിച്ചിരുന്നു. പിന്നീട് കോട്ടയം കൃഷിത്തോട്ടത്തിലും, കരമന കൃഷിത്തോട്ടത്തിലും ജോലിചെയ്കയും എക്സൈസ് ഇൻസ്പെക്റ്റർ വേല നോക്കുകയും ചെയ്തതിനുശേഷം തിരുവനന്തപുരം, അമ്പലപ്പുഴ ഈ കണ്ടകൃഷികളിൽ തഹശീൽജോലി വഹിക്കയും ഒടുവിൽ ചെങ്കോട്ട റവന്യൂ തഹശീൽദാരായി നിയമിക്കപ്പെടുകയും ചെയ്തു. നാരായണപിള്ള കുടുംബസംബന്ധമായ പല വിശേഷ അടിയന്തിരങ്ങളും അന്നത്തെ വ്യയഭ്രയിഷ്ഠമായ രീതിയിൽ നടത്തി. ദൌർഭാഗ്യവശാൽ നാരായണപിള്ള അവർകഠം 73-ാമാണ്ടു് കന്നിമാസം 12-ാംനു- വിഷൂചികാരോഗം നിമിത്തം മരണം പ്രാപിച്ചു. ഈ സംഭവം കുടുംബത്തിനു് ഒരു ഇടിവായി പരിണമിച്ചു. നാരായണപിള്ള അവർകഠം വസ്തുക്കഠം സമ്പാദിക്കുന്നതിൽ അതിതാല്പൎയ്യമുള്ള ഒരാളായിരുന്നതിനാൽ പണം കടംവാങ്ങിച്ചു് ഒട്ടേറെ വസ്തുക്കഠം പിടിച്ചിരുന്നു. ഇതുനിമിത്തം തറവാട്ടേക്കു് കുറെ കടം വന്നുചേൎന്നിരുന്നു. ഈ കടം കൊടുത്തുതീൎക്കുവാൻ തല്ക്കാലം വേറെ ഇനം ഇല്ലാതിരുന്നതിനാലും കടം നീട്ടിക്കൊണ്ടുപോകുന്നതു് കുടുംബത്തിനു് ഹാനികരമായിരുന്നതുകൊണ്ടും ഈവക വസ്തുക്കഠംതന്നെ വിട്ടുകൊടുത്തും ചിലവ വിററും രാമൻപിള്ള അവൎകളും ലേഖകനുംകൂടി കടം ഒട്ടു മുക്കാലും ഒതുക്കി. അനന്തരം രാമൻപിള്ള അവർകഠം അന്യദിക്കിൽ താമസമായതുകൊണ്ടു് ഗൃഹഭരണം ലേഖകൻെറ മേൽനോട്ടത്തിൽതന്നെ നടത്തിപ്പോന്നു. ഗൃഹത്തിലെ വിശേഷാൽ ചിലവു

കളും ചിട്ടികൾ നടത്തി തീരുവാനുള്ളവയും ലേഖകൻത ന്നെ കയ്യിനാൽ നടത്തിപ്പോന്നു. ഗൃഹകാൎയ്യങ്ങളും കീഴ് പതിവനുസരിച്ചു് വിഘ്നംകൂടാതെ നടത്തി; ജ്യേഷ്ഠന്റെ മരണംകൊണ്ടു് ഭരണവിഷയത്തിൽ വരാവുന്നതായ വൈകല്യങ്ങൾക്കിടകൊടുക്കാതെ ആസന്നമായ ദുൎദ്ദശാഘട്ടത്തെ തരണംചെയ്തു് യഥാസ്ഥിതിയിൽതന്നെ ഭരണം തുടൎന്നുകൊണ്ടിരുന്നു. സാമാന്യം ധനപുഷ്ടിയും, അനേകം അംഗങ്ങളുമുള്ള ഒരു ഗൃഹം ഭരിക്കുന്നതു് ഒരുതരം ശിക്ഷണം തന്നെയാണു്. ക്ഷമ, സഹനശക്തി, സമഭാവന, സ്വാൎത്ഥത്യാഗം, പരഹിതാനുവൎത്തനം, ആത്മസംയമനം, അവധാനം മുതലായ വിശിഷ്ടഗുണങ്ങൾ സമ്പാദിക്കുവാൻ ഇതു് ഏററവും നിഷ്പാദകമായ ഒരു മാൎഗ്ഗമാണു്. പലരുടേയും ഹിതത്തിന്നനുരൂപമായും, എന്നാൽ നീതി വിടാതേയും, പൊതുക്ഷേമത്തെ ബാധിക്കാതേയും ഭരിക്കയെന്നുള്ളതു് അത്ര സുകരമായ ഒന്നാണെന്നു തോന്നുന്നില്ല. എൺപതാമാണ്ടു് വൃശ്ചികമാസം 4-ാംനു- ജ്യേഷ്ഠസഹോദരനായ കുമാരപിള്ളയും, എൺപത്തിഒന്നു് ധനു, മേടം ഈ മാസങ്ങളിൽ പാൎവ്വതിഅമ്മ, കുഞ്ഞിക്കുട്ടിഅമ്മ എന്നീ രണ്ടു സഹോദരിമാരും പരേതരായി ഭവിച്ചു. ഇപ്രകാരം അടുപ്പിച്ചുണ്ടായ ഈ വിപത്തു് കുടുംബക്ഷേമത്തെ അല്പാല്പമായി ബാധിച്ചുവെങ്കിലും അതിനു വലിയ വിഘാതംവരാതെതന്നെ കഴിച്ചുകൂട്ടി! ഇവരെസംബന്ധിച്ചുള്ള അടിയന്തിരങ്ങളും മററും രാമൻപിള്ളയും ലേഖകനുംകൂടി കവിയാത്ത മട്ടിൽ കഴിച്ചുകൂട്ടി. കുടുംബഭരണത്തെ സംബന്ധിച്ചു് ചില വ്യവസ്ഥകൾ ഈയിടയ്ക്കു് ചെയ്തുവെങ്കിലും അവ രാമൻപിള്ള അവർകളുടേയും ലേഖകന്റേയും കാലശേഷം മാത്രം നടപ്പിൽവരുമെന്നു് നിശ്ചയം ചെയ്തിരുന്നതിനാൽ അ

ു കേവലം ലുപ്താർത്ഥരേഖയായി ഇരുന്നതേയുള്ളു. 85-ാ മാണ്ടു് ചിങ്ങമാസത്തിൽ രാമൻപിള്ള അവർകൾ ഉദ്യോഗം പിരിഞ്ഞു വന്നു് ഗൃഹത്തിൽ താമസം തുടങ്ങിയപ്പോൾ ഗൃഹഭരണം അദ്ദേഹം നേരിട്ടു കയ്യേററു. പിന്നീടു് 98 മേടം 16-ാംനു- അദ്ദേഹത്തിൻെറ മരണംവരെ ഗൃഹഭരണം അദ്ദേഹമാണു് നടത്തിവന്നതു്. 100 തുലാത്തിൽ തൻെറ ശേഷിച്ച സഹോദരി പരേതയായി. ലേഖകൻ 84 മകരം മുതൽ പറവൂർ താമസമാക്കി. 100 മീനത്തിൽ ചില കുടുംബാംഗങ്ങൾ ഭാഗം കിട്ടണമെന്നു് ആവശ്യപ്പെട്ട തനുസരിച്ചു് തറവാട്ടുവസ്തുക്കൾ ഭാഗംചെയ്തു. പുരുഷന്മാർ എല്ലാം ഒററയ്ക്കും സ്ത്രീസന്താനമുള്ളവർ രണ്ടു ശാഖകളായിട്ടും ഭാഗം പിരിഞ്ഞു. ആ നിലയിൽ ഇന്നും നടന്നു വരുന്നു. ക്ഷേത്രങ്ങളിലെ പതിവുകൾക്കും മററു ധർമ്മസ്ഥാപനങ്ങൾക്കും വേണ്ട ചിലവിലേക്കു് വസ്തുക്കൾ പ്രത്യേകം തിരിച്ചുവച്ചിട്ടുമുണ്ടു്. ഇന്നും കുടുംബത്തിനു് വലിയ ഹാനി കൂടാതെതന്നെ ഇരിക്കുന്നു എന്നു് ഒരു സമാധാനമുണ്ടു്. കുഞ്ഞിഅമ്മയ്ക്കു് ഏഴു സന്താനങ്ങൾ ഉണ്ടായിരുന്നവരിൽ ഇന്നു ലേഖകൻ മാത്രമേ ജീവിച്ചിരിപ്പുള്ളു. മററുള്ളവർ ഒക്കെയും അവരുടെ സന്താനങ്ങളുടെ സന്താനങ്ങളാണു്. ഏകദേശം എൺപതു കൊല്ലത്തിനുമുമ്പു അഭ്യാഗാരികന്മാരായ രണ്ടു വിശിഷ്ട പുരുഷന്മാരാൽ സുപ്രതിഷ്ഠിതവും അവരുടെ വാത്സല്യഫലടാംബുസംവർദ്ധിതവുമായ ഈ കുടുംബവൃക്ഷം ഇടയ്ക്കിടെ ഉണ്ടായ വാത്യാവേഗത്താൽ അല്പം ഉലഞ്ഞു എങ്കിലും ഇന്നു പത്രപ്രവാളശാഖാഢ്യമായി ത്തന്നെ നില്ക്കുന്നു എന്നുള്ളതു് ഏററവും ചാരിതാർത്ഥ്യജനകമായ ഒരു സംഗതിയാണു്. അവർ ഏർപ്പെടുത്തിയിട്ടുള്ള ധർമ്മസൽക്കർമ്മാദികളും ഇന്നു നടന്നുവരുന്നുണ്ടു്. ഈ കുടും

ബരക്ഷക്കായി ലേഖകനും തന്നാൽ കഴിയുന്നതുപോലെ ശ്രമംചെയ്തിട്ടുണ്ടെന്ന മാത്രമേ പറവാനുള്ളു. കുടുംബാംഗങ്ങളിൽ പലരേയും വിദ്യ അഭ്യസിപ്പിക്കയും ഗൃഹങ്ങൾ കേടുപാടുകൾ തീൎത്തു് ഓടിടുവിക്കയും പുതിയ കെട്ടിടം പണിചെയ്യിക്കയും കുടുംബത്തിലെ പല ആവശ്യങ്ങൾ നടത്തുകയും കടം തീൎക്കുന്നതിന്ന വേണ്ട ഏൎപ്പാടുകൾ ചെയ്യുകയും മററും പലതും ചെയ്തിട്ടുണ്ടു്.

മനുഷ്യജീവിതം അവിഛിന്നമായ സ്മരണപരമ്പരയാണെന്ന പറയുന്നതിൽ വല്ല അസാംഗത്യവുമുണ്ടെന്ന തോന്നുന്നില്ല. ബാല്യം, യൌവ്വനം, വാൎദ്ധക്യം എന്നീ ജീവിതഘട്ടങ്ങളെ അന്യോന്യം സംയോജിപ്പിക്കുന്നതു് സ്മരണാബന്ധം ഒന്നുതന്നെയാണു്. ഒരു ഘട്ടത്തിലെ അനുഭവങ്ങൾ മറുഘട്ടത്തിൽ വിസ്മൃതങ്ങളായിപോകുന്നതായാൽ, ഗതമായ ഘട്ടം ജീവിതത്തിൽ കേവലം ഒരു ശൂന്യപ്രദേശമായിത്തന്നെ ഇരിക്കയേയുള്ളു. എന്നുതന്നെയുമല്ല, തുടൎച്ച്യയായ ജീവിതത്തിന്നു് ഭംഗവും നേരിടുന്നു. മനുഷ്യന്നു് ഇന്ദ്രിയങ്ങൾമൂഖേന ഉണ്ടാകുന്ന ബഹിൎല്ലോകജ്ഞാനംതന്നെയാണു് നമുക്കെല്ലാവൎക്കും ഉള്ള മാനസീകസമ്പത്തിന്റെ ഒരു പ്രധാന ഭാഗം. അവയെ അല്പമെങ്കിലും വിസ്മൃതിയിലേക്കു തള്ളുന്നതായാൽ നമ്മുടെ മാനസീകസമ്പത്തു് അത്രത്തോളം കുറഞ്ഞിരിക്കാനെ തരമുള്ളു. ഇങ്ങനെയുള്ളവരുടെ ജീവിതം അവസാനത്തിൽ ഫലശൂന്യമായി പരിണമിക്കാനേ മാൎഗ്ഗമുള്ളു. മനുഷ്യന്റെ ലോകജ്ഞാനം ഏറക്കുറെ സ്മരണസൂത്രഗ്രഥിതമായിട്ടാണിരിക്കുന്നതു്. അതുകൊണ്ടു് നമ്മുടെ ലോകാനുഭവങ്ങളെപ്പററിയുള്ള സ്മരണകളെ സശ്രദ്ധം സംരക്ഷിക്കേണ്ടതു് നമ്മുടെ ജ്ഞാനാഭിവൃദ്ധിക്കും ജീവിതസാഫല്യത്തിനും അത്യാവശ്യമായിട്ടുള്ളതാ

ണ്. നമ്മുടെ അപരജീവിതത്തെ യഥാവിധി നിയന്ത്രി ക്കുന്നതിനും അന്യന്മാക്ക് വഴികാണിക്കുന്നതിനും പൂർവ്വസ്മ രണകൾ ഉപയുക്തങ്ങളായി ഭവിക്കുന്നു. ഇതുകൂടാതെ അ ധുനാതനന്മാക്ക് അപരിചിതങ്ങളും പക്ഷെ, അജ്ഞാത ങ്ങളുമായ പല പഴയ നടപടികളും മററും അറിഞ്ഞു് അ വയെപ്പററി ചിന്തിക്കുന്നതിനും പുതിയ ഏപ്പ്ാടുകളുമായി താരതമ്യപ്പെടുത്തുന്നതിനും നമ്മുടെ സ്മരണകളെ രേഖ പ്പെടുത്തുന്നതുകൊണ്ടു് അവസരം ലഭിക്കുന്നതാണല്ലോ. ഈവക ഗുണങ്ങൾ വല്ലതും സിദ്ധിക്കുമെന്നു വിചാരിച്ചല്ലാ, ഈ ലേഖനകത്താവു് തൻെറ ചില സ്മരണകളെ ഇവിടെ രേഖപ്പെടുത്തുന്നതു് എന്നുകൂടി ആദ്യമായി പറഞ്ഞുകൊ ള്ളുന്നു. ഒരു പൂജ്യസ്ഥാനത്തുനിന്നും പുറപ്പെട്ട ഉപദേശ ത്തെ ആസ്പദമാക്കി മാത്രമാണ് ലേഖകൻെറ ഈ പ്രാരം ഭം. "ആജ്ഞാഗുരൂണാം ഹ്യ വിചാരണീയാ" എന്നാണ ല്ലോ ആപ്തവാക്യം. എന്നാൽ ലേഖനകത്താവിൻെറ ജീ വിതം മുഴുവനും വിദ്യാഭ്യാസവിഷയത്തിൽ നയിക്കപ്പെട്ടിരി ക്കുന്നതുകൊണ്ടു് ഈ സ്മരണകൾ എല്ലാംതന്നെ ഈ വഴി ക്കു മാത്രമാണെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പല അനുഭവങ്ങളും ധാരണാശക്തിയുടെ ക്ഷയം നിമിത്തം വി സ്മൃതങ്ങളായും തീന്നിട്ടുണ്ടു്.

---

# ബാല്യസ്മരണകൾ.

ഈ ലേഖകൻെറ വിദ്യാഭ്യാസം ആരംഭിച്ചതു് ഒരു പഴയ ആശാൻെറ കീഴിലും, കളരിയിലും, പഴയ രീതിയിലുമായിരുന്നു. ഏകദേശം അഞ്ചു വയസ്സു മുതൽ പത്തു വയസ്സുവരെ ഇവിടെ കിടന്നു കഴക്കേണ്ടതായിവന്നു. ആ കാലത്തു് ആശാന്മാരുടെ ശനിദശ ആരംഭിച്ചിരുന്നില്ല. വ്യാഴദശ അവസാനിക്കാറായിരുന്നുതാനും. ആശാന്മാർ ഏറെക്കുറെ ഒരു വർഗ്ഗീയസ്വഭാവത്തെ രക്ഷിച്ചുപോരുന്നവരായിരുന്നു. ആകൃതിയിലും മററും അല്പസ്വല്പം വ്യത്യാസപ്പെട്ടിരുന്നേക്കാമെങ്കിലും, അവരുടെ പെരുമാററത്തിലും സ്വഭാവത്തിലും ആശാന്മാൎക്കു് അസാധാരണമായ സാമ്യം ഉണ്ടായിരുന്നു. ഗംഭീരമായ മുഖഭാവം, ക്രൂരമായ സ്വഭാവം, നിർദ്ദയമായ ചൂരൽപ്രയോഗം, സുബദ്ധമൂലമായ യാഥാസ്ഥിതികത്വം മുതലായവ ഇവരുടെ സാമാന്യഗുണങ്ങളിൽ പ്രധാന ഗുണങ്ങളായിട്ടുള്ളവയായിരുന്നു. ബാലന്മാരെ സംബന്ധിച്ചിടത്തോളം ഇവർ ഭയങ്കരമൂർത്തികളായിരുന്നുവെന്നാണു് കേൾവി. എന്നാൽ ഭാഗ്യവശാൽ ലേഖകനു് ലഭിച്ച ഗുരുനാഥൻ ഇതിനു് ഒരു വ്യത്യസ്തമായിരുന്നു. ഇദ്ദേഹം ഒരു ബുദ്ധിമാനും, വ്യുല്പന്നനും, ശാന്തനും ആയിരുന്നു. അതുകൊണ്ടു് സാധാരണ ആശാന്മാരുടെ സുദീർഘവും, പക്ഷേ പ്രായോഗികജീവിതത്തിൽ ഏറെക്കുറെ നിഷ്പ്രയോജനവുമായ പാഠപദ്ധതിയെ ആപാദചൂഡം തന്നെ അവ

ലംബിക്കാതെ അല്പം ഭേദഗതിയോടുകൂടിയാണു് അദ്ധ്യാപനം ചെയ്തുവന്നതു്. ചൂരൽപ്രയോഗത്തിലും ഇദ്ദേഹത്തിനു് വലിയ വിശ്വാസമില്ലായിരുന്നു. വിദ്യാഭ്യാസവിഷയത്തിൽ സർവ്വപ്രധാനമായി ആശാന്മാർ ഗണിച്ചുവന്നിരുന്ന ഈ ചതുർത്ഥോപായം ഇദ്ദേഹം ആ നിലയിൽ സ്വീകരിച്ചിരുന്നില്ല. എന്നാൽ എല്ലാം കാണാപാഠം പഠിക്കണമെന്നുള്ള നിർബ്ബന്ധം ഇദ്ദേഹം തീരെ ഉപേക്ഷിച്ചിരുന്നുമില്ല. അന്നത്തെ പാഠപദ്ധതിയിൽ ഉൾപ്പെടുത്തപ്പെട്ടിരുന്നവ അധികം എന്തു കാരണവശാലോ, ഗണിതശാസ്ത്രം പഠിക്കുന്നതിനു് ഉപയുക്തങ്ങളായിട്ടുള്ളവയായിരുന്നു. അവയിൽ പലതുമിപ്പോൾ പ്രയോജനശൂന്യങ്ങളായി മനസ്സിൽ ഒരു ഒഴിഞ്ഞ മൂലയിൽ കിടക്കുന്നതേയുള്ളു. എന്നാൽ കാണാപാഠം പഠിച്ചവ പലതും ചിന്താശക്തിയുടെ വികാസത്തോടുകൂടി ഉപയോഗപ്രദങ്ങളായും തീൎന്നിട്ടുണ്ടു്. ബാല്യത്തിൽ ഉരുവിട്ട അമരകോശം, സിദ്ധരൂപം മുതലായവ സംസ്കൃതഭാഷാജ്ഞാനത്തിനു് ആവശ്യങ്ങളായിട്ടുള്ളവയാണല്ലൊ. "അടിയളവുവാക്യം" പകലും, "നക്ഷത്രപാന" രാത്രിയിലും സമയം നിശ്ചയിക്കുന്നതിനു് ഇന്നും ഉപയോഗപ്പെടുന്നുണ്ടു്. അതുകൊണ്ടു് കളരികളിൽ അവരുടെ ബാല്യത്തെ തരണംചെയ്വാനിടയായവർ എല്ലാവരും ലോകത്തിൽ മന്ദബുദ്ധികളോ, വിവേകശൂന്യന്മാരോ ആയിരുന്നുവെന്നു ഒരിക്കലും പറഞ്ഞുകൂടാ എന്നു് ഈ ലേഖകന്റെ അനുഭവംതന്നെ ഉപദേശിക്കുന്നുണ്ടു്. നേരെമറിച്ചു് പലരും യോഗ്യന്മാരായിതീൎന്നിട്ടുണ്ടു്. ഒരുകാലത്തു് ആശാന്മാരും കളരികളും അവരുടെ ബുദ്ധിശക്തിക്കും ജ്ഞാനത്തിനും തക്കവണ്ണം വിദ്യാഭ്യാസരൂപമായ ഉൽകൃഷ്ടസമുദായസേവനം ചെയ്തുവെന്നു സമാധാനപ്പെടാനെയുള്ളു. ആ

ശാനേയും കളരിയേയുംപററി ലേഖകൻ "ഗുരുനാഥൻ" മാസികയിൽ സവിസ്തരം എഴുതിയിട്ടുള്ളതിനാൽ ഇവിടെ ഇത്രയും മതിയാകുമെന്നു വിചാരിച്ചു് വളരെ ചുരുക്കുന്നതാണു്. വിപരീതശക്തികളുടെ വ്യാപാരം നിമിത്തം അവരുടെ തൊഴിലിന്നു് ഉടവുതട്ടിയെങ്കിലും ഏകദേശം * പതിനഞ്ചു കൊല്ലം മുമ്പുവരേക്കും ആശാന്മാർ ദീനദീപങ്ങളെന്നപോലെ നിഷ്പ്രഭന്മാരായിട്ടെങ്കിലും അങ്ങുമിങ്ങും അവരുടെ തൊഴിലിന്നെ സാമൂയം സംരക്ഷിച്ചു വത്തിച്ചുവന്നിരുന്നു. എന്നാൽ ആയിടയ്ക്കുണ്ടായ വിദ്യാഭ്യാസനിയമത്തിൻെറ ആവിർഭാവത്തോടുകൂടി ആശാന്മാക്കു് വിദ്യാഭ്യാസലോകത്തിൽ അഥവാ ലോകത്തിൽതന്നെയും സ്ഥാനമില്ലാതായിത്തീൎന്നു. അപ്പോഗം ഗത്യന്തരമില്ലാതെ ഈ സാധുവൎഗ്ഗക്കാർ കളരിയും പൂട്ടി ഓലയും നാരായവും ചൂരലും ഒക്കെ താഴത്തു വച്ചു് തങ്ങളുടെ തൊഴിലുമായിട്ടു് അവസാനയാത്ര പറഞ്ഞു പിരിഞ്ഞു.

ഇതെഴുതുന്നയാൾ തൻെറ പത്താമത്തെ വയസ്സിൽ രഘുവംശത്തിൽ ഒരു സൎഗ്ഗവും പഠിച്ചു് ഗുരുദക്ഷിണയുംചെയ്തു് തൻെറ പ്രഥമ വിദ്യാലയമായ കളരിയേയും ഗുരുനാഥനേയും ദീൎഘശ്വാസസഹിതം വിട്ടുപിരിഞ്ഞു. ഇതു കഴിഞ്ഞു് ഏകദേശം ഒരു കൊല്ലം വരേയും താലൂക്കകച്ചേരിയിൽ ഇരുന്നു് അന്നത്തെ രീതിയിൽ ഓലയിലുള്ള എഴുത്തുകുത്തുകൾ പരിശീലിച്ചുവന്നു. അന്നു് ഇതു വിദ്യാഭ്യാസത്തിൻെറ ഒരംശമായിരുന്നു. അന്നത്തെ ചില സ്മരണകളാണു് ഇപ്പോൾ ഇവിടെ രേഖപ്പെടുത്തുവാൻ പോകുന്നതു്. അന്നു് താലൂക്കകച്ചേരിക്കു് "മണ്ഡപത്തിൻവാ

* 1101 കൎക്കടകത്തിൽ എഴുതിയതു്.

ത്തിൽ" എന്നാണു് പേരു പറഞ്ഞുവന്നിരുന്നതു്. ദിവാൻ ശ്രീ. രാമയ്യങ്കാരാണു് ഇതിനു് "താലൂക്കു്" എന്ന പേരു നൽകിയതു്. അന്നത്തെ തഹശീൽദാരന്മാർ പോലീസ് ആഫീസറന്മാരുംകൂടി ആയിരുന്നു. സമ്പ്രതിപ്പിള്ള സബ്ബാഫീസറുമായിരുന്നു. ഇതുകൂടാതെ ഠാണാ നായ്ക്കനും, ശിപായിമാർക്കും, പാർവ്വത്യകാരന്മാർക്കും, പിള്ളമാർക്കും, ദേശകാവൽക്കാർക്കും ചില ചില്ലറ പോലീസ് അധികാരങ്ങളുണ്ടായിരുന്നു. പോലീസാഫീസറന്മാരുടെ മേലധികാരം ദിവാൻജി അവർകൾക്കാണു്. ഇതിലേക്കു് ഹജൂരിൽ "പോലീസ്ശിരസ്ഥ" എന്നൊരു ഉദ്യോഗവും അന്നുണ്ടായിരുന്നു. ഇതുകൂടാതെ തഹശീൽദാർക്കു് ഒരു താലൂക്കിലെ മററു സകല അധികാരങ്ങളും ഉണ്ടു്. ഈ ഉദ്യോഗസ്ഥനെ ജനങ്ങൾക്കു് വളരെ ഭയവും ബഹുമാനവുമുണ്ടായിരുന്നു. എഴുത്തുകുത്തുകൾ ഒക്കെയും അക്കാലത്തു് ഓലയിൽതന്നെ ആയിരുന്നു. പോലീസ്കാര്യങ്ങൾക്കു് കച്ചേരിയിൽ ഒരു ഗുമസ്തനും, രണ്ടാംപിള്ളയും പണസംബന്ധമായ കാര്യങ്ങൾക്കു് ഒരു സമ്പ്രതിയും മുതൽപിടിയും കിഴക്കൂട്ടം പിള്ളമാരും മററു റവന്യൂ കാര്യങ്ങൾക്കു് ഒരു രായസംപിള്ളയും ഡെപ്യൂട്ടിരായസവും ഒരെഴുത്തുകാരനും ഉണ്ടായിരുന്നു. മേലാവിലേയ്ക്കെഴുതുന്ന "സാധനങ്ങൾ" "ഇവിടത്തെ ചെയ്തിആവിതു" എന്നുള്ള തമിഴ്വാചകംകൊണ്ടാണു് ആരംഭിച്ചിരുന്നതു്. അവസാനത്തിൽ "ഇച്ചെയ്തിയെല്ലാം" രായസംപിള്ള വായിച്ചു് ഇന്നാരെ കേൾപ്പിച്ചുവയ്ക്കയും വേണം" എന്നൊഴുതിവന്നു. കിഴക്കൂട്ടം വക കണക്കുകളൊക്കെയും നാടൻ തമിഴിലാണു് എഴുതിവന്നിരുന്നതു്. മണ്ഡപത്തുംവാതുക്കൽ കൊടുക്കുന്ന ഹർജികളുടേയും സങ്കടങ്ങളുടേയും മററും ആദ്യവാചകം "ഇന്ന മണ്ഡപത്തുംവാതു

ക്കൽ ശ്രീ പണ്ടാരകാര്യം ചെയ്‌വാകൾ മുമ്പാകെ" എന്നായിരുന്നു. എല്ലാ കച്ചേരികൾക്കും ഒരു വിളക്കുവെപ്പുകാരനും വിളക്കിന്ന് എണ്ണയും ഏതാനും ഇരുമ്പു "മാടമ്പിവിളക്കു"കളും ഉണ്ടായിരുന്നു. റവന്യൂ കാര്യങ്ങൾക്കു ഏതാനും "ചെറിയ കണ്ട്രാക്കാററു"മുണ്ടായിരുന്നു. കച്ചേരി സാധാരണ രാത്രിയിൽ പത്തു മണിവരെ ഉണ്ടായിരിക്കും. തഹശീൽദാരന്മാർ കച്ചേരിക്കു പോകുമ്പോൾ ഉടുപ്പും വില്ലയുമിട്ട് രണ്ടു ശിപായിമാർ കക്ഷത്തിൽ വടിയുമായിട്ട് മുമ്പിൽ നടക്കുക പതിവായിരുന്നു. കച്ചേരിയിൽ തഹശീൽദാർക്ക് ഇരിക്കുന്നതിന്ന് ഒരു മെത്തപ്പായും ചാരുപലകയും ചാവട്ടയുമാണ് ഉണ്ടായിരുന്നതു്. മുമ്പിൽ ഒരു മേശപ്പെട്ടിയുമുണ്ടായിരിക്കും. ഇതു് അപൂർവ്വമായിട്ടെങ്കിലും വേണ്ടിവരുന്ന കടലാസെഴുത്തിന്റെ ആവശ്യത്തിലേക്കാണ്. ഗുമസ്തന്മാർക്കും മററും ഇരിക്കുന്നതിന്ന് സാധാരണ പായകളും തടുക്കുകളും ഉപയോഗിച്ചുവന്നു. ഓലയായിരുന്നു അന്നത്തെ സ്റ്റേഷനറി. ഇതു് ഗവർമ്മെൻറിൽനിന്നും കൊടുക്കും. നാരായവും പിശ്ശാത്തിയും മററും ഉദ്യോഗസ്ഥന്മാർതന്നെ കരുതിക്കൊള്ളണം. "കൈതമുക്കു നാരായ"മാണ് അന്നു് അധികംപേരും ഉപയോഗിച്ചുവന്നതു്. വലിയ ഉദ്യോഗസ്ഥന്മാർ വെള്ളിയോ പൊന്നോ പൂശിയ നാരായം മുതലായവ ഉപയോഗിച്ചിരുന്നു. മിക്ക ഉദ്യോഗസ്ഥന്മാരും പിശ്ശാങ്കത്തിയും നാരായവും ചുരിയും ഒരു ഉറയിലിട്ട് എളിയിൽ തിരുകിയിരുന്നു. ഒരു തുണ്ടോലയും കയ്യിൽ കാണും. "സാധനങ്ങൾ" നീളമുള്ള വലിയ ഓലയിലും പ്രവൃത്തിയിലേക്കും ദേവസ്വത്തിലേക്കും ഠാണാവിലേക്കും മററുമുള്ള "ചീട്ടുകൾ" ഒരോലയുടെ പാതിയിലും എഴുതിവന്നു. ഹജൂരിലേക്കും മററുമുള്ള സാധനങ്ങളും അ

വിടെനിന്നുമുള്ള ഉത്തരവുകളും ഓലയിലെഴുതി തിരിച്ചുപിടിച്ചു് ഒപ്പിട്ടു് ഓല അററം വിട്ടുവിക്കാതെ രണ്ടായിപ്പിളന്നു് മടക്കി ഓലവാറുകൊണ്ടു കെട്ടി കടലാസ്സുകൊണ്ടു പൊതിഞ്ഞു് മുദ്രവച്ചാണു് കെട്ടു് അഞ്ചലിൽ അയച്ചുവന്നിരുന്നതു്. സർ. ടി. മാധവരായർ ദിവാൻജിയായിരുന്ന കാലത്തു് ഏതാനും എഴുത്തുകുത്തുകൾ മാത്രം കടലാസിലാക്കി. എന്നാൽ ശേഷയ്യാശാസ്ത്രി ദിവാൻജിയുടെ കാലത്താണു് ഓലയെ നിശ്ശേഷം നിഷ്കാസനം ചെയ്തതു്. അന്നത്തെ ഫയലുകൾക്കു് "ചുരുണകൾ" എന്നാണു് പറഞ്ഞുവന്നതു്. ഇപ്പോൾ ഓലയുടേയും നാരായത്തിൻേറയും സ്ഥാനത്തു് കടലാസ്സും ഫൌണ്ടൻപേനയും പ്രശോഭിക്കുന്നു. ഇനി ഇവയുടെ സ്ഥാനത്തു് എന്താണാവോ വരാൻ പോകുന്നതു്? എന്തെങ്കിലുമാവട്ടെ.

"ആയാതമായാതമപേക്ഷണീയം
ഗതംഗതം സർവ്വമുപേക്ഷണീയം."

എന്നുമാത്രമേ നമുക്കു് ആലോചിച്ചു പ്രവത്തിക്കുവാൻ കാര്യമുള്ളു. അന്നു് തഹശീൽദാരന്മാരുടേയും മററുദ്യോഗസ്ഥന്മാരുടേയും "കച്ചേരി ഉടുപ്പു്" കട്ടിയും കവണിയുമായിരുന്നു. തലയിൽ ഒരു നേരിയതു് "കത്രികപ്പൂട്ടി"ട്ടു് കെട്ടിയുമിരിക്കും. തോളിൽ ഒരുമാതിരി ലേസുമിട്ടിരിക്കും. അന്നു് ഇന്നത്തെ മാതിരി ഉടുപ്പും മററും ആരും ഉപയോഗിച്ചിരുന്നില്ല. റസിഡൻേറാ മറേറാ വരുന്ന ചില അപൂർവ്വ സന്ദർഭങ്ങളിൽ ഉപയോഗിക്കുന്നതിന്നു് ഒരു ഉടുപ്പു് കരുതി വച്ചിരിക്കും. കച്ചേരിസമയം ക്ലിപ്തപ്പെടുത്തിയിട്ടില്ലായിരുന്നു. ചിലപ്പോൾ ഏഴു മണിമുതൽ പത്തു മണിവരേയും

പിന്നീട്ടു് പന്ത്രണ്ടു മണിമുതൽ രാത്രി പത്തു മണിവരേയു
മായിരിക്കും. തഹശീൽദാരന്മാരും മററും അന്നു് സക്കീട്ടി
നുപയോഗിച്ചിരുന്ന വാഹനങ്ങൾ മഞ്ചൽ, മേനാവ്വ്, കു
തിര മുതലായവയായിരുന്നു. വണ്ടികൾ അക്കാലത്തു് നട
പ്പുണ്ടായിരുന്നില്ല. റോഡുകളും അവയുടെ അഭാവംകൊ
ണ്ടാണു് ശോഭിച്ചിരുന്നതു്. ദേശകാവൽക്കാർ രാത്രി പ
ന്ത്രണ്ടു മണിക്കും വെളുപ്പാൻകാലത്തും കച്ചേരിസ്ഥലത്തു
കൂടി കാവൽ വിളിക്കണമെന്നും ഏർപ്പാടുണ്ടായിരുന്നു. രാ
ത്രിയിൽ മോഷണം മുതലായ കുററങ്ങളൊമറേറാ ആരെ
ങ്കിലും ചെയ്യുന്നുണ്ടോ എന്നു് അന്വേഷിക്കുന്നതു് ഇവരുടെ
ചുമതലയാണു്. ഇവരായിരുന്നു അന്നത്തെ "പെട്രോൾ"
കൃത്യം നടത്തിവന്നതു്. കുററക്കാരെ പിടിച്ചേല്പിക്കുന്നതി
നും ഇവർക്കു ചുമതലയുണ്ടായിരുന്നു. കുററക്കാരെ ഒരുത
രം ഇരുട്ടറകളായിരുന്ന ഢാണാവുകളിലാണു് സൂക്ഷിക്ക
പ്പെട്ടിരുന്നതു്. അന്നു് മരവിലങ്ങാണു് സാധാരണ ഉപ
യോഗിച്ചുവന്നതു്. ഇതിനു് "കയ്യാമം" എന്നു പേർ പറ
ഞ്ഞുവന്നു. ഇതു് രണ്ടററത്തും കൈയുടെ പത്തികൾ കട
ക്കത്തക്കവണ്ണമുള്ള ദ്വാരങ്ങളോടുകൂടിയ ഒരു തടിക്കഷണ
മായിരുന്നു. കൈ കടത്തിക്കഴിഞ്ഞിട്ടു് ഊരിഎടുക്കാതി
രിപ്പാൻ ഓരോ ആപ്പുകളും തല്ലിക്കേററും. ഇത്തരം "ക
യ്യാമങ്ങൾ" പൊതുസ്ഥലങ്ങളിലും വഴികൾ തമ്മിൽ വില
ങ്ങുന്ന സ്ഥലങ്ങളിലും ഒരു തൂണിൽ ഉറപ്പിച്ചു് സ്ഥാപിക്കു
ന്ന പതിവുണ്ടു്. ഇതു് കുററം ചെയ്താലുള്ള തല്ക്കാല ഫ
ലത്തെ ജനങ്ങൾക്കു് ബോദ്ധ്യപ്പെടുത്തുന്നതിനായിരുന്നു.
ഇതും ചുമന്നുംകൊണ്ടുവേണം കുററക്കാർ സദാ ഇരിക്കുവാ
ൻ. ഇതുപോലെതന്നെ കാലിൻെറ പത്തി കടക്കത്തക്ക
വണ്ണം രണ്ടററത്തും ദ്വാരമുള്ള ഒരു ഉരുണ്ട തടിയിൽ കാ

ലുകൾ കടത്തി അല്പ്പ വയ്ക്കുകയും ചെയ്യാറുണ്ട്. പക്ഷെ ഇതിൽ കാലുകൾ ഇട്ടാൽ പിന്നെ കിടക്കുകയൊ ഇരിക്കുകയൊ മാത്രമെ ചെയ്യാൻ പാടുള്ളു. ഇതിന്ന് "തടിയിലിടുക" എന്നാണ് പറയാറുള്ളതു്. ഇരുമ്പുവിലങ്ങ് അക്കാലത്തു് അപൂർവ്വമായിരുന്നു. മോഷണവും മററും തെളിയിക്കുന്നതിനായി "കിട്ടി" എന്നൊരു ഉപകരണം ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. ഓരോ ചാൺ നീളമുള്ള രണ്ടു് അലകുകഷണങ്ങൾ ചീകി ഉരുട്ടി രണ്ടുംകൂടി ഒരററത്തു് കയറുകൊണ്ടു കൂട്ടി മുറുകെ കെട്ടിയതാണ് ഈ ഉപകരണം. മറെറ അററം വിടുത്തി കുററക്കാരൻെറ കൈവിരലുകൾ അകത്താക്കിയിട്ടു് അമർത്തുകയാണ് ഇതിൻെറ പ്രയോഗം. വിരലുകളുടെ മുട്ടുകളിലാണ് സാധാരണ "കിട്ടി" ഇടുന്ന പതിവു്. ഈ പ്രയോഗത്തിൻെറ രുചി എന്താണെന്നു് അനുഭവിച്ചവർക്കുമാത്രമേ അറിവാൻ പാടുള്ളു. കരം കൊടുക്കാത്തവരെ കുനിച്ചുനിർത്തി മുതുകിൽ കല്ലു കയററുന്ന ഏപ്പാടും അക്കാലത്തുണ്ടായിരുന്നതായി കേൾവിയുണ്ടു്. ഈ വിഷയത്തിൽ ഇന്നു് എന്തുമാത്രം വ്യത്യാസം വന്നിട്ടുണ്ടു്. ഇന്നു് കരവുംകൊണ്ടു് പ്രവൃത്തികച്ചേരിയിൽ ചെന്നു് ജനങ്ങൾ കാത്തുകിടക്കുകയാണു്. വാങ്ങിച്ചു് രസീതു കൊടുക്കുവാൻതന്നെ പ്രയാസം. അന്നു് വസ്തുക്കൾക്കു് ഇന്നത്തെപ്പോലെയുള്ള പ്രിയം ഇല്ലായിരുന്നു. അനുഭവവും അങ്ങിനെതന്നെയാണു്. കരം കൊടുക്കാത്തവരെ ചിലപ്പോൾ ഢാണാവിലാക്കുകയും അന്നു നടപ്പുണ്ടായിരുന്നു. അക്കാലത്തു് താലൂക്കുതോറും "വിരുത്തിക്കാർ" എന്നൊരു വക "ഊഴിയ" വേലക്കാരും ഉണ്ടായിരുന്നു. ഇവർക്കുള്ള പ്രധാന ജോലി കോപ്പേൾപ്പിക്കയും ചുമടുചുമക്കയുമാണു്. തിരുവനന്തപുരത്തു് ഉത്സവമഠത്തിൽ നെയ്യും തൈരും ഏ

ത്തക്കായും ചേനയും ഇവർ കൊണ്ടുചെന്നു് ഏററുപ്പിക്കേണ്ടിയിരുന്നു. നെയ്യ് തഹശീൽദാർ പരിശോധിച്ചു് കുടങ്ങളിലാക്കി മുദ്രവച്ചു് കൊട്ടാരത്തയക്കുന്നതു് പതിവായിരുന്നു. തൈരു് തിരുവനന്തപുരത്തു് "കോനാരമ്മാരോട്ടു്" വാങ്ങിച്ചു കൊടുക്കുകയും കോപ്പുകൾക്കു് വില കൊടുക്കയും ചെയ്തുവന്നു. എന്തായാലും പിന്നെയും കുടിശ്ശിക കിടക്കും. പേരിനുമാത്രം വിലയും ഇവക്കു് കൊടുത്തുവന്നു. ഈ ലേഖകന്റെ തറവാട്ടേക്കും രണ്ടു വിരുത്തികൾ ഉണ്ടായിരുന്നതിനാൽ ഈ വകക്കാരുടെ കഷ്ടതയെപററി ഒരു ഏകദേശജ്ഞാനം ഉണ്ടായിട്ടുണ്ടു്. എല്ലാവരുടെ കൈക്കും ഇവരുടെ പുറം ലാക്കായിരുന്നു. സർ. വി. പി. മാധവരായർ അവർകളുടെ അനുഗ്രഹീത ഹസ്തത്താലാണു് ഇവർ ഈ ദുരിതത്തിൽനിന്നും മോചിപ്പിക്കപ്പെട്ടതു്.

ഒരു മണ്ഡപത്തുംവാതുക്കലുള്ള സകല കാര്യങ്ങൾക്കും തഹശീൽദാരാണു് ചുമതലപ്പെട്ടിരുന്നതു്. ഇദ്ദേഹം സർവ്വകാര്യധുരന്ധരനായിരുന്നു. വഴികൾ, പാലങ്ങൾ ഇവ നന്നാക്കിക്കുക, കുളങ്ങൾ വെട്ടിക്കുക, ഊട്ടു്, ദേവസ്വം ഇവ ശരിയായി നടത്തുക, കരം പിരിക്കുക, കുററക്കാരെ കണ്ടുപിടിച്ചു് ശിക്ഷിക്കുക, റസിഡന്റു് സായിപ്പിനും മററും സർക്കീട്ടിൽ തപാൽമാററത്തിനു് ഏർപ്പാടുചെയ്യുക മുതലായവയെല്ലാം നടത്തേണ്ടിയിരുന്നു. അന്നു് തഹശീൽദാരന്മാരെ നേരിട്ടു് കൊട്ടാരത്തിൽനിന്നു് കല്പിച്ചു് തീട്ടു കൊടുത്താണു് നിയമിച്ചുവന്നതു്. അന്നു് അവർ "തീട്ടുപിടിച്ച ഉദ്യോഗസ്ഥന്മാർ" എന്നു് സബഹുമാനം വിളിക്കപ്പെട്ടിരുന്നു. 1010-ാമാണ്ടത്തെ ആറാം റഗുലേഷനായിരുന്ന അന്നത്തെ പോലീസ് നിയമവും ശിക്ഷാനിയമവും ക്രി

മിനൽ നടപടി നിയമവും. ഇതിൻെറ ഭാഷാരീതിയേയും ഉദ്ദേശത്തേയും കാണിക്കുന്നതിനായി അതിലെ മൂന്നാം വകുപ്പു് ഇവിടെ ഉദ്ധരിക്കുന്നതു് അസ്ഥാനത്തിലാകുകയില്ലെന്നു വിചാരിക്കുന്നു. "പൊല്ലീസാപ്പീസരന്മാർ അവരവരുടെ മണ്ഡപത്തുംവാതുക്കൽ അത്ര ക്കകെത്തു് ഇരിക്കുന്ന ജനങ്ങൾക്കു് സൌഖ്യമായിരിക്കുംപ്രകാരം നോക്കി കാക്കുകയും മേലെഴുതിയവർ തങ്ങൾ ചെയ്യുന്ന കാൎയ്യങ്ങളേയും പൊല്ലീസ് സംഗതികളിൽ തങ്ങൾ അറിഞ്ഞുവരുന്ന മുഖ്യമായ വൎത്തമാനങ്ങളേയും അതാതു സമയംതന്നെ ദിവാൻ കച്ചേരിക്കു ബോധിപ്പിയ്ക്കുകയും വേണം. കുററം ചെയ്തിട്ടുള്ളവരെ പിടിപ്പാനായിട്ടു് പൊല്ലീസാപ്പീസരു തങ്ങളാൽ കഴിയുന്നിടത്തോളം എല്ലാ പ്രയത്നങ്ങളും ചെയ്കയും വേണം." ഇതു് ഒരപരിഷ്കൃതകാലത്തെ നിയമമാണെങ്കിലും ജനക്ഷേമത്തെ ആസ്പദമാക്കി അതിൽ ചെയ്തിട്ടുള്ള നിൎദ്ദേശങ്ങൾ എത്രയോ ശ്ലാഘനീയങ്ങളും ഇന്നും അനുകരണീയങ്ങളുമായിട്ടുള്ളവയാകുന്നു. ഓരോ താലൂക്കിലുള്ള ജനങ്ങളുടെ സ്ഥിതിയെപ്പററി അപ്പോഴപ്പോൾ ദിവാൻജി അറിഞ്ഞിരിക്കുന്നതു് അവരുടെ രക്ഷയ്ക്കു് എത്രമാത്രം ഉപയുക്തമായിരിക്കുമെന്നു് പറയേണ്ടതില്ലല്ലൊ. ഇന്നത്തെ നിലയ്ക്കു് അതു് എത്ര കടമ്പ കടന്നിട്ടുവേണം ദിവാൻജി അവർകളുടെ അടുക്കലെത്താൻ? അവിടെ എപ്പോഴെങ്കിലും എത്തുന്ന കാൎയ്യംതന്നെ സംശയഗ്രസ്തമാണു്. ഗവർമ്മെൻറധികാരകേന്ദ്രവിഭജനം നിമിത്തം ചുരുക്കം ചില കാൎയ്യങ്ങൾ മാത്രമേ ആ മാന്യസ്ഥാനത്തു് ഇന്നൊത്തുന്നുള്ളു. അന്നത്തെ തഹശീൽദാരന്മാരും ഇന്നത്തെ ആ തരം ഉദ്യോഗസ്ഥന്മാരും തമ്മിൽ അജഗജാന്തരം ഉള്ളതായി കാണാം. അന്നു് തഹശീൽദാരന്മാൎക്കു് മൂന്നൂറും നാനൂറും അഞ്ഞൂറും

പണം വീതമായിരുന്നു ശമ്പളം. പടിയും മററുമൊന്നും ഇല്ലായിരുന്നു. ഇപ്പോൾ ജോലിയുടെ അളവും രീതിയും വേതനവും വളരെ ഭേദപ്പെട്ടിട്ടുണ്ടു്. ഇന്നു് ജനങ്ങളുടെ ക്ഷേമത്തെക്കുറിച്ചു ശ്രദ്ധിക്കുന്നതിനു് തഹശീൽദാരന്മാൎക്കു് സമയം കിട്ടുകയില്ല. ഗവൎമ്മെൻറിന്റെ വ്യാപാരപരിധി വൎദ്ധിച്ചതോടുകൂടി ധനസ്ഥിതി സദാ ഒരു അസ്വാസ്ഥ്യഹേതുകമായ ചിന്താവിഷയമായിട്ടാണിരിക്കുന്നതു്. ഏതു കാൎയ്യത്തിനും പണം മതിയാകാതെ വന്നിരിക്കുന്നു. അതുകൊണ്ടു് നാം കുററം പറയുമ്പോൾ ഈ സംഗതിയുംകൂടി ഒന്നാലോചിക്കേണ്ട ഒന്നാണു്. പഴയ മണ്ഡപത്തുംവാതുക്കൽ കച്ചേരിയെപ്പററി "എഴുതിത്തീൎച്ച" "കൈമാററം" മുതലായി ഇനിയും പലതും പറവാനുണ്ടെങ്കിലും വിസ്താരഭയംകൊണ്ടു് അവയെ ഇപ്പോൾ വിട്ടുകളയാനേ നിവൃത്തിയുള്ളു എന്നു പറഞ്ഞുകൊള്ളുന്നു.

---

# വിദ്യാഭ്യാസ സ്മരണകൾ.

## (ഇംഗ്ലീഷ് വിദ്യാഭ്യാസം)

---

താലൂക്കുകച്ചേരിയിൽ ഒരു കൊല്ലക്കാലം അന്നത്തെ രീതിയിലുള്ള പരിശീലനം കഴിഞ്ഞാണു് ലേഖകൻ ഇംഗ്ലീഷ്പഠിത്തം ആരംഭിച്ചതു്. അക്കാലത്തു് തിരുവിതാംകൂറിൽ തിരുവനന്തപുരത്തു മാത്രമല്ലാതെ ഇംഗ്ലീഷ് അറിയാവുന്നവർ വളരെ ചുരുക്കമായിരുന്നു. അവിടെയും വളരെ പേർ ഇല്ലായിരുന്നു. രാജാ സർ ടി. മാധവരാവു ദിവാൻ പട്ടം കൈയേററുകഴിഞ്ഞ ഉടനെ എട്ടോ പത്തോ ഇംഗ്ലീഷ്വിദ്യാലയങ്ങൾ തിരുവിതാംകൂറിൽ അവിടവിടെയായി സ്ഥാപിച്ചു. എന്നാൽ ഇവയിലെല്ലാററിലും പ്രധാന അദ്ധ്യാപകനും അടുത്ത സഹായാദ്ധ്യാപകനും ഒന്നൊഴിയാതെ യൂറേഷ്യന്മാരായിരുന്നു എന്നുള്ളതു് പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ഇതിനുള്ള പ്രധാന കാരണം ഇംഗ്ലീഷു് ഭാഷ അല്പമെങ്കിലും എഴുതുവാനും വായിക്കുവാനും അറിയാവുന്നവർ അവർ മാത്രമെ അക്കാലത്തുണ്ടായിരുന്നുള്ളു എന്നുള്ളതാണു്. അദ്ധ്യാപകസ്ഥാനത്തിനു് ഇവൎക്കുള്ള യോഗ്യതകൾ എത്രത്തോളമുണ്ടായിരുന്നുവെന്നു് നല്ല നിശ്ചയമില്ല. ഈ ലേഖനകൎത്താവു് തൻെറ പന്ത്രണ്ടാമത്തെ വയസ്സിൽ സംഗതിവശാൽ, കായംകുളം ഇംഗ്ലീഷ് വിദ്യാലയത്തിൽ പഠിത്തം ആരംഭിച്ചു. ഈ ഇടയ്ക്കാണു് തിരുവിതാംകൂറിൽനിന്നും മദ്രാസിൽ പോയി പഠിച്ചു് ആ

ദ്യമായി ബി. എ. പരീക്ഷയിൽ വിജയംപ്രാപിച്ച് പി
ന്നീട്ടും "ബി. എ. പപ്പുപിള്ള" എന്നു പ്രസിദ്ധനായിരു
ന്ന ആശാൻ അനന്യസാധാരണമായ ബഹുമതികളോടുകൂടി
മടങ്ങിവന്നതു്. ഈ സംഗതിയാണു് ലേഖകനെ ഇംഗ്ലീ
ഷ് പഠിപ്പിക്കുന്നതിന്നു് രക്ഷകർത്താവിനെ പ്രധാനമായി
പ്രേരിപ്പിച്ചതു്. കായംകുളത്തു് അന്നു് നാലു ക്ലാസ്സുകളാ
ണു് ഉണ്ടായിരുന്നതു്. ഒന്നാംക്ലാസ്സാണു് ഏററവും ഉയ
ന്നതു്. എന്നാൽ അദ്ധ്യാപനവിഷയത്തിലും, ചൂരൽപ്ര
യോഗത്തിലും ആശാന്മാരുടെ കളരിയും ഇതുമായിട്ടു് വലി
യ വ്യത്യാസം ഉണ്ടായിരുന്നോ എന്നു് സംശയമാണു്.
വിഷയങ്ങളെല്ലാം കാണാപ്പാഠം പഠിക്കണമെന്നായിരുന്നു
നിർബ്ബന്ധം. അടിശിക്ഷയാണെങ്കിൽ, അതു് അകാരണമാ
യും, സകാരണമായും ഉപയോഗപ്പെടുത്തിയും വന്നിരുന്നു.
അദ്ധ്യാപകന്മാർ എപ്പോഴും ക്ലാസ്സിലിരിക്കുന്നതു് അത്ര
സാധാരണയല്ല. അധികം ശബ്ദമൊ മറേറാ കേട്ടാൽ ഉ
ടനെ ചൂരലുമായിട്ടു വന്നു് ക്ലാസ്സിൻെറ ഒരററം മുതൽ മ
റേറ അററംവരെ ഒരു പ്രഹരം നടത്തുക പതിവാണു്.
ഒന്നാം വാദ്ധ്യാർ ലാൻസ്ബേക്കു് എന്നും, രണ്ടാം വാ
ദ്ധ്യാർ സിൽവാ എന്നും രണ്ടു യൂറോപ്യന്മാരായിരുന്നു.
ചൂരൽപ്രയോഗം മുക്കാലും സിൽവായുടെ ചുമതലയിൽത്ത
ന്നെയായിരുന്നു. ഭാഷയും കണക്കും ചരിത്രവും ഭൂമിശാസ്ത്ര
വുമായിരുന്നു പാഠവിഷയങ്ങൾ. ഈ സ്ഥിതിയിൽ ഇവി
ടെ മൂന്നു കൊല്ലം കഴിച്ചുകൂട്ടിയതിന്നുശേഷം കാരണവ
ശാൽ ലേഖനകർത്താവിന്നു് അവിടം വിട്ടുപോകേണ്ടതായി
വന്നു. ഇതിന്നു് അല്പം മുമ്പു് മിസ്റ്റർ ലാൻസ്ബേക്കു് സ്ഥ
ലംമാറി പോകുകയും പകരം കോഴിക്കോട്ടു് ശിക്ഷാക്രമം
അഭ്യസിച്ച മിസ്റ്റർ മാത്യു ഹെഡ്മാസ്റ്ററായി വരികയും

ചെയ്തു. ഇദ്ദേഹത്തിൻെറ കീഴ്ൽ അല്പകാലം കഴിച്ചു. ഈ ലേഖനകത്താവു് പിന്നെയും ഒരു കൊല്ലം ചേത്തലെ താലൂക്കുകച്ചേരിയിൽ ഇരുന്നു് എഴുത്തുകുത്തുകൾ പരിശീലിച്ചുവന്നു. അവിടെനിന്നും പിന്നെയും ആലപ്പുഴ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ രണ്ടാംക്ലാസ്സിൽ ചേന്നു് പഠിച്ചുതുടങ്ങി. ഇവിടെയും പഠിത്തം ഒട്ടു മുക്കാലും മുൻവിവരിച്ച രീതിയിൽതന്നെയായിരുന്നു. ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിലെ പരിശോധനക്കായിട്ടു് ലെഫ്രണീസ് എന്നൊരു ധ.ര.രയെ സൂപ്രണ്ടായി ഗവമ്മെൻറിൽനിന്നും നിയമിച്ചിരുന്നു. ഇദ്ദേഹം കൃത്യനിഷ്ഠയും കണിശവും തൻെറ തൊഴിലിനെപ്പററി വലിയ അഭിമാനവുമുള്ള ഒരാളായിരുന്നു. ഇദ്ദേഹത്തിനെ കാണുമ്പോൾതന്നെ അദ്ധ്യാപകന്മാർ വിറച്ചുതുടങ്ങുക പതിവായിരുന്നു. ഒരു ദിവസം സായിപ്പു വന്നപ്പോൾ ഒരദ്ധ്യാപകൻ ഒരു നേരിയതു് ഉടുത്തുംകൊണ്ടാണു് വന്നിരുന്നതു്. സായിപ്പു് ഈയാളെ കണ്ട ഉടനെ വെളിയിൽ പോകുവാൻ ആജ്ഞാപിച്ചു. വസ്ത്രം മാററിക്കൊണ്ടുവന്നതിൽപിന്നെ മാത്രമെ പള്ളിക്കൂടത്തിനകത്തു കടത്തിയുള്ളു. ഇതുപോലെതന്നെ താമസിച്ചു വന്ന ഒരദ്ധ്യാപകനെ അയാളുടെ ക്ലാസ്സിൽതന്നെ ബെഞ്ചിൻെറ മുകളിൽ നിറുത്തി, അവിടെ നിന്നുംകൊണ്ടു് പഠിപ്പിക്കാൻ ആജ്ഞാപിച്ചു. സായിപ്പിൻെറ പരിശോധനാരീതി, അദ്ധ്യേതാക്കളേയും വളരെ വിഷമിപ്പിക്കാറുണ്ടു്. സായിപ്പിൻെറ ശബ്ദവും ഉച്ചാരണവും ഭാവവുമൊക്കെ കുട്ടികൾക്കു് ദുർഗ്രാഹ്യങ്ങളായിരുന്നതുകൊണ്ടു് ചോദ്യം മനസ്സിലാകാതേയും ഉത്തരം പറയാൻ നിവത്തിയില്ലാതേയും പലപ്പോഴും കുഴങ്ങി വിഷമിക്കുക പതിവായിരുന്നു. വിദ്യാത്ഥികളെ പരിഭ്രമിപ്പിക്കണമെന്നുള്ള ഉദ്ദേശമാണു് സായിപ്പിന്നു് പ്രധാന

മായി ഉണ്ടായിരുന്നതെന്നു് പക്ഷെ തോന്നിയേക്കാം. സായിപ്പു് സഞ്ചരിച്ചുവരുന്നതു് സാധാരണ മുന്നറിവു കൊടുക്കാതെയാണു്. രാത്രി വള്ളത്തിൽ വന്നു് കടവിൽത്തന്നെ കിടക്കുകയും രാവിലെ ഒമ്പതു മണിക്കു് പെട്ടന്നു് പള്ളിക്കൂടത്തിൽ പ്രത്യക്ഷനാകയുമാണു് പതിവു്. വാദ്ധ്യാന്മാർ അവരവരുടെ സൌകൎയ്യംപോലെ ഊണും മുറുക്കും മററും കഴിഞ്ഞു് പള്ളിക്കൂടത്തിൽ വരുമ്പോഴാണു് കാൎയ്യം മനസ്സിലാകുന്നതു്. പിന്നത്തെ സ്ഥിതി പറയുന്നതിനേക്കാൾ ഊഹിക്കതന്നെയാണുത്തമം. അന്നത്തെ അദ്ധ്യാപകന്മാരുടെ സ്ഥിതിക്കു് ഈ നടപടി അത്യാവശ്യവുമായിരുന്നു. സായിപ്പിൻെറ അധികാരം അദ്ധ്യാപകന്മാരിൽ മാത്രമല്ല പ്രയോഗിച്ചുവന്നതു്. സായിപ്പിനു് വള്ളം ചട്ടംകെട്ടി കൊടുക്കാതിരുന്ന ഒരു മജിസ്ട്രേട്ടിനെ തൻെറ ശിപായിയെ അയച്ചു വരുത്തി ഭയപ്പെടുത്തിവിട്ടതായി ഈ ലേഖകനറിവുണ്ടു്. ഇനി വിദ്യാലയത്തിലെ സ്ഥിതി നോക്കാം. ഹെഡ്മാസ്റ്റർ വല്ലപ്പോഴും ഒരിക്കൽ വരികയെയുള്ളു. രണ്ടാം വാദ്ധ്യാർ മിസ്റ്റർ വീയരാണു് കാൎയ്യങ്ങളൊക്കെ നടത്തിവന്നതു്. ഇദ്ദേഹം ഒരു സൌമ്യനും സമൎത്ഥനും ആയിരുന്നു. പാഠവിഷയങ്ങൾ സംഖ്യയിൽ ചുരുങ്ങിയിരുന്നു. ഭാഷയിൽ വായനയും-അക്ഷരം കൂട്ടുകയും-ഒററ വാക്കുകളുടെ അൎത്ഥം പഠിക്കയും മാത്രമായിരുന്നു പ്രധാനം. മററെല്ലാം (കണക്കൊഴിച്ചു്) കാണാപ്പാഠം പഠിക്കതന്നെ വേണ്ടിയിരുന്നു. ശിക്ഷ, സാധാരണയായി ഉള്ളംകയ്യിൽ അടിക്കുകതന്നെയായിരുന്നു. എന്നാൽ വലിയ കുററത്തിനു് വിദ്യാൎത്ഥികളെ മേശപ്പുറത്തു് കമത്തിക്കിടത്തി ആസനത്തിൽ ചൂരൽകൊണ്ടു് പത്തോ പന്ത്രണ്ടോ അടിക്കുന്നതും അത്ര അപൂൎവ്വമല്ലായിരുന്നു. ഇവിടെ രണ്ടു കൊല്ലം

കൊണ്ടു് പഠിത്തം കഴിഞ്ഞുവെങ്കിലും ഒരു കൊല്ലംകൂടി താമസിക്കേണ്ടതായി വന്നു. ഇതിനു കാരണം അന്നു് തിരുവനന്തപുരം ഇംഗ്ലീഷ് പള്ളിക്കൂടത്തിൽനിന്നും മിസ്റ്റർ ശേഷയ്യൻ എന്നൊരാൾ ഹെഡ്മാസ്റ്ററായി വന്നതാണു്. ഇദ്ദേഹത്തിൻെറ ആഗമനത്തോടുകൂടിയാണു് അദ്ധ്യാപനരീതി പരിഷ്കരിക്കപ്പെട്ടതു്. അദ്ദേഹത്തിൻെറ ഉപദേശമനുസരിച്ചു് ഒരു കൊല്ലംകൂടി അന്നത്തെ ഒന്നാം ക്ലാസ്സിൽ തന്നെ ഈ ലേഖകൻ പഠിച്ചു. കൊല്ലാവസാനത്തിൽ തിരുവനന്തപുരത്തു പോയി അന്നത്തെ പ്രവേശനപ്പരീക്ഷയിൽ ജയിച്ചു. അടുത്ത കൊല്ലം 1873-ൽ ആദ്യം തന്നെ മററിക്കുലേഷൻ ക്ലാസ്സിൽ ചേൎന്നു. മിസ്റ്റർ സുന്ദരംപിള്ളയും മിസ്റ്റർ രാമക്കുറുപ്പും ഇതിനു മുൻപുതന്നെ ആലപ്പുഴ സ്കൂളിൽനിന്നും കാളേജിൽ ചേൎന്നു് പഠിച്ചുവന്നിരുന്നു. ഇവർ രണ്ടുപേരും പിന്നീടു് കാളേജിൽതന്നെ പ്രശസ്തമായ വിധത്തിൽ ഉദ്യോഗം ഭരിക്കുന്നതിനും ഇടയായിട്ടുണ്ടു്. ഇതു നോക്കുമ്പോൾ ആലപ്പുഴ ഇംഗ്ലീഷ് പള്ളിക്കൂടത്തിലെ അദ്ധ്യാപനരീതി അത്ര ആശാസ്യമായിരുന്നില്ലെങ്കിലും അതു് ബുദ്ധിമാന്മാൎക്കു് സ്വപ്രയത്നംകൊണ്ടെങ്കിലും ഉൽക്കൎഷം പ്രാപിക്കുന്നതിനു് സഹായമായിരുന്നുവെന്നു് ഊഹിക്കാൻ അവകാശമില്ലെന്നില്ല. ഈ വിദ്യാലയം പല പരിവൎത്തനവും കഴിഞ്ഞു് ഇപ്പോൾ ഒരു മഹമ്മദീയ വിദ്യാലയമായി പൂൎവ്വാധികം ശോഭിക്കുന്നുണ്ടെന്നുള്ളതു് ആശ്വാസജനകമാകുന്നു. ഈ ലേഖനകൎത്താവിനും ഈ വിദ്യാലയത്തെ കൃതജ്ഞതാപൂൎവ്വം സ്മരിക്കുന്നതിനു് പലവിധത്തിലും അവകാശമുണ്ടു്. ഇവിടെനിന്നും ഈ ലേഖനകൎത്താവും മററു മൂന്നോ നാലോ പേരുംകൂടി മുകളായമാനങ്ങളായ ആശകളോടും അവ്യക്തങ്ങളാണെങ്കിലും

ആനന്ദപ്രദങ്ങളായ പ്രതീക്ഷകളോടുംകൂടി ഈ കലാലയത്തിലേക്കു കടന്നു. അന്ന് കാളേജ് പ്രവേശനത്തിന് ഇന്നത്തെപ്പോലെയുള്ള തിക്കം തിരക്കം പ്രതിബന്ധങ്ങളും ഒന്നും ഉണ്ടായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലോ. അതിന്റെ ഉദാരങ്ങളായ കവാരങ്ങൾ സദാ അപാവൃതങ്ങളായിതന്നെയായിരുന്നു. അന്നുള്ള കലാസദനം ഇപ്പോൾ (1101 കർക്കടകം) ജില്ലാക്കോടതി ഇട്ടു നടത്തിവരുന്ന കെട്ടിടങ്ങളിലാണ് സ്ഥാപിക്കപ്പെട്ടിരുന്നത്. എന്നാൽ 1873 മാർച്ച് മാസത്തിൽതന്നെ ഇപ്പോൾ കാളേജിട്ടു നടത്തിവരുന്ന കെട്ടിടം പൂർത്തിയാകയും കാളേജും അതിനോടു ചേർന്നിരുന്ന വിദ്യാലയവും ഇതിലേക്കു് മാററി ഇടുകയും ചെയ്തു. അന്ന് രാജ്യഭാരം ചെയ്തിരുന്ന പ്രഥിതപ്രഭാവനായ ആയില്യം തിരുനാൾ മഹാരാജാവു് തിരുമനസ്സുകൊണ്ടാണ് ഈ പുതിയ വിദ്യാലയത്തിന്റെ കവാടോൽഘാടനക്രിയ ആഘോഷപൂർവ്വം നടത്തിയതു്. അന്ന് ഇന്നുള്ളവയിൽ മദ്ധ്യസ്ഥമായി വർത്തിക്കുന്ന കെട്ടിടം മാത്രമേ ഉണ്ടായിരുന്നുള്ളു. ഇതിന്റെ പുറകിലായിട്ട് പഴയ ഹെഡ്മാസ്റ്റർ മിസ്റ്റർ ബെൻസിലിയുടെ ബംഗ്ലാവും ഉണ്ടായിരുന്നു. ഇതിലും ഏതാനും ക്ലാസ്സുകൾ നടത്തിവന്നിരുന്നു. എന്നാൽ അല്പകാലം കഴിഞ്ഞപ്പോൾ ഇതും പൊളിച്ചു മാററപ്പെട്ടു. അന്നത്തെ പ്രിൻസിപ്പാൾ ഗംഭീരനായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് "തിരുവിതാംകൂറിലെ ശേമുഷീശാലയത്തിലെ നിഷ്ണാതകക്ഷകൻ" എന്ന് സബഹുമാനം അഭിധാനംചെയ്ത മഹാനായ മിസ്റ്റർ ജാൺറാസ് ആയിരുന്നു. അദ്ദേഹത്തെ തിരഞ്ഞെടുത്തതു് പ്രസിദ്ധനായ മിസ്റ്റർ പൌവ്വൽ ആണെന്നു കേട്ടിട്ടുണ്ടു്. അദ്ദേഹംതന്നെയായിരുന്നു കാളേജിൽ ആദ്യ പ്രിൻസിപ്പാൾ. ഇദ്ദേഹത്തിന്റെ പ്ര

ധാന സഹായിയായി തത്വശാസ്ത്രവിദഗ്ദ്ധനും സന്മാർഗ്ഗനി ഷ്ഠയുടെ അവതാരമൂർത്തിയുമായ ഡാക്ടർ ഹാർവ്വിയും ഉണ്ടാ യിരുന്നു. മട്രിക്കുലേഷൻ ക്ലാസ്സു മുതൽ മേല്പോട്ടു് എ ല്ലാ ക്ലാസ്സിലും ഇംഗ്ലീഷു മുഴുവനും ഇവർ രണ്ടുപേരുംകൂടി യാണു് പഠിപ്പിച്ചുവന്നതു്. ചരിത്രവും ഭൂമിശാസ്ത്രവും മിസ്റ്റർ വാസുദേവരായരും കണക്കു സംബന്ധമായ വിഷയങ്ങൾ എ. ഗോവിന്ദപ്പിള്ള അവർകളും പഠിപ്പിച്ചിരുന്നു. ഈ ലേഖകനു് കണക്കു സംബന്ധമായ വിഷയങ്ങളിൽ വാസ ന കുറഞ്ഞിരുന്നതുകൊണ്ടു് അല്പം ബുദ്ധിമുട്ടുണ്ടാകാതിരു ന്നില്ല. മററുള്ള വിഷയങ്ങളിൽ അധികം പ്രയാസമൊ ന്നും കൂടാതെയാണു് കഴിഞ്ഞതു്. മിസ്റ്റർ റാസിൻേറയും, ഡാക്ടർ ഹാർവ്വിയുടേയും ഇംഗ്ലീഷു് ഭാഷാദ്ധ്യാപനത്തിൻെറ പ്രശസ്തമായ രീതിനിമിത്തം അവരുടെ ശിഷ്യന്മാർ മിക്ക വരും ഈ വിഷയത്തിൽ ഏറക്കുറെ സുശിക്ഷിതന്മാരായി രുന്നു. മലയാളഭാഷ അന്നു പഠിപ്പിച്ചുവന്നിരുന്നതു് സര സനും, സുമുഖനും, വിദ്വാനും, കേരളകൌമുദിയുടെ കർത്താ വുമായിരുന്ന കോവുണ്ണി നെടുങ്ങാടിയായിരുന്നു. ഈ ക്ലാ സ്സിൽ ഈ ലേഖനകർത്താവിൻെറ സബ്രഹ്മചാരികളായി അനേകംപേരുടെ കൂട്ടത്തിൽ ശ്രീ. സി. വി. രാമൻപിള്ള, ശ്രീ. പി. രാമകൃഷ്ണയ്യർ, ശ്രീ. ടി. ആർ. അനന്തൻപിള്ള, മിസ്റ്റർ ലെബ്ഷെഡിയർ, മിസ്റ്റർ സ്റ്റോഫീൽഡ് എന്നി വരും ഉണ്ടായിരുന്നു. മട്രിക്കുലേഷൻ ജയിച്ചു് അടുത്ത കൊല്ലം എഫ്. എ. ക്ലാസ്സിലേക്കു കടന്നു. അവിടെ മുൻ പറഞ്ഞവരെ കൂടാതെ ശ്രീ. കെ. വി. ശങ്കരമേനോനും, ശ്രീ. മുത്തുകുമാരസ്വാമിപ്പിള്ളയും സബ്രഹ്മചാരികളായി വന്നു കൂടി. ശ്രീ. ഗോവിന്ദപ്പിള്ള മുൻസീഫ് വേലയിൽ പ്രവേ ശിച്ചതിനു പകരം കണക്കു സംബന്ധമായ വിഷയങ്ങൾ പ

ിപ്പിയ്ക്കാൻ ശ്രീ. രങ്കറാവു നിയമിക്കപ്പെട്ടു. ഇംഗ്ലീഷ് പ ഠിപ്പിക്കുന്നതിനായി മിസ്റ്റർ ഷെപ്പേഡ് എന്നൊരാളെ പു തുതായി വരുത്തിയിരുന്നു. അദ്ദേഹം പ്രസിഡൻസിയിൽ ഒന്നാമനായി ബി. എ. ജയിച്ച ഒരാളായിരുന്നുവത്രെ. എ ങ്കിലും ഇംഗ്ലീഷിൽ പ്രധാനഭാഗം മുഴുവനും മിസ്റ്റർ റാസ്സും ഡാക്ടർ ഹാർവ്വിയുംതന്നെ പഠിപ്പിച്ചുവന്നു. മിസ്റ്റർ ഷെ പ്പേഡ് ചെറുപ്പക്കാരനായിരുന്നുവെങ്കിലും ഭാഷാവിഷയ ത്തിൽ വളരെ നിപുണനായിരുന്നു. കൂടാതെ കാഴ്ചയിൽ സുമുഖനും സ്വഭാവത്തിൽ സൌമ്യനും ആയിരുന്നു. ഇദ്ദേ ഹമാണ് സാമാന്യഭാഷ പഠിപ്പിച്ചുവന്നതു്. മിസ്റ്റർ റാ സ്സും, ഡാക്ടർ ഹാർവ്വിയും ഇംഗ്ലീഷ് പഠിപ്പിക്കുന്ന രീതി ഒ ന്നു പ്രത്യേകംതന്നെയായിരുന്നു. ക്ലാസ്സിൽ ഒരാളെ വിളി ച്ച് ഏതാനും വരികൾ വായിപ്പിക്കുകയും, അതിനെ സം ബന്ധിച്ചുള്ള സകല ചോദ്യങ്ങൾക്കും ഉത്തരം പറയിപ്പി ക്കുകയും, തെററുകളെല്ലാം തിരുത്തികൊടുക്കുകയും, മററു ള്ളവൎക്കു സംശയമുണ്ടെങ്കിൽ അതു തീൎക്കുകയും ചെയ്യുവരി കയാണ് പതിവു്. എന്നാൽ ഈയാൾ ശരിയായി തയ്യാ റായിട്ടില്ലെന്നുകണ്ടാൽ അയാളോടുള്ള അതൃപ്തിയെ ഭാവ ഭേദംകൊണ്ടു് പ്രദൎശിപ്പിക്കുകയും ആളെ വാങ്മൂലം ശാ സിക്കുകയും ചെയ്യാറുണ്ടു്. ഡാക്ടർ ഹാർവ്വി ഇതിലേക്ക് ഒ രു രജിസ്റ്റർ വയ്ക്കുകയും അതിൽ ചില അടയാളംകൊണ്ടു് അഭിപ്രായം രേഖപ്പെടുത്തുകയും ചെയ്തുവന്നു. ഇതിനു "വിധിപ്പുസ്തകം" എന്ന പേരാണ് വിദ്യാൎത്ഥികൾ കൊ ടുത്തിരുന്നതു്. അദ്ദേഹം ഈ പുസ്തകത്തെ ആസ്പദമാക്കി യാണ് വിദ്യാൎത്ഥികൾക്കു സർട്ടിഫിക്കററുകൾ സാധാര ണ കൊടുത്തുവന്നതു്. എന്നാൽ മിസ്റ്റർ റാസിനു ഇപ്ര കാരമൊന്നും വേണ്ടിയിരുന്നില്ല. അദ്ദേഹത്തിനു മനുഷ്യ

രുടെ സ്വഭാവത്തേയും ബുദ്ധിശക്തിയേയും എളുപ്പം ഗ്ര ഹിക്കുന്നതിനു് അസാധാരണ വൈഭവം ഉണ്ടായിരുന്നു. തന്റെ ശിഷ്യരിൽ ഉൾപ്പെട്ട ഓരോരുത്തരുടേയും ഗുണ ദോഷങ്ങൾ അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തിൽ രേ ഖപ്പെടുത്തപ്പെട്ടിരുന്നു. അദ്ദേഹം വളരെ ദയാശീലനും അതിയായ ശിഷ്യവാത്സല്യമുള്ള ആളുമായിരുന്നു. ഡാ ക്ടർ ഹാർവ്വി ചിലപ്പോൾ ആളുകളെ തെററിദ്ധരിച്ചു എ ന്നും വന്നേക്കും. പക്ഷെ, വാസ്തവമന്വേഷിച്ചറിയുമ്പോ ൾ തെററു സമ്മതിക്കുകയും അഭിപ്രായം ഭേദപ്പെടുത്തുക യും സാധാരണയായിരുന്നു. ഇദ്ദേഹം നിഷ്കളങ്കനും, നിർദ്ദാ ക്ഷിണ്യവാനും, എല്ലാ വിഷയത്തിലും കണിശക്കാരനും, നീ തിജ്ഞനും, ശാന്തനും ആയിരുന്നു. മിസ്റ്റർ റാസിന്റെ വാക്സരണി ഏററവും സരളവും മിസ്റ്റർ ഹാർവ്വിയുടെ ഭാ ഷാരീതി ഏറക്കുറെ ഗംഭീരവുമായിരുന്നു. ഈ ലേഖ കൻ മിസ്റ്റർ റാസിന്റെ ഭാഷാരീതിയെയാണു് മാതൃകയാ ക്കി സ്വീകരിച്ചതു്. അന്നു് മേൽക്ലാസ്സുകളിലെ വിദ്യാത്ഥി കളിൽ മെസ്സേഴ്സ് സി. കൃഷ്ണപിള്ള, ബെൻസിലി, പത്മ നാഭയ്യർ, കാരക്കാട്ടു് നാരായണമേനോൻ, സുന്ദരംപിള്ള, രാമക്കുറുപ്പു്, രാമലിംഗയ്യർ, വള്ളിയാനന്ദമുതലിയാർ, പി. താണുപിള്ള, എം. കൃഷ്ണപിള്ള, പള്ളിയിൽ ഗോപാ ലമേനോൻ മുതലായവർ പ്രധാനന്മാരായിരുന്നു. എഫ്. എ. ക്ലാസ്സിൽ വച്ചു് മിസ്റ്റർ മുത്തുകുമാരസ്വാമിപ്പിള്ളയും ഈ ലേഖകന്റെ സബ്രഹ്മചാരിയായിത്തീർന്നു. എഫ്. എ. ക്ലാസ്സു മുതൽക്കു് കണക്കു സംബന്ധമായ വിഷയങ്ങൾ മിക്ക വയും മിസ്റ്റർ റാസ് തന്നെയാണു് പഠിപ്പിച്ചുവന്നതു്. അന്നു് "ഐച്ഛികവിഷയ"മെന്നൊന്നും ഇല്ലായിരുന്നു. എല്ലാ വി ഷയങ്ങളും നിർബ്ബന്ധിതങ്ങളായിട്ടാണിരുന്നതു്. തത്വശാ

സ്തം മുതലായവയിൽ ഡാക്ടർ ഹാർവ്വിയും ഇംഗ്ലീഷിൽ രണ്ടു പേരുംകൂടിയാണ് അദ്ധ്യാപനം നടത്തിയിരുന്നതു്. മിസ്റ്റർ സുന്ദരംപിള്ള ജയിച്ചുവന്നതിൽപിന്നെ ചരിത്രവും, തത്വശാസ്ത്രത്തിൽ എതാനും ചിലതും അദ്ദേഹവും പഠിപ്പിച്ചു വന്നു. അക്കാലത്തു് ആണ്ടിലൊരിക്കൽ കലാലയത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു് സപരിവാരം എഴുന്നള്ളി സമ്മാനദാനം നടത്താറുണ്ടു്. ഒരിക്കൽ യുവരാജാവായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടും നടത്തിയിട്ടുണ്ടു്. ഈ ലേഖകനു് എല്ലാ ക്ലാസ്സുകളിലും സമ്മാനം ലഭിക്കുന്നതിനു് ഇടയായിട്ടുണ്ടു്. ഈ ലേഖകന്റെ സബ്രഹ്മചാരികളിൽ മിസ്റ്റർ ലബ്ഷഡിയരും ഒരു മിസ്റ്റർ അപ്പാത്തുര അയ്യരും മാത്രമെ ഇപ്പോൾ (1101) ജീവിച്ചിരിക്കുന്നതായി അറിവുള്ളു. മിസ്റ്റർ ലബ്ഷെഡിയർ ലേഖകന്റെ ഒരു പ്രിയ സുഹൃത്തായിരുന്നു. ഇദ്ദേഹത്തിനെ മലയാളവിഷയത്തിൽ ഈ ലേഖകൻ വളരെ സഹായിച്ചുംവന്നു. സായിപ്പു് മിക്കപ്പോഴും ചിന്താമഗ്നനായിട്ടാണു് ക്ലാസ്സിൽ കാണപ്പെടാറുള്ളതു്. മിസ്റ്റർ സി. വി. രാമൻപിള്ള അവസരം കിട്ടുമ്പോളൊക്കെയും ആട്ടക്കഥകളിലെ പദങ്ങളും ശ്ലോകങ്ങളും ചൊല്ലി എല്ലാവരേയും രസിപ്പിക്കുക പതിവാണു്. ഇദ്ദേഹം അക്കാലത്തുതന്നെ ആഖ്യായികാനിർമ്മാണത്തിനു വേണ്ട സാമഗ്രികൾ സമ്പാദിച്ചുതുടങ്ങീട്ടുണ്ടായിരുന്നൊന്നു തോന്നുന്നു. മിസ്റ്റർ മുത്തുകുമാരസ്വാമിപ്പിള്ള സംഗീതത്തിൽ വലിയ വാസനയുള്ള ആളും എല്ലാ വിഷയങ്ങളിലും ഒരുപോലെ വിദഗ്ദ്ധനുമായിരുന്നു. ഈ ലേഖകൻ അധികം സംസാരിക്കാറില്ലാത്തതിനാൽ “മുനി” എന്നാണു് മിസ്റ്റർ ലബ്ഷെഡിയർ പേരിട്ടിരുന്നതു്. അദ്ധ്യയനസമയം കഴിഞ്ഞും കൂട്ടർ ചിലപ്പോൾ കാളേജിൽത

ന്നെ ഇരുന്നു വായിക്കുന്നതു് പതിവായിരുന്നു. ഈ സമയത്താണു് ഓരോരുത്തരുടേയും പ്രതിഭാവിലാസവും മററും പ്രകടിപ്പിക്കപ്പെട്ടുന്നതു്. അന്നു് കാളേജ് വളപ്പിൽ അധികം വൃക്ഷങ്ങൾ ഇല്ലായിരുന്നു. എന്നാൽ പ്രസൃതതരങ്ങളായ ശാഖകളോടുകൂടിയ ഒരു പ്ലാവുണ്ടായിരുന്നു. ഇതിൻെറ സഛായവും ശഷ്പരമണീയവുമായ ചുവടു് വിശ്രമാവസരത്തിൽ വിദ്യാർത്ഥികളുടെ സങ്കേതസ്ഥാനമായിരുന്നു. ഇതു് ഈ കലാലയത്തെപ്പോലെ ആണ്ടുതോറും അനേകം സൽഫലങ്ങളെ പ്രദാനംചെയ്തുവന്നു. ഈ വൃക്ഷം ഇപ്പോൾ ഉണ്ടോ എന്നു് ലേഖകനു് നിശ്ചയമില്ല. എന്നാൽ അതു് അനേകം വിദ്യാർത്ഥികൾക്കു് അഭയദാനം ചെയ്തു സഹായിച്ച ഒരു സഖാവാകകൊണ്ടു് അതും കൃതജ്ഞതാപൂർവ്വമായ സ്മരണക്കു് അർഹതയുള്ള ഒന്നാകുന്നു. ഇനിയും അനേകം കഥകൾ പറവാനുണ്ടെങ്കിലും വിസ്താരഭയംകൊണ്ടു് അവയെ ഇപ്പോൾ വിട്ടുകളയാനേ തരമുള്ളു. ചിലതൊക്കെയും മനസ്സിൽനിന്നു് മാഞ്ഞുപോയിട്ടുമുണ്ടു്.

ഈ ലേഖകൻ ബി. എ. പരീക്ഷയ്ക്കു ചേർന്നതു് 1053-ാമാണ്ടു് കുംഭമാസത്തിലായിരുന്നു. അക്കാലത്തു് പരീക്ഷയ്ക്കു് ബി. എ. വിദ്യാർത്ഥികളെല്ലാവരും മദ്രാസിൽ ചെല്ലണമെന്നു നിർബ്ബന്ധമുണ്ടു്. ലേഖകൻ പരീക്ഷയ്ക്കു പോകുന്നതിനു് കുറച്ചു ദിവസം മുമ്പു് സ്വഗൃഹത്തിൽ വന്നു താമസിക്കയായിരുന്നു. അതുകൊണ്ടു് വടക്കൻവഴിയ്ക്കാണു് മദ്രാസിലേക്കു പോയതു്. അന്നു് ചെറുവണ്ണൂർ ചെന്നു് തീവണ്ടി കയറി പോകയാണു് പതിവു്. അവിടെ എത്തുന്ന കാര്യമാണു് ദുർഘടം. തീബോട്ടും കാറും ഒന്നും ഇല്ലാത്ത കാലമായിരുന്നു. അതുകൊണ്ടു് ഒരു വള്ളത്തിലാണു് പോയതു്. സഹായത്തിനു് തൻെറ ജ്യേഷ്ഠനും

ഒരു ഭൃത്യനംകൂടി ഉണ്ടായിരുന്നു. വഴി നിശ്ചയമില്ലാതിരു
ന്നതിനാൽ വള്ളക്കാരനെത്തന്നെ വിശ്വസിക്കേണ്ടിയിരു
ന്നു. രണ്ടുമൂന്നു ദിവസം വള്ളത്തിലിരുന്നു കഴിച്ചശേഷം
വള്ളക്കാരൻ ചാവക്കാട്ടാണു് കൊണ്ടിറക്കിയതു്. അവി
ടെ ചെന്ന സമയമാണു് വഴി തെററി എന്നു മനസ്സിലായ
തു്. ഏതെങ്കിലും അവിടെനിന്നു ഗുരുവായൂരേയ്ക്കു നടന്നു.
അവിടെ ചെന്നു് കുളിച്ചു തൊഴുതു് ഊണു കഴിഞ്ഞു്, ഒരു
കാളവണ്ടി പിടിച്ചു് അടുത്തുള്ള കുററിപ്പുറം സ്റ്റേഷനിലേ
ക്കു് ഉടനെതന്നെ തിരിച്ചു. വണ്ടിക്കാരൻ ഒരു നമ്പ്യാരാ
യിരുന്നു. ഇയാളുടെ ഭാവവും പെരുമാററവും തീരെ വി
ശ്വാസം ജനിപ്പിയ്ക്കുത്തക്കതല്ലായിരുന്നു. ഇയാളുടെ എ
ളിയിൽ ഒരു വലിയ പിശ്ശാത്തിയും ഉണ്ടായിരുന്നു. രണ്ടും
കല്പിച്ചു് വണ്ടിയിൽ കയറി സന്ധ്യയോടുകൂടി കുററിപ്പുറ
ത്തു ചെന്നുചേന്നു. അന്നത്തെ വണ്ടി പോയിക്കഴിഞ്ഞതി
നാൽ രാത്രി അവിടെ താമസിക്കേണ്ടതായി വന്നു. ന
മ്പ്യാർ അയാളുടെ വീട്ടിലേയ്ക്കുതന്നെ പോകാമെന്നു ക്ഷ
ണിച്ചു. ഗത്യന്തരമില്ലാത്തതിനാൽ അങ്ങിനെതന്നെ സ
മ്മതിച്ചു് അവിടെ എത്തി താമസിച്ചു. പക്ഷെ
ഒട്ടും മനസ്സമാധാനം കൂടാതെയാണു് താമസിച്ച
തു്. അത്താഴവും അവിടെത്തന്നെയാകാമെന്നു തീർച്ച
പ്പെടുത്തി. അവിടെ വീടിൻെറ തളത്തിൽ ഒരു ഭാണ്ഡം
ഉണ്ടായിരുന്നതു് വച്ചുംകൊണ്ടിരുന്നു. കുറച്ചു രാത്രിയായ
പ്പോഠം, അത്താഴമുണ്ണുന്നതിനു് നമ്പ്യാർ വന്നു വിളിച്ചു.
വാഴയുടെ വിടിരാത്ത കൂമ്പിലയാണിട്ടിരുന്നതു്. ഭൃത്യൻ
ഇല നിവിർത്തിവയ്ക്കുവാനായി ഭാവിച്ചപ്പോഠം ഒരിലയുടെ
ഉള്ളിൽ ഒരു പാമ്പു് ചുരുണ്ടിരിക്കുന്നതു കണ്ടു് വല്ലാതെ ഭ
യപ്പെട്ടു. എങ്കിലും ഇലയോടുകൂടി അതിനെ വെളിയിൽ

കൊണ്ടുചെന്നു കളഞ്ഞു. വേറെ ഇല കൊണ്ടുവന്ന് ഊണും കഴിച്ചു് തളത്തിൽതന്നെ എത്തി. കിടക്കുന്നതിന്ന് ഒന്നുരണ്ടു പായും നമ്പ്യാർ തന്നു. ഭാണ്ഡം ഭൃത്യൻെറ തലയ്ക്കൽ വച്ചുംകൊണ്ടു് കിടന്നു എന്നുമാത്രമേയുള്ളു. ഉറക്കം ഉണ്ടായില്ല എന്നുതന്നെ പറയാം. രാത്രി അകത്തു് സംശയിക്കത്തക്ക ചില ശബ്ദവും മററും കേട്ടതോടുകൂടി അല്പം ഭയവും ഉണ്ടായി. ഏതെങ്കിലും അന്യോന്യം സംസാരിച്ചുംകൊണ്ടു് രാത്രി ഒരുവിധം കഴിച്ചുകൂട്ടി. നേരം വെളുത്തപ്പോൾ ഒട്ടു സമാധാനമുണ്ടായി. രാവിലെ ഊണും കഴിച്ചു് നമ്പ്യാരുടെ നേതൃത്വത്തിൽ സ്റ്റേഷനിലെത്തി. ടിക്കററു വാങ്ങിച്ചതു് സേലത്തേക്കായിരുന്നു. രാത്രിയിൽ വണ്ടിയിലിരിക്കാൻ കഴികയില്ലെന്നു വിചാരിച്ചാണിങ്ങനെ ചെയ്തതു്. പകലെ സേലത്തു് ഒരു ഹോട്ടലിൽ ചെന്നുചേന്നു. അവിടെയും രാത്രി അസ്വാസ്ഥ്യതയോടുകൂടിത്തന്നെ കഴിച്ചു. കിടന്നതു് അടവില്ലാത്ത ഒരു നടപ്പന്തലിലായിരുന്നു. സമീപത്തെങ്ങും അധികം ആളുകൾ ഉണ്ടായിരുന്നില്ല. അവിടേയും പ്രജാഗരംകൊണ്ടുതന്നെ കഴിച്ചുകൂട്ടി. രാവിലെ കുളിയും ഊണും കഴിച്ചു് മദ്രാസിലേക്കു് വണ്ടി കയറി. സന്ധ്യയ്ക്കുമുമ്പു് അവിടത്തെ സെൻട്രൽ സ്റ്റേഷനിൽ ചെന്നിറങ്ങി, അവിടെനിന്നും മൈലാപ്പൂരിലേയ്ക്കു് വഴിയും ചോദിച്ചു നടന്നു. തെരുവിലെത്തിയപ്പോൾ രാത്രി അല്പം അധികമായി. ഒരു ലക്കമില്ലാതെ അല്പം ചുററി. ഒടുക്കം ഉടമസ്ഥൻെറ ദയാപൂർവ്വമായ അനുവാദത്തോടുകൂടി ഒരു വീടിൻെറ പുറത്തെ തിണ്ണയിൽ നിരാഹാരന്മാരായി കിടന്നു് ജാഗ്രദാവസ്ഥയിൽതന്നെ ഉറങ്ങി എന്നു പറയാം. മൈലാപ്പൂരിൽ മലയാളികൾ പാക്കുന്നുണ്ടെന്നറിഞ്ഞിട്ടാണു് അങ്ങോട്ടു പുറപ്പെട്ടതു്. രാവിലെ

എഴുന്നേററു് അന്വേഷണത്തിന്നു് പുറപ്പെടുവാൻ ഭാവിച്ചപ്പോഠം ഭാഗ്യവശാൽ ഒരു മാന്യനായ നായർ ആ വഴിക്കു വരുന്നതു കണ്ടു. അദ്ദേഹത്തോടു ചോദിച്ചപ്പോഠം അടുത്ത ഒരു വീട്ടിലേയ്ക്കു് ചൂണ്ടിക്കാണിച്ചുംകൊണ്ടു് അവിടെ ചില തിരുവിതാംകൂറുകാർ പാൎക്കുന്നുണ്ടു് എന്നു പറഞ്ഞു. അവിടെ ചെന്നന്വേഷിച്ചു. അവിടെ അന്നത്തെ സർവ്വാധികാര്യക്കാരായ പി. ഗോവിന്ദപ്പിള്ള അവർകഠം, ജഡ്ജിവൈയ്യം നീലകണ്ഠപ്പിള്ള അവർകഠം, മുൻഷി രാമക്കുറുപ്പു് അവർകഠം, പി. അയ്യൻപിള്ള അവർകഠം, സി. വി. രാമൻപിള്ള അവർകഠം എന്നിവർ താമസിച്ചിരുന്നു. ഇവരുടെക്കൂടെത്തന്നെ താമസം ഉറപ്പിച്ചു. ഇവരിൽ ആദ്യം പറഞ്ഞ മൂന്നുപേരും എം. എ. പരീക്ഷയ്ക്കും, മററു രണ്ടുപേരും ബി. എ. പരീക്ഷയ്ക്കും ചേരുവാൻ വന്നിരുന്നവരാണു്. ലേഖകനും മററും സസ്യഭുക്കുകളായിരുന്നതുകൊണ്ടു് അല്പം ദുഘടമുണ്ടായിരുന്നുവെന്നല്ലാതെ മററു വിധത്തിൽ അസൌകര്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. ഇവിടെ ഏകദേശം പത്തു ദിവസത്തോളം താമസിക്കേണ്ടിവന്നു. അന്നത്തെ പരീക്ഷ മദ്രാസ് പ്രസിഡൻസി കാളേജിൽ വച്ചായിരുന്നു. സെനററു് ഹൌസ് പണിതീൎന്നിട്ടില്ലായിരുന്നു. പരീക്ഷയുടെ തലെദിവസം വൈകിട്ടു മുതൽ സി. വി. രാമൻപിള്ള അവർകളെ കാണ്മാനില്ലായിരുന്നു. എവിടെയാണു് പോയതെന്നും ആൎക്കും നിശ്ചയമുണ്ടായിരുന്നില്ല. പല ദിക്കിലേക്കും കമ്പിയടിച്ചിട്ടും അറിവുകിട്ടിയില്ല. പരീക്ഷയ്ക്കു് ദിവസവും ജട്ക്കാ പിടിച്ചാണു് പോകയും വരികയും ചെയ്തതു്. മിസ്റ്റർ ഡൺകൻേറയും മിസ്റ്റർ ക്കൂപ്പറിൻേറയും പ്രധാന നോട്ടത്തിലാണു് പരീക്ഷ നടത്തപ്പെട്ടിരുന്നതു്. രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോഠം

സി. വി. രാമൻപിള്ള മടങ്ങിവന്നു. അദ്ദേഹം ഹൈദ്ര ബാദിൽ രാജ്യം കാണുവാൻ പോയിരിക്കുകയായിരുന്നു. പരീക്ഷയിൽ ചേൎന്നില്ലെന്നു പറയേണ്ടതില്ലല്ലൊ. പരീ ക്ഷയ്ക്കിടയ്ക്കുതന്നെ കൂടെ വന്നിരുന്ന ഭൃത്യന്നു് ഒരു വയറുക ടിയുടെ സുഖക്കേടു് തുടങ്ങിയിരുന്നു. അവിടെ ചില ചികി ത്സകളും ചെയ്തുകൊണ്ടിരുന്നു. പരീക്ഷ കഴിഞ്ഞ പിറേറ ദിവസംതന്നെ എല്ലാവരും പിരിഞ്ഞു. നീലകണ്ഠപ്പിള്ള അവർകളും ലേഖകൻ മുതൽപേരും വടക്കൻവഴിയ്ക്കും, മ ററുള്ളവർ തെക്കൻവഴിക്കും മടങ്ങിപ്പോയി. പിറേറ ദി വസം രാവിലെ ചെറുവണ്ണൂർ വന്നു് കാളവണ്ടി പിടിച്ചു് തൃശ്ശിവപേരൂർ രാത്രി വന്നുചേൎന്നു. അപ്പോൾതന്നെ ഊ ണും മററും കഴിക്കാതെ കൊക്കാലക്കടവിൽ വന്നു് സ്വന്ത വള്ളം വന്നിരുന്നതിൽ ലേഖകനും കൂട്ടരും, നീലകണ്ഠപ്പി ള്ളയവർകൾ ഒരു ബോട്ടിലും കയറി യാത്രതിരിച്ചു. വഴി ക്കു് ഭൃത്യന്നു ദീനം കലശലായതുനിമിത്തം കുറച്ചൊക്കെ ബുദ്ധിമുട്ടും ക്ലേശവുമുണ്ടായി. മൂന്നാം ദിവസം വീട്ടിൽ വ ന്നുചേൎന്നു. ഭൃത്യനെ സ്വഗൃഹത്തിലേക്കു് കൊണ്ടുപോയി ആക്കി വേണ്ടതുപോലെ ശുശ്രൂഷകളും ചികിത്സകളും ചെയ്തുവെങ്കിലും നിർഭാഗ്യവശാൽ അയാൾ മരിക്കയാണു ണ്ടായതു്. മദ്രാസ് യാത്രയിൽ ഇങ്ങനെ ഒരു വലിയ ന ഷ്ടം നേരിട്ടു. "അലംഘനീയാ കമലാസനാജ്ഞാ." ലേ ഖകൻ പിന്നീടു് ഒന്നുരണ്ടു മാസം ഒളശയിൽ "ശാന്തിനി കേതനമായ" സ്വഗൃഹത്തിൽതന്നെ സ്വസ്ഥമായി താമ സിച്ചുവന്നു. ഒളശ ഇപ്പോൾ അപ്രസിദ്ധമായ ഒരു ചെ റിയ കരയാണെങ്കിലും ഒരിക്കൽ അതു് തെക്കുംകൂർ രാജാ ക്കന്മാരുടെ രാജധാനിയായിരുന്ന സ്ഥലമാണെന്നു് മുൻപ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. രാജധാനിയുടെ അവശിഷ്ടങ്ങൾ

ഇന്നും അവിടെ കാണ്മാനുണ്ടു്. ആ സ്ഥലത്തിനു് ഇന്നും "ഇടത്തിൽപ്പറമ്പു്" എന്നാണു് പേരു്. ഇപ്പോൾ അതു് പലരുടെ കൈവശമായിട്ടാണിരിക്കുന്നതു്. അവിടെനിന്നും പലക്കും നിധി കിട്ടിയിട്ടുള്ളതായും അറിയുന്നുണ്ടു്. കൊട്ടാരത്തിന്റെ അടിത്തറ രണ്ടുമൂന്നു കൊല്ലങ്ങൾക്കു മുമ്പാണു് പൊളിച്ചതു്. ഉടമസ്ഥനു് വളരെ കല്ലുകൾ കിട്ടി. നിധി കാണുമെന്നു വിചാരിച്ചു് വളരെ താഴ്ത്തി കിളച്ചിട്ടും ഒന്നും കിട്ടിയില്ല. ചില ഭരണികളും, കുറച്ചു കരിഞ്ഞ നെല്ലും കാണുകയുണ്ടായി. രാജാവിന്റെ പരദേവതയായ ചെറുവള്ളിക്കാവിൽ ഭഗവതിക്ഷേത്രം ഇന്നുമുണ്ടു്. ഇപ്പോൾ സക്കാർ വകയാണു്. ഇതുകൂടാതെ അഷ്ടവൈദ്യന്മാരിൽപ്പെട്ട ചിരട്ടമണ്ണു മൂസ്സതിന്റെ ഇല്ലംകൊണ്ടും ഇതിനു് കുറച്ചു പ്രസിദ്ധിയുണ്ടു്. ഇവരെ അന്നത്തെ മഹാരാജാവിന്റെ കല്പനപ്രകാരം വടക്കുനിന്നും വരുത്തി ഇല്ലം പണിചെയ്യിപ്പിച്ചുകൊടുത്തു് ഇവിടെയാണു് ആദ്യം പാപ്പിച്ചതു്. ഈ ഇല്ലത്തേയ്ക്കു് ഗോവിന്ദപുരം എന്നൊരു കരയും കരമൊഴിവായി കല്പിച്ചുകൊടുത്തിട്ടുണ്ടു്. ഇതുകൂടാതെ ചേത്തല, പള്ളിപ്പാട്ടു് മുതലായ സ്ഥലങ്ങളിലും വസ്തുക്കൾ കരമൊഴിവായി കൊടുത്തിട്ടുണ്ടു്. മുറജപത്തിന്റെ ആവശ്യത്തിലേക്കായിട്ടാണു് ആദ്യം വരുത്തിയതു്. ഇന്നും മുറജപചികിത്സ ഈ ഇല്ലത്തുനിന്നുമാണു് പതിവായി നടത്തിവരുന്നതു്. ഇടത്തിൽ രാജവംശം അടുത്തുൺപററി ഇപ്പോൾ കുമാരനെല്ലൂർ പാത്തുവരുന്നു. കൂടെക്കൂടെ പരദേവതയെ തൊഴുന്നതിനായി ഒളശയിൽ വരുന്നതേയുള്ളു.

---

# എന്റെ വിദ്യാഭ്യാസം.

## (അതിന്റെ സ്ഥിതിയും ഗതിയും)

---

ഈ ലേഖനകർത്താവിന്റെ വിദ്യാഭ്യാസം എഴുപത്തിയഞ്ചു വയസ്സായിട്ടും ആ നിലയിൽനിന്നും വലിയ വ്യത്യാസമൊന്നും ഉണ്ടായതായി തോന്നുന്നില്ല. "ജ്ഞാനം സുവിസ്തൃതവും കാലം ക്ഷണികവു"മെന്നല്ലെ ഇതു് ഓർമ്മപ്പെടുത്തുന്നതു്. ലേഖകന്റെ ബാല്യകാലത്തു് "വിദ്യാഭ്യാസം" എന്നൊരുവക ഇല്ലായിരുന്നു. "എഴുത്തു പഠിയ്ക്കു" "ഇംഗ്ലീഷ് പഠിയ്ക്കു" എന്നൊക്കെയാണു് അന്നു പറഞ്ഞുവന്നിരുന്നതു്. എഴുത്തു പഠിക്കുന്നതിനുതന്നെ അഞ്ചാറു കൊല്ലം വേണ്ടിവന്നു. പിന്നെ ഇംഗ്ലീഷു് പഠിക്കുന്നതിനും പത്തുപന്ത്രണ്ടു കൊല്ലം വേണ്ടതായി വന്നു. ബി. എ. പരീക്ഷയിൽ ജയിച്ചിട്ടും ഇപ്പോൾ 51 കൊല്ലമായി. അതിൽ 31 കൊല്ലം അദ്ധ്യാപകവൃത്തിയിലും മററുമായി കഴിച്ചുകൂട്ടി. 20 കൊല്ലം വിശ്രമത്തിലുമായി. ഈ കാലമൊക്കെയും ലേഖകൻ ഏറക്കുറെ ജ്ഞാനസമ്പാദനത്തിൽ വ്യയംചെയ്കയാണു് ചെയ്തതു്. എന്നിട്ടും ഇന്നത്തെ സ്ഥിതി എന്തു്? വിദ്യയെവിടെ? ഞാനെവിടെ? എഴുത്തുപള്ളിയിൽനിന്നും പള്ളിക്കൂടങ്ങളിൽനിന്നും ഗുരുക്കന്മാർ പറയാ സ്വല്പം വല്ലതും ഗ്രഹിയ്ക്കാൻ ഇടയായിട്ടുണ്ടായിരിയ്ക്കാം. അദ്ധ്യാപകവൃത്തിയിൽ ഇരുന്ന കാലത്തു് അദ്ധ്യേതാക്കൾ എന്നിൽനിന്നും വല്ലതും ഗ്രഹിച്ചിട്ടുണ്ടോ എന്നു്

അവരോടു ചോദിക്കാതെ തീൎത്തുപറയാൻ നിവൃത്തിയില്ല. എന്നാൽ അവരിൽനിന്നും, തന്റെ അദ്ധ്യാപകകൃത്യത്തിൽനിന്നും പുസ്തകങ്ങളിൽനിന്നും അല്പസ്വല്പം ഗ്രഹിച്ചിട്ടുണ്ടെന്നു സമ്മതിക്കാതിരിക്കാതേയും കഴികയില്ല. പക്ഷെ "അഭ്യസ്തവിദ്യ"നെന്നഭിമാനിക്കുന്നതിന് ഇന്നും ലേഖകനെ തന്റെ മനസ്സനുവദിക്കുന്നില്ല. പ്രപഞ്ചരഹസ്യത്തിന്റെ എത്രയും തുച്ഛമായ ഒരു ഭാഗംകൂടി സിദ്ധിച്ചിട്ടില്ലല്ലോ എന്നാണ് ലേഖകന്റെ ഇന്നത്തെ മനസ്താപം. ഇതിനിടയ്ക്കു് എത്രയോ കാലം ഉപയോഗിക്കപ്പെടാതെ വൃഥാ നഷ്ടപ്പെട്ടിട്ടുണ്ടു്. "ജീവിതമല്ല പ്രധാനം, ജീവിച്ചുവെന്നുള്ളതാണു്" എന്നൊരു മഹാൻ പറഞ്ഞിട്ടുണ്ടു്. ഈ തോതു വച്ചു നോക്കിയാൽ, ഈ ജീവിതകാലത്തിൽ എത്രകാലം താൻ ജീവിച്ചു എന്നു നിശ്ചയിക്കാൻ പ്രയാസമാണു്. പക്ഷെ സ്വല്പം വല്ലതുമുണ്ടായേക്കാം. മനുഷ്യനു് ജ്ഞാനസമ്പാദനത്തിനുള്ള സൗകൎയ്യങ്ങൾ അനവധിയാണു്. എന്നാൽ നമ്മിൽ പലരും പ്രായേണ കണ്ണുമൂടിക്കെട്ടിയുംകൊണ്ടു് നടക്കുന്നതിനാൽ എങ്ങിനെയാണു് വല്ലതും ഗ്രഹിക്കുന്നതു്? പ്രകൃതിയിൽനിന്നും സദാ നിരൎഗ്ഗളമായ ഒരു ജ്ഞാനപ്രവാഹം നമ്മുടെനേൎക്കു് ഒഴുകുന്നുണ്ടു്. നാം അപാവൃതങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയിരുന്നാലും അതിൽ ഏറക്കുറെ നാം അറിയാതെതന്നെയും നമ്മുടെ ഉള്ളിൽ പ്രവേശിക്കുന്നതാണു്. ഇന്നു നമുക്കുള്ള അറിവിന്റെ ഒരു വലിയ ഭാഗം ഇപ്രകാരം ലഭിച്ചതാണെന്നുള്ളതിനു് തൎക്കമില്ല. ഇങ്ങിനെയിരിക്കെ നാം സശ്രദ്ധം പ്രകൃതിയുടെ "ഇഷ്ടദാനത്തെ" സ്വീകരിക്കുന്നതായിരുന്നാൽ നമുക്കെത്രമാത്രം അറിവു ലഭിക്കുമായിരുന്നു. ഇതിനുംപുറമെ പുസ്തകങ്ങളിൽനിന്നും, ആചാൎയ്യനിൽനിന്നും, സബ്രഹ്മചാരികളിൽ

നിന്നും സഹവാസികളിൽനിന്നും എന്തെല്ലാം ലഭിയ്ക്കാൻ സാധിക്കും? ചിന്തകൊണ്ടും അനുഭവംകൊണ്ടും എന്തെല്ലാം നമുക്കു് ഗ്രഹിക്കാൻ കഴിയും? എന്നുവേണ്ട, നമ്മുടെ പരിതസ്ഥിതികളായ എല്ലാ വസ്തുക്കളും നമുക്കു് ജ്ഞാനം നൽകുന്നതിനു് ഒരുങ്ങിയിരിക്കയാണു്. ഇപ്രകാരമുള്ള ആനുകൂല്യങ്ങളുടെ നടുവിൽ സ്ഥിതിചെയ്യുന്ന മനുഷ്യൻ ജ്ഞാനം സമ്പാദിക്കാതിരിക്കുന്നുവെങ്കിൽ ഇതിലധികം മൌഢ്യമായി മററു വല്ലതും ഉണ്ടോ? നമുക്കു് ഉപജീവനമാർഗ്ഗം തേടേണ്ടതായിരിക്കുമ്പോൾ ഇതിനു പോകുന്നോ ജ്ഞാനം സമ്പാദിക്കുവാൻ പോകുന്നുവോ എന്നു ചോദിച്ചേക്കാം. എല്ലാവരും ഒരുപോലെ വേണമെന്നല്ല പറയുന്നതു്. ഏതു രീതിയിൽ ജീവിക്കുന്നവർക്കും അതിനനുരൂപമായ വിധത്തിൽ ലോകപരിജ്ഞാനം സമ്പാദിക്കാൻ കഴിയാത്തതല്ല. അതെങ്ങിനേയുമാകട്ടെ, വിദ്യാഭ്യാസത്തിനായി പുറപ്പെടുന്നവരുടെ കാര്യമാണു് ഇവിടെ പ്രസ്താവിക്കുന്നതു്. ലേഖകൻെറ വിദ്യാഭ്യാസം അഞ്ചു വയസ്സിൽ ആരംഭിച്ചുവെന്നു് മുമ്പു പറഞ്ഞുവല്ലൊ. എന്നാൽ അന്നു് "വിദ്യ" വല്ലതും അഭ്യസിച്ചോ എന്നുള്ള കാര്യം സംശയമാണു്. കുടുക്കയും മണ്ണും ഒരു ഓലക്കഷണവുമായിട്ടു് "എഴുത്തു പഠിയ്ക്കാൻ" പോകുകയാണെന്നു് ഒരു അവ്യക്തമായ ബോധം മാത്രം സിദ്ധിച്ചു. ഇതു് ഏതാണ്ടൊരു ഒഴിച്ചുകൂടാത്ത കൃത്യമാണെന്നു മനസ്സിലാക്കി. ഗുരുവിനെ വന്ദിക്കണമെന്നും മററും അല്പം ചില സന്മാർഗ്ഗബോധവും എങ്ങിനേയൊ മനസ്സിൽ ഉദിച്ചു. രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ ഒരു "ഓലച്ചുരുണ"യും "നാരായവു"മായിട്ടാണു് എഴുത്തുപള്ളിയിലേക്കു പോക്കു്. അതിൽ ഇന്നു് പേരു പറവാൻ സാധിക്കാത്ത പല ജ്ഞാനശകലങ്ങളും അടങ്ങിയിരുന്നു.

നിലത്തെഴുത്തുകാരേക്കാൾ അല്പം ഉയൎച്ച് തനിക്കുണ്ടെന്നുള്ള ഒരഭിമാനവും ഇപ്പോൾ തോന്നിത്തുടങ്ങി. അന്നത്തെ പാഠപദ്ധതി അല്പം വിവിധവും വിശേഷപ്പെട്ടതുമായിരുന്നു. വാക്യം, കാലദീപം, അടിയളവുവാക്യം, രാശിവടിവു്, നക്ഷത്രവൃക്ഷം മുതലായി ജ്യോതിഷസംബന്ധമായ കാൎയ്യങ്ങളും, ഗണാഷ്ടകം, സരസ്വത്യഷ്ടകം, ബ്രഹ്മാഷ്ടകം മുതലായി പ്രഭാതത്തിൽ ചൊല്ലുവാനുള്ള കുറെ സ്തോത്രങ്ങളുമൊക്കെ പഠിക്കാനുണ്ടായിരുന്നു. ഇവയിൽനിന്നും ഒന്നും ഗ്രഹിച്ചില്ലെന്നു പറവാൻ തരമില്ല. ലോകത്തിലെന്തോ ദൃശ്യപ്രകൃതിയ്ക്കു് അതീതമായി ഒരദൃശ്യശക്തിയുണ്ടെന്നും അതിനെ ആദരിക്കേണ്ടതാണെന്നും അല്പം ഒരു വിചാരമുണ്ടായി. അടിയളവു വാക്യത്തിൻെറയും നക്ഷത്രപ്പാനയുടേയും മററും ഉപയോഗം ഇന്നത്തെപ്പോലെ അന്നു് അറിഞ്ഞുകൂടായിരുന്നു. കൃത്യബോധത്തിൻെറ ബീജപ്രരോഹവും സുവ്യക്തമായല്ലെങ്കിലും അക്കാലത്തു് ശിക്ഷയിലും ശാസനയിലുംകൂടി ഉള്ളിൽ ഉണ്ടായി എന്നു പറയാം. ഇതു് വിദ്യാഭ്യാസത്തിൻെറ ഒരു പ്രാകൃതമായ ആരംഭമാണെന്നു് പക്ഷെ വിചാരിക്കാം. പിന്നെ കയ്യിൽ ചില താളിയോലഗ്രന്ഥങ്ങളുമായിട്ടാണു് എഴുത്തുപള്ളിയിലേക്കുള്ള പോക്കു്. അമരവും സിദ്ധരൂപവും പിന്നെ ശ്രീരാമോദന്തം, ശ്രീകൃഷ്ണവിലാസം, രഘുവംശം മുതലായവയുമാണു് പാഠപുസ്തകങ്ങൾ. ഇത്രയുമായാൽ എഴുത്തുപള്ളിയിലെ ഉയൎന്ന ക്ലാസ്സിലായി. തനിക്കു് ഏതാണ്ടൊക്കെ അറിയാമെന്നുള്ള ഭാവവും അഭിമാനവും ഇതോടുകൂടി ഉണ്ടാകുന്നു. ഗുരുവിനോടു് അല്പം അടുപ്പവും ഉണ്ടാകുന്നുണ്ടു്. മററു ശിഷ്യന്മാരെ ചിലപ്പോൾ പഠിപ്പിക്കേണ്ടതായും വരും. അല്പം സംസ്കൃതജ്ഞാനവും അതുവഴി ചില കവികളെപററി

യും പുരാണപുരുഷന്മാരെപ്പററിയും മററും ഏതാനും അറിവും ലഭിക്കുന്നു. ഈ വഴിക്കു് മനസ്സിന്നു് സ്വല്പം വികാസമുണ്ടാകുന്നു. തൻെറ കൂട്ടരുടെ ഇടയിൽ സ്വല്പമായ ഒരു മാന്യസ്ഥാനം കിട്ടിയെന്നും വരാം. അൽപംകൂടി അറിഞ്ഞാൽ കൊള്ളാമെന്നുള്ള ഒരു മോഹവും ഉണ്ടാകുന്നു. വിദ്യാഭ്യാസം ഇവിടെ ആരംഭിച്ചുവെന്നു് പക്ഷെ പറയാം. ലേഖകൻെറ ഗുരുവാകട്ടെ, അതിശാന്തനും വിദ്വാനും ഗംഭീരാശയനുമായിരുന്നു. വടി അദ്ദേഹം ഉപയോഗിക്കാറില്ല. എന്നാൽ ശിഷ്യന്മാൎക്കു് ഭയവും ഭക്തിയുമുണ്ടായിരുന്നു. പരിതസ്ഥിതികളും എല്ലാംതന്നെ ഒരുവിധം അനുകൂലങ്ങളായിരുന്നു. ഗൃഹമാണല്ലൊ ആദ്യ വിദ്യാലയം. അവിടെ തൻെറ സഹോദരന്മാരും സഹോദരിമാരും സ്വഭാവനൈൎമ്മല്യമുള്ളവരായിരുന്നു. അതുകൊണ്ടു് പല ഗുണങ്ങളും ഉണ്ടായിട്ടുണ്ടു്. ഗൃഹനായകൻ തൻെറ മാതുലനായിരുന്നു. അദ്ദേഹത്തിൻെറ നിൎദ്ദാക്ഷിണ്യത്തോടുകൂടിയ ശാസനോപദേശങ്ങൾ ഗൃഹാംഗങ്ങളുടെ സ്വഭാവരൂപവൽക്കരണത്തിൽ ഒരു പ്രധാന ഭാഗം വഹിച്ചിരുന്നു. എല്ലാവരും പ്രഭാതത്തിൽ എഴുന്നേററു് കാലും മുഖവും കഴുകി കീൎത്തനങ്ങളും കീൎത്തനശ്ലോകങ്ങളും ചൊല്ലണമെന്നു് നിൎബ്ബന്ധമുണ്ടായിരുന്നു. കുളിയ്ക്കാതെ ഭക്ഷണം കഴിച്ചുകൂടാ; സന്ധ്യസമയത്തു് നാമം ജപിക്കണം; അടുത്തു് ക്ഷേത്രമുണ്ടായിരുന്നാൽ ദിവസവും ദൎശനം ചെയ്യണം; അതാതു ദിവസത്തെ പാഠങ്ങൾ കേൾപ്പിക്കണം; ഇങ്ങനെ പല നിബ്ബന്ധങ്ങളും വച്ചിട്ടുണ്ടായിരുന്നു. അവ ഇന്നും നടക്കുന്നുണ്ടു്. മാതാവു് പുത്രവാത്സല്യവും കൃത്യനിഷ്ഠയും ഔദാൎയ്യവും കരുണയും ഗൃഹഭരണത്തിൽ സാമൎത്ഥ്യവുമുള്ള ഒരു മഹതിയായിരുന്നു. പിതാവു് ശാന്തനും പ്രയത്നശീലനും സ്വാ

ത്ഥത്യാഗിയുമായ ഒരു കൃഷിക്കാരനായിരുന്നു. ഇവരുടെ യെല്ലാം പ്രേരണാശക്തി വേണ്ടവഴിക്കു് പ്രവൎത്തിച്ചിരുന്ന തിനാൽ ലേഖകൻെറ സ്വഭാവസംസ്കരണത്തിനും വിദ്യാഭ്യാസത്തിനും ഏററവും ഉപയുക്തങ്ങളായി ഭവിച്ചു. ഇത്രയുമായതോടുകൂടി വയസ്സും പത്തു കഴിഞ്ഞു. നേരിട്ടുള്ള ഉപദേശങ്ങളെക്കാൾ സ്വഭാവരൂപവൽക്കരണത്തിനു് പരിതസ്ഥിതികൾക്കു് കൂടുതൽ ശക്തിയുണ്ടെന്നുള്ളതു് വാസ്തവമാണെങ്കിലും ലേഖകനു് ഈ ഗുണം ധാരാളം സിദ്ധിച്ചിട്ടുണ്ടു്. എന്നാൽ വിദ്യാഭ്യാസത്തിൻെറ പ്രാരംഭഘട്ടം മാത്രമെ ഇവിടെ ആയിട്ടുള്ളൂ. ഓരോ പ്രവൃത്തിയും നിശ്ചിതസമയത്തു് വിഘ്നംകൂടാതെ ചെയ്യണമെന്നും ഗുരുക്കന്മാരെ ആദരിക്കണമെന്നും ഈശ്വരചിന്ത വേണ്ടതാണെന്നും സ്വാൎത്ഥത കുറയ്ക്കണമെന്നും മററും പല പാഠങ്ങളും ഇക്കാലത്തു പഠിയ്ക്കാനിടയായി. ഇതു് വിദ്യാഭ്യാസത്തിൻെറ ഒട്ടും അപ്രധാനമല്ലാത്ത ഒരംശമാണെന്നുവേണം വിചാരിപ്പാൻ. ലേഖകനു് കൂട്ടുകാർ അധികമുണ്ടായിരുന്നില്ല. മിക്കവാറും വിവിക്തസേവിയായിത്തന്നെ ഇരുന്നു. അപൂൎവ്വം ചില കൂട്ടുകാരിൽ വല്ലതും വഷളായി കണ്ടാൽ അതു് താൻ വെറുക്കുകയാണു് പതിവു്. ഈ പ്രായത്തിൽതന്നെ ഇത്രയും നിൎമ്മലമായ പരിതഃസ്ഥിതിയും മനഃസ്ഥിതിയും ലഭിച്ചതു് ഒരു ഭാഗ്യംതന്നെയാണെന്നു വിചാരിക്കുന്നു. കളിയിൽ വലിയ ഭ്രമമൊന്നും ലേഖകനു് ഇല്ലായിരുന്നു. ജന്തുഹിംസയിൽ അസാമാന്യമായ വെറുപ്പുമുണ്ടായിരുന്നു. കൂട്ടുകാരിൽ ചിലരുമായിട്ടു് മുഷിയുന്നതിനു് ഇതു പലപ്പോഴും കാരണമായിട്ടുണ്ടു്. അന്യന്മാരെ ആക്ഷേപിയ്ക്കുകയോ പരിഹസിയ്ക്കുയോ ചെയ്യുന്നതും തനിക്കു് വിരോധമായിരുന്നു. ഇതായിരുന്നു ഇക്കാലത്തെ വിദ്യാഭ്യാസം. പത്തു വയസ്സി

ന്ന ശേഷമാണു് ഇംഗ്ലീഷ് പഠിക്കാനുള്ള ശ്രമം തുടങ്ങിയതു്. ഇതോടുകൂടി ജീവിതരീതിയിൽ അൽപം ചില മാററങ്ങൾ ചെയ്യേണ്ടതായി വന്നു. അന്യദിക്കുകളിൽ താമസിക്കേണ്ടിവന്നതിനാൽ പരിതഃസ്ഥിതികളും അൽപം മാററമുണ്ടായി. കായംകുളത്തും ആലപ്പുഴയുമായിട്ടു് ആറേഴു കൊല്ലങ്ങൾ കഴിച്ചുകൂട്ടി. പുതിയ പരിതസ്ഥിതിക്കനുസരണമായി ജീവിതരീതിയിലും ചിലതൊക്കെ ഭേദപ്പെടുത്തേണ്ടതായി വന്നു. രാവിലത്തെ കുളി വൈകുന്നേരത്തേയ്ക്കു മാററി. ഭക്ഷണസമയവും അൽപം ഭേദപ്പെടുത്തി. വിദ്യാലയത്തിൽ പോയാൽ കുളിയ്ക്കാതെ വീട്ടിൽ കയററുകയില്ല. രണ്ടുദിക്കിലും താമസസ്ഥലത്തു് ഓരോ കാരണവന്മാരുണ്ടായിരുന്നു. ഇവർ യാഥാസ്ഥിതികന്മാരായിരുന്നതുകൊണ്ടു് ശുദ്ധത്തിലും മററും വലിയ നിർബ്ബന്ധമുണ്ടായിരുന്നു. ഇവരുടെ അധീനത്തിൽപ്പെടുന്നവരെയൊക്കെ അവരുടെ അനന്തിരവരാക്കാൻ ഇവർക്കു് നല്ല സാമർത്ഥ്യമുണ്ടായിരുന്നു. അതുകൊണ്ടു് സ്വഗൃഹത്തിൽ ശീലിച്ചുവന്നതെല്ലാം എള്ളിടവിടാതെ അനുഷ്ഠിയ്ക്കേണ്ടിവന്നു. ഇതു് സ്വഭാവസ്ഥിരീകരണത്തിനു് അനുകൂലമായ ഒരു സംഗതിയായിരുന്നു. പ്രഭാതത്തിലും സന്ധ്യക്കും നാമം ജപം മുതലായവ പഴയപടിതന്നെ അനുഷ്ഠിച്ചുവന്നു. കാലത്തും വൈകീട്ടും കാരണവന്മാരുടെ പരിശോധനയും ഉണ്ടു്. അനുവാദംകൂടാതെ വെളിയിൽ പൊയ്ക്കൂടാ എന്നും ഏർപ്പാടുണ്ടായിരുന്നു. മതവും സന്മാർഗ്ഗവും ഇവർക്കൊന്നുതന്നെയായിരുന്നതിനാൽ അതിലാണു് മുറുകിപ്പിടിച്ചിരുന്നതു്. അനാശാസ്യമായ കൂട്ടുകെട്ടും അനുവദിക്കപ്പെട്ടിരുന്നില്ല. ഒഴിവുദിവസങ്ങളിൽ പുസ്തകംതന്നെ ഗതി. എല്ലാംകൊണ്ടും ഇവിടെയും സ്വഭാവരൂപവൽക്കരണത്തിനു് സൌകര്യം

ഉണ്ടായിരുന്നു. സ്വാതന്ത്ര്യം നിയന്ത്രിയ്ക്കപ്പെട്ടവെരുന്നയുള്ളൂ. എങ്കിലും ചുററും ദുഷിക്കാത്ത ഒരു നഭോമണ്ഡലം ഉണ്ടായിരുന്നു.

ഇനി പള്ളിക്കൂടങ്ങളിലെ കാൎയ്യം നോക്കാം. അതു് അല്പം കുഴപ്പത്തിലായിരുന്നു. അവിടെ കണക്കും കാപ്പിയെഴുത്തും ഒഴിച്ചാൽ എല്ലാം കാണാപ്പാഠം പഠിക്കതന്നെയാണു് ജോലി. ധാരണാശക്തിയെ അസാമാന്യമായി ക്ലേശിപ്പിച്ചുവന്നു. പഠിപ്പിക്കുന്നതിൻെറ അൎത്ഥം പറഞ്ഞുകൊടുക്കുന്നതു് അന്നു് അത്ര സാധാരണമല്ലായിരുന്നു. കഴിയുന്നതു മനസ്സിലാക്കികൊള്ളണം. ഇതു് സ്വാശ്രയശീലത്തിന്നു് പററിയ ഏൎപ്പാടാണല്ലോ. അന്നു് പള്ളിക്കൂടത്തിൽ ഒരു വിധം "യുദ്ധ നിയമമാണു്" നടപ്പായിരുന്നതു്. തെററു വല്ലതും കണ്ടാൽ വിചാരണയും മററുമൊന്നുമില്ല; ഉടനെ അടിതന്നെ. വലിയ കുററങ്ങൾക്കു് മേശപ്പുറത്തു് കമത്തിക്കിടത്തി പ്രഷ്ഠത്തിലാണു് അടി പതിവു്. വിദ്യാൎത്ഥികളിൽ അത്യധികം ഭയം ജനിപ്പിക്കുന്നതിന്നു് ഇതു പോരയോ? രക്ഷകൎത്താക്കന്മാൎക്കു് ഇക്കാൎയ്യത്തിൽ ശബ്ദിച്ചുകൂടാ. എല്ലാം സ്വേച്ഛാധികാരംതന്നെ. സ്വഭാവത്തെ വികസിപ്പിക്കുന്നതിന്നൊ, ബുദ്ധിയെ ഉത്തേജിപ്പിക്കുന്നതിന്നൊ അവിടെ സൌകൎയ്യങ്ങൾ കുറവുതന്നെയായിരുന്നു. ഈ വൈതരണിയെ കടക്കുന്നതു് കുറച്ചു പ്രയാസമായിരുന്നു. ചുരുക്കം ചിലൎക്കു മാത്രമെ ഇതു സാധ്യമായിരുന്നുള്ളൂ. ലേഖകനു മുമ്പു് കായംകുളത്തുനിന്നു് ഒരാൾക്കും ആലപ്പുഴെ നിന്നു് രണ്ടുപേൎക്കും മാത്രമെ തിരുവനന്തപുരത്തു പോയി പഠിക്കാൻ കഴിഞ്ഞിട്ടുള്ളൂ. പിന്നീടു് ലേഖകനും, ജ്യേഷ്ഠസഹോദരനും വേറെ ഒന്നുരണ്ടുപേൎക്കും സാധിച്ചു. ആലപ്പുഴെ ഒട്ടുവിലത്തെ കൊല്ലം തിരുവനന്തപുരം സ്കൂളിൽ

നിന്നു് ശേഷയ്യർ എന്നൊരദ്ധ്യാപകൻ വന്നതോടുകൂടിയാണു് അദ്ധ്യാപനരീതിയും ഭേദപ്പെട്ടതു്. അതുവരെയ്ക്കു് “യുദ്ധനിയമം”തന്നെ നടപ്പായിരുന്നു. പണ്ടു് ഒരു പ്രസിദ്ധനും ബുദ്ധിമാനുമായ രാജാവിനു് അൎത്ഥസാധനങ്ങൾ “രണ്ടുമാത്രമെ” ഉണ്ടായിരുന്നുള്ളുവെന്നു് പറയപ്പെട്ടിട്ടുണ്ടു്:—

“ശാസ്ത്രേഷ്വ കുണ്ഠിതാബുദ്ധി
മൗൎവ്വീധനുഷീതാതതാ”

എന്നാൽ നമ്മുടെ അദ്ധ്യാപകന്മാൎക്കു് ഇതിനു് ഒന്നുമാത്രം മതിയായിരുന്നു. അതു “വടി”തന്നെയാണു്. അക്കാലത്തു് വിദ്യാലയങ്ങളിലെ ഒരു പ്രധാന ഉപകരണം ഒരു ചൂരലായിരുന്നു. ഇതു് വാദ്ധ്യാന്മാൎക്കു് ആശാനിൽനിന്നും അവകാശംവഴിക്കു സിദ്ധിച്ചതാണെന്നു തോന്നുന്നു. അന്നു് ഇംഗ്ലണ്ടു് മുതലായ യൂറോപ്പ്യൻ രാജ്യങ്ങളിൽ ചൂരലിനു പകരം ഭൂൎജ്ജവൃക്ഷത്തിന്റെ കമ്പായിരുന്നു ഉപയോഗിച്ചുവന്നതു്. ഇതിനും ചൂരലിന്റെ ഗുണമുണ്ടായിരിക്കാം. എന്നാൽ ലേഖകനു് അഹങ്കാരവും ചിരിയും കളിയും ഒന്നുമില്ലാതിരുന്നതുകൊണ്ടു് അധികം ഭയപ്പെടാനില്ലായിരുന്നു. എങ്കിലും കൂട്ടയടി വരുമ്പോൾ—

“അമ്പു കൊള്ളാത്തവരില്ല കുരുക്കളിൽ”

എന്നു പറഞ്ഞപോലെ ചിലപ്പോൾ പററാറുണ്ടു്. എന്നാൽ ഇതിനൊക്കെ അദ്ധ്യാപകന്മാരെ കുററം പറയുന്നതു് യുക്തമാണെന്നു തോന്നുന്നില്ല. അക്കാലത്തു് ഇംഗ്ലീഷ് അല്പം അറിയാവുന്നവരെ തിരിഞ്ഞുപിടിച്ചാണു് അദ്ധ്യാപകന്മാരായി നിയമിച്ചതു്. അപൂൎവ്വം വ്യത്യസ്തം ഇല്ലാതെയുമില്ല. അവൎക്കു് അദ്ധ്യാപനവിഷയത്തിൽ വല്ല

ഗന്ധവും ഉണ്ടായിരുന്നുവോ എന്നു സംശയമാണു്. അതു കൊണ്ടു് അവരാൽ കഴിയുന്നതുപോലെയൊക്കെ അവർ പ്രവൎത്തിച്ചുവെന്നേയുള്ളൂ. അന്നു് അദ്ധ്യാപകന്മാർ താമസിച്ചുവന്നാൽ ബഞ്ചിന്റെ മുകളിൽ കയററിനിറുത്തുന്ന കാലമായിരുന്നുവല്ലൊ. പിന്നെ ഇവരെ എന്തിനാണു് കുററപ്പെടുത്തുന്നതു്. അവരുടെ ആദൎശംപോലെ അവർ പ്രവൎത്തിച്ചു. ലേഖകനും അവരോടു് പലവിധത്തിലും കടപ്പെട്ടിരുന്നു. ഇക്കാലത്തിനിടയ്ക്കു് ലേഖകനു് വല്ലതും ലഭിച്ചോ എന്നു നോക്കാം. ലേഖകൻ താൻ വായിക്കുന്ന പുസ്തകത്തിൽനിന്നും വല്ലതുമെങ്കിലും ഗ്രഹിക്കാതെ വിട്ടുകളയാറില്ല. തന്റെ അന്നത്തെ ബുദ്ധി എത്തിയേടത്തോളം ഒരുവിധമെല്ലാം ഗ്രഹിക്കയും സംഗ്രഹിക്കയും ചെയ്തു. സ്വഭാവത്തിലും വലിയ വക്രതയൊന്നും വരാതെ കഴിച്ചു. താൻ പണ്ടേ ശീലിച്ചിട്ടുള്ള മാൎഗ്ഗത്തിൽനിന്നും വ്യതിചലിക്കുവാൻ ഒരിക്കലും ഇടയാക്കാതെയാണു് കഴിച്ചുവന്നതു്. അദ്ധ്യാപകന്മാൎക്കു് തന്നെക്കുറിച്ചു് നല്ല അഭിപ്രായമാണുള്ളതെന്നുള്ള ബോധവും സൽസ്വഭാവസംരക്ഷണത്തിനു് ഒരു അനുകൂലശക്തിയായി ഭവിച്ചു. തന്റെ ജ്യേഷ്ഠസഹോദരന്റെ നയവും കൂട്ടുകെട്ടിന്റെ കുറവും ഇതിലേക്കു് വലിയ സഹായമായിരുന്നു. പ്രതികൂലമായ പരിതഃസ്ഥിതിയിലും വേറൊരുവിധം ഉറച്ച സ്വഭാവത്തിനു് വളൎച്ചയ്ക്കു് വലിയ പ്രതിബന്ധമുണ്ടാകുകയില്ലല്ലൊ. ബുദ്ധിയും സ്വഭാവവും മന്ദഗതിയിലാണെങ്കിലും വികസിക്കാതിരുന്നില്ല. ഇംഗ്ലീഷു് വിദ്യാഭ്യാസം അക്കാലത്തു് ഒരു നവീനപ്രസ്ഥാനമായിരുന്നതുകൊണ്ടു് അതിൽ ആകൎഷണീയങ്ങളായി പലതും ഉണ്ടായിരുന്നു. ഇന്നും അല്പംപോലും തൃപ്തിപ്പെടുത്താൻ സാധിച്ചിട്ടില്ലാത്ത "ജിജ്ഞാസ" ലേഖകനിൽ

അന്നു് അങ്കുരിച്ചിട്ടുണ്ടായിരുന്നു. ഒരു പുതിയ ഭാഷയിൽ നിർല്ലീനങ്ങളായി കിടക്കുന്ന ആശയങ്ങളും മററും ഗ്രഹിക്കുന്നതിന്നു് ഔത്സുക്യവും സാമാന്യം ഉണ്ടായിരുന്നു. വയസ്സും പതിനേഴു കഴിഞ്ഞു. ജ്ഞാനേന്ദ്രിയങ്ങൾ എന്താണു് ഗ്രഹിക്കാനുള്ളതെന്നന്വേഷിക്കുന്ന ഭാവത്തിൽ സദാ ബഹിർമ്മുഖങ്ങളായി ഭവിച്ചു. ലോകവും പൂർവ്വാധികം വിസ്തൃതമായി തോന്നി. യുവജനസഹജമായ ഉന്മേഷവും ഉത്സാഹവും ഇല്ലാതിരുന്നില്ല. മിസ്റ്റർ ശേഷയ്യരുടെ കീഴിൽ ഒരു കൊല്ലത്തെ ശരിയായ അഭ്യസനം കഴിഞ്ഞശേഷം തിരുവനന്തപുരത്തേയ്ക്കു് പഠിയ്ക്കാനായി പോയി. അവിടത്തെ പ്രവേശനപരീക്ഷയിൽ ചേന്നു് ജയിച്ചു. ലേഖകനും മറെറാരാളും മാത്രമെ വിജയികളായുള്ളു. ജ്യേഷ്ഠസഹോദരൻ ജയിച്ചില്ല. അക്കാലത്തു് കേവുവള്ളക്കാക്കു് ശുക്രദശയായിരുന്നു. ചാവക്കാട്ടു മുതൽ തിരുവനന്തപുരം വരെയുള്ള ഗതാഗതവ്യാപാരം മുഴുവനും ഇവരുടെ കയ്യിലായിരുന്നു. യാത്രക്കാരുടെ സവ്വവും ഇവരുടെ കരുണാകടാക്ഷത്തെ ആശ്രയിച്ചാണിരുന്നതു്. ഇവർ അവരുടെ ആജ്ഞയ്ക്കധീനന്മാരുമായിരുന്നു. തിരുവനന്തപുരത്തു് പോകുക എന്നുള്ളതു് നാലഞ്ചു ദിവസത്തെ ജോലിയായിരുന്നു. എന്നല്ല, കുറച്ചൊക്കെ അപകടവും ഇല്ലാതിരുന്നില്ല. ഈ വഗ്ഗക്കാർ ഇപ്പോൾ നാമാവശേഷമായിപ്പോയി എന്നു വ്യസനിക്കാതെ നിവൃത്തിയില്ല. അവരുടെ താവളസ്ഥലങ്ങളും മററും ശ്ലോകരൂപേണ വണ്ണിയ്ക്കപ്പെട്ടിട്ടുണ്ടു്. ഇവരിൽ പദ്യകൃത്തുകളും കുറവല്ലായിരുന്നു.

> "കൊല്ലം—പൊന്നായിരം തെങ്ങു"
>
> തൃക്കുന്നപ്പുഴയമ്പലം

അയ്യാട്ട് അത്താഴക്കാട്ട
വെയ്യും ക്കൂശ്ശം മുളകു ശക്കര
ഊഴം—കാകു—ത്തുപ്രചാ."

ലോകോപകാരികളായ അവരുടെ ആത്മാക്കൾക്ക് നിത്യ ശാന്തിയെ പ്രാത്ഥിക്കതന്നെ. ആ സുവണ്ണകാലം ഇനി ഉണ്ടാകാൻ പോകുന്നുവൊ? കേവുവള്ളത്തിലെ യാത്രതന്നെ ഒരുതരം വിദ്യാഭ്യാസം നൽകിയിരുന്നു. വള്ളക്കാരുടെ ഭാഷ അസാധാരണമാണ്. നിഘണ്ഡുവിൽ കാണാത്ത പദങ്ങളും വ്യാകരണസൂത്രം ലജ്ജിക്കുന്ന പ്രയോഗങ്ങളുമൊക്കെ അവരിൽനിന്നും ഗ്രഹിക്കാൻ സാധിക്കും. മനുഷ്യസ്വഭാവം വിവിധമാണെന്നാണ് പറയുന്നതെങ്കിലും കേവുവള്ളക്കാരുടെ സ്വഭാവം ഒട്ടുമുക്കാലും ഒരുപോലെതന്നെയാണെന്നാണ് അനുഭവംകൊണ്ടു തോന്നുന്നത്. അതു പോകട്ടെ, കല്ലിലും വൃക്ഷത്തിലും നദിയിലുംനിന്നും ജ്ഞാനം ഗ്രഹിക്കാമെന്നാണല്ലൊ ഷേക്സ്പിയർ പറയുന്നതു്.

ലേഖകൻ തിരുവനന്തപുരം കാളേജിൽ മട്രിക്കുലേഷൻ ക്ലാസ്സിലും, ജ്യേഷ്ഠസഹോദരൻ അതിനു കീഴുള്ള ക്ലാസ്സിലും ചേൻ്ന് പഠിപ്പു തുടങ്ങി. ഒരു പുതിയതും ശോഭനവുമായ ലോകം ലേഖകൻെറ മുമ്പിൽ അപാവൃതമായി കാണപ്പെട്ടു. ഒരു ശാന്തവും പ്രസന്നവുമായ നഭോമണ്ഡലവും ചുററും കാണാറായി. അഞ്ചു കൊല്ലം ഇവിടെ വിദ്യ അഭ്യസിച്ചു. തൻെറ കുടുംബംവകയായിരുന്ന പറമ്പും ഗൃഹവും അവിടെ ഉണ്ടായിരുന്നു. തൻെറ ഒരു ജ്യേഷ്ഠസഹോദരൻ ഉദ്യോഗമായി അവിടെ താമസിച്ചിരുന്നു. അതുകൊണ്ടു അവിടെയും ബുദ്ധിവികാസത്തിനും സ്വഭാവസംസ്കരണത്തിനും പ്രതികൂലമായി യാതൊന്നുംതന്നെ ഉണ്ടാ

യിരുന്നില്ല. ഇദ്ദേഹത്തിൻെറ ശാസനയും ഉപദേശവും വേണ്ടവഴിക്കുതന്നെയാണ് ഉണ്ടായതു്. ശ്രദ്ധയെ വ്യതിചലിപ്പിക്കുന്ന ശല്യങ്ങളും കുറഞ്ഞിരുന്നു. ശ്രീമാൻ കുഞ്ഞുണ്ണിമേനവൻ അടുത്തുതന്നെ താമസിച്ചിരുന്നതിനാൽ സംശയനിവൃത്തിക്കും സൗകര്യമുണ്ടായിരുന്നു. ഇതൊക്കെയും കൊണ്ടു് ലേഖകൻെറ വിദ്യാഭ്യാസത്തിൻെറ ഗ്രഹ്യവശം സുരക്ഷിതമായിത്തന്നെയിരുന്നു. ക്രമേണ ഒരുവിധം രൂപവൽക്കരിയ്ക്കപ്പെട്ടുന്ന സ്വഭാവാംശങ്ങൾക്ക് സ്വയം വളച്ച്യയും ദൃഢതയും ലഭിക്കുന്നതിന് പ്രതിബന്ധം ഉണ്ടായില്ല. ഉറച്ചുവരുന്ന ശീലങ്ങൾക്കും വിപരീത പരിതഃസ്ഥിതിയുടെ അഭാവത്തിൽ ഇളക്കം തട്ടുന്നതിനും ഇടയായില്ല.

ഇനി വിദ്യാലയത്തിലെ സ്ഥിതി നോക്കാം. കാളേജ്തന്നെ ആരംഭിച്ചിട്ട് നാലു കൊല്ലം മാത്രമെ ആയിരുന്നുള്ളു. അതിൻെറ യശസ്സും സൃഷ്ടിഘട്ടത്തിൽ മാത്രമായിരുന്നു. അതുകൊണ്ടു് ഗവമ്മെൻറും പുതിയ മേധാവികളും അതിൻെറ പോഷണത്തിലും വിജയത്തിലും സദാ ജാഗരൂകന്മാരായിരുന്നു. അദ്ധ്യാപകന്മാരേയും മററും വിവേകപൂവ്വം തിരഞ്ഞെടുത്തിരുന്നു. എല്ലാംകൊണ്ടും അതു് ഒരു മാതൃകാസ്ഥാപനമായിരുന്നു. യൌവ്വനവും ഉത്സാഹവും ഉൽക്കഷേച്ഛയും വൈദഗ്ദ്ധ്യവും ഇവിടെ പ്രതിനിധീകരിക്കപ്പെട്ടിരുന്നു. പ്രസിദ്ധന്മാരായ മി: റാസ്, ഡാക്ടർ ഹാർവി ഇവരായിരുന്നു പ്രധാന ഉപദേഷ്ടാക്കൾ. ഈ മഹാന്മാരുടെ സുപൂജിതമായ അധീനത്തിൽ അല്പകാലംപോലും ഇരിക്കാൻ അവസരം ലഭിച്ചവൎക്ക് ജന്മസാഫല്യം സിദ്ധിച്ചുവെന്നുതന്നെ പറയാം. അവർ പഠിപ്പിക്കുന്ന വിഷയങ്ങളിൽനിന്നും ലഭിക്കുന്ന ജ്ഞാനമല്ല പ്രധാനമായുള്ളതു്. അവരുടെ സുചരിതത്തിൽനിന്നും നിഷ്കളങ്കമായി സദാ നി

ഗ്ഗ്മിക്കുന്ന അനന്യസാധാരണമായ പ്രേരണാശക്തിയാണ് അവരുടെ ശിഷ്യവർഗ്ഗത്തിന് സ്വഭാവസംസ്കരണവിഷയത്തിൽ ഫലഭൂയിഷ്ഠമായി ഭവിച്ചത്. നാം വിദ്യാഭ്യാസമെന്നു പേർ പറയുന്നതല്ല, അപ്രകാരം ഗണിക്കാത്തതും പറയപ്പെടാത്തതുമായ വസ്തുവാണ് നമുക്ക് യഥാർത്ഥ വിദ്യാഭ്യാസമായി ഭവിക്കുന്നതെന്ന് മഹാന്മാർ പറഞ്ഞിട്ടുള്ളത് എത്രയൊ വാസ്തവമാണ്. മി. റാസാകട്ടെ മനുഷ്യസ്വഭാവം ഗ്രഹിക്കുന്നതിൽ അതിവിദഗ്ദ്ധനായിരുന്നു. ഡാക്ടർ ഹാർവി തത്വജ്ഞാനിയുമായിരുന്നു. അതിനാൽ ഇവരിരുവരുടേയും സംയുക്തവും ബലവത്തുമായ പ്രേരണാശക്തിക്ക് എന്താണ് അസാദ്ധ്യമായിരുന്നത്? ഇവരുടെ ശിഷ്യവാത്സല്യവും അപാരമായിരുന്നു. അഞ്ചു കൊല്ലം ഈ സുപ്രസന്നസാന്നിദ്ധ്യം അനുഭവിക്കാൻ ഭാഗ്യമുണ്ടായ ലേഖകനിൽ ഇന്നു വല്ല ഗുണവുമുണ്ടെങ്കിൽ അത് തൽഫലംതന്നെയാണെന്ന് കൃതജ്ഞതാപൂർവ്വം പറഞ്ഞുകൊള്ളുന്നു. ഇവർ യശശ്ശരീരന്മാരാണെങ്കിലും ശിഷ്യരുടെ സ്മരണയിൽ ഇന്നും ജീവിക്കുന്നു. ഇവരെ ഇരുവരേയും കൂടാതെ പൂജ്യന്മാരും പ്രത്യേക യോഗ്യതകൾക്ക് തിരഞ്ഞെടുക്കപ്പെട്ടവരുമായ ശ്രീ. എ. ഗോവിന്ദപ്പിള്ള, വാസുദേവറാവു, രങ്കറാവു, ആർ. എസ്. ഷെപ്പേഡ്, വള്ളിയാനന്ദമുതലിയാർ, സുന്ദരംപിള്ള, കോവുണ്ണി നെടുങ്ങാടി, രാമക്കുറുപ്പ് മുതലായി പലവിധത്തിൽ പ്രസിദ്ധി നേടിയിരുന്നവരും ഇക്കാലത്തിൽ കാളേജിൽ അദ്ധ്യാപകന്മാരായിരുന്നു. അവരുടെ സുനിയന്ത്രിതമായ അദ്ധ്യാപനത്തിൽനിന്നും അനുകരണീയമായ ദൃഷ്ടാന്തത്തിൽനിന്നും ലേഖകൻ പലതും ഗ്രഹിച്ചിട്ടുണ്ടെന്നും നന്ദിപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. സുചരിതന്മാരായ അവരുടെ സ്വഭാ

വനൈമ്മല്യത്തിൻെറ അല്പമായ ഛായയും ലേഖകൻെറ ചേതോദർപ്പണത്തിൽ പ്രതിബിംബിച്ചിരിക്കാൻ ഇടയുണ്ട്. ഇനി ലേഖകൻെറ സതീൎത്ഥ്യന്മാരെ നോക്കാം. ഓരോ ക്ലാസ്സിലും ഇപ്രകാരം ഒട്ടനേകംപേർ ഉണ്ടായിരുന്നുവെങ്കിലും ഇവരിൽ കുറച്ചുപേൎക്കമാത്രമെ ലേഖകനെ അവരുടെ നിരന്തര സാഹചൎയ്യാദികൾകൊണ്ട് അല്പമായെങ്കിലും പ്രേരിപ്പിക്കുവാൻ സാദ്ധ്യമായിരുന്നുള്ളു. ഇവർ മെസ്സേഴ്സ് ലെബ്ഷഡിയർ, രാമകൃഷ്ണയ്യൻ, രാമചന്ദ്രറാവു, കെ. പി. ശങ്കരമേനോൻ, സി. വി. രാമൻപിള്ള, മുത്തുകുമാരസ്വാമിപ്പിള്ള, ടി. ആർ. അനന്തൻപിള്ള മുതലായി പിന്നീട് ഏറെക്കുറെ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ളവരായിരുന്നു. ഇവർ കൂടാതെ അടുത്ത മേലും കീഴും ക്ലാസ്സുകളിൽ വായിച്ചിരുന്ന മെസ്സേഴ്സ് താണുപിള്ള, ഗോപാലമേനോൻ, എം. കൃഷ്ണപിള്ള, കുഞ്ഞികൃഷ്ണപ്പണിക്കർ, ശങ്കരപ്പിള്ള, സി. എം. മാതേവൻപിള്ള മുതലായി കുറച്ചില്ലസാഹചൎയ്യംകൊണ്ടു പ്രേരിപ്പിച്ച ചിലരുംകൂടി ഉണ്ടായിരുന്നു. ലേഖകൻ ഇവരിൽ പലരിൽനിന്നും പല സ്വഭാവാംശങ്ങളും ആദാനം ചെയ്തിരുന്നിരിക്കാം. എന്നാൽ ലേഖകനിൽ അന്തഃകരണഭ്രമം അന്നും ഇന്നത്തെപ്പോലെ കുറഞ്ഞിരുന്നതിനാൽ സാരാംശങ്ങൾ മാത്രം ഗ്രഹിക്കാനെ സന്നദ്ധനായിരുന്നുള്ളു. ഏതെങ്കിലും ഇവരും തൻെറ വിദ്യാഭ്യാസവിഷയത്തിൽ ഒരു ഭാഗം വഹിച്ചിരുന്നു എന്നു് സംവദിക്കാതെ തരമില്ല. ഇവരിൽ മിക്കവരുടേയും സ്വഭാവത്തിൽനിന്നും ഒരുവിധം ഗൌരവം അസ്പഷ്ടമായി കണ്ടുതുടങ്ങിയിരുന്നു.

ഇനി പാഠ്യപുസ്തകങ്ങളുടെ കാൎയ്യമാണു് ചിന്തിക്കാനുള്ളതു്. പാഠ്യപുസ്തകങ്ങൾ ഒരു വിദ്വൽസഭയാൽ നിൎദ്ദേശിക്കപ്പെട്ടവയായതുകൊണ്ട് അധികമൊന്നും ചിന്തി

യ്യേണ്ട ആവശ്യമില്ല. അവ പ്രായേണ ഉൽകൃഷ്ടാശയ ജലാശയങ്ങളും ഉത്തമാദർശ പത്മാകരങ്ങളുമായിരുന്നതു കൊണ്ടു് അവയുടെ പാരായണം ബുദ്ധിസംസ്കരണത്തിനും സ്വഭാവ വികാസത്തിനും ഏററവും ഉപയുക്തങ്ങളായിരുന്നു എന്നു് പറയേണ്ടതില്ലല്ലോ. ഷേക്സ്പിയർ, മിൽട്ടൺ, സ്കാട്ടു്, കാർലൈൽ, ഇർവിങ്ങ്, ഗോൾഡ്സ്മിത്തു്, കൌപ്പർ, പോപ്പു്, മെക്കാളി, ടെന്നിസൺ, ഗ്രേ മുതലായ സുപ്രസിദ്ധ ആംഗലസാഹിത്യകാരന്മാരുടെ കൃതികളായിരുന്നു ഭാഷാവിഷയകമായി പഠിക്കുവാനുള്ളതു്. ഭാഷാനൈപുണ്യത്തിനു പുറമെ ഇവയിൽനിന്നും ഗ്രഹിച്ചിട്ടുള്ള ആദർശങ്ങളും ആശയങ്ങളും ഇന്നും ലേഖകൻെറ ചിന്തയേയും ജീവിതത്തേയും നിയമനം ചെയ്തുവരുന്നുണ്ടെന്നു് പറയാതെ കഴികയില്ല. മററു വിഷയങ്ങളിലുള്ള പുസ്തകങ്ങളെപ്പററി വിവരിക്കേണ്ട ആവശ്യമുണ്ടെന്നു വിചാരിക്കുന്നില്ല. എങ്കിലും തത്വജ്ഞാനം, സന്മാർഗ്ഗവിജ്ഞാനം, മനഃശാസ്ത്രം, തക്കം മുതലായവ പഠിക്കുന്നതിൽനിന്നുണ്ടാകുന്ന സൽഫലത്തിൻെറ രുചി ഇന്നും ലേഖകനെ വിട്ടുമാറിയിട്ടില്ലെന്നു് സംക്ഷിപ്തമായി പറയാം. അക്കാലത്തു് പ്രാരംഭകാലമായതിനാൽ കാളേജിൽ യാതൊരുവിധമായ വിനോദമൊ, കളികളൊ, കായികാഭ്യാസമൊ ഒന്നുംതന്നെ ഇല്ലായിരുന്നു. ഡാക്ടർ ഹാർവിയുടെ അദ്ധ്യക്ഷതയിൽ ഒരു വാദപ്രതിവാദസംഘം ആഴ്ചയിൽ ഒരു ദിവസം നടന്നുവന്നിരുന്നു. അതു് അന്നത്തെ വാഗ്മികളുടെ അഭ്യസനക്കളരിയായിരുന്നു. ഒഴിവുദിവസങ്ങളിൽ ലേഖകനും ചില കൂട്ടരും അതിരാവിലെ താമസസ്ഥലത്തുനിന്നും രണ്ടു മൈലിലധികം ദൂരമുണ്ടായിരുന്ന ആരാമത്തിൽ പോവുക പതിവായിരുന്നു. ഇതുകൊണ്ടു് വ്യായാമവും പ്രകൃതിപഠനവും ഒ

ശവിധം സാധിച്ചു. ഈ പതിവ് നിരന്തരമായ പുസ്തക സഖ്യംകൊണ്ടു് ക്ഷീണിച്ചിരുന്ന പ്രധാന ജ്ഞാനേന്ദ്രിയമായ നയനത്തിനും മനസ്സിനും പുതിയതായ ഉന്മേഷവും പ്രവൃത്തിശക്തിയും നൽകുന്നതിന്നു് ഉപയുക്തമായിരുന്നു. സദാ ആകർഷണീയമായ പ്രകൃതിയുടെ സ്മേരവദനസന്ദർശനംതന്നെ ഒരുതരം വിദ്യാഭ്യാസമായിരുന്നു. ഒരു കവി പറയുന്നതുപോലെ "ഉപത്യകയിലുള്ള ചെറുപുഷ്പങ്ങളും നഭസ്സിൽ പ്രസരിക്കുന്ന ലഘുമേഘശകലങ്ങളും നിത്യപരിചിതങ്ങളായ വായുവും ഭൂമിയും ആകാശവുംതന്നെ അപാവൃതദ്വാരത്തോടുകൂടിയ സ്വർഗ്ഗംതന്നെയായിരുന്നു." ഉത്തമന്മാരായ അദ്ധ്യാപകന്മാരും സരസന്മാരായ സതീർത്ഥ്യന്മാരും വിശിഷ്ടങ്ങളായ പുസ്തകങ്ങളും ഇടയ്ക്കിടെ പ്രകൃതിയുമായുള്ള സല്ലാപവും ശല്യഹീനമായ ഒരു ഗൃഹവും വിദ്യയിലേക്കു് പ്രവണമായ ഒരു മനസ്സും ഉണ്ടായാൽ പിന്നെ വിദ്യാഭ്യാസത്തിന്നു് മററുപകരണങ്ങളൊന്നും ആവശ്യമില്ലല്ലൊ. പ്രതിവർഷം കാളേജിൽ മഹാരാജാക്കന്മാരെഴുന്നള്ളി സമ്മാനദാനം നടത്തിവന്നതും പ്രോത്സാഹജനകമായ ഒരു സംഗതിയായിരുന്നു. ഇപ്രകാരമുള്ള ഒരു പരിതസ്ഥിതിയിൽനിന്നും ഒന്നും ഗ്രഹിക്കാതെ പുറത്തു പോകുവാൻ ആൎക്കും സാധിക്കുമെന്നു തോന്നുന്നില്ല. ലേഖകനും ഏതെല്ലാമൊ ഒക്കെയും ഗ്രഹിച്ചുകൊണ്ടാണു് പുറത്തിറങ്ങിയതു്. എങ്കിലും ലേഖകന്റെ വിദ്യാഭ്യാസത്തിന്റെ പ്രധാനഘട്ടം ആരംഭിച്ചുവെന്നു പറയാനെ തരമുള്ളു.

കാളേജ് വിട്ടതിന്നുശേഷം ലേഖകൻ ഒരദ്ധ്യാപകനായിട്ടാണു് ലോകരംഗത്തിൽ പ്രവേശിച്ചതു്. മാവേലിക്കര സ്പെഷ്യൽ സ്കൂളിലും, പിന്നീടു് ആലപ്പുഴ, കോട്ടാർ, പറവൂർ മുതലായ ഹൈസ്കൂളുകളിലുംകൂടി ലേഖ

കൻ മുപ്പത്തിഒന്നു കൊല്ലം ജോലിവഹിച്ചിരുന്നു. ഇവിടെ യും അദ്ധ്യാപകനെന്ന പേരിലാണെങ്കിലും "അദ്ധ്യേതാ വെ"ന്ന നിലയിലാണു് ലേഖകൻ വർത്തിച്ചിരുന്നതു്. അ ന്യന്മാരെ വിദ്യ അഭ്യസിപ്പിക്കുന്ന ചുമതലയാണു് തന്നിൽ നിക്ഷിപ്തമായിരുന്നതെങ്കിലും തന്റെ വിദ്യാഭ്യാസത്തിൽ പ്രത്യേക ജാഗരൂകനായിരുന്നു. താൻ പഠിച്ചതു് പഠിപ്പി ക്കയല്ല, പഠിച്ചു പഠിപ്പിയ്ക്കുയാണു് ചെയ്തതു്. ഉള്ളതും വച്ചുംകൊണ്ടു് പഠിപ്പിയ്ക്കാൻ പുറപ്പെടുന്ന അദ്ധ്യാപക ന്മാരെ വിദ്യാർത്ഥികൾ "കുഴയാക്കുക" പതിവാണെന്നു് ത നിക്കറിയാമായിരുന്നതിനാൽ ലേഖകൻ പാഠ്യപുസ്തക ങ്ങൾ മാത്രമല്ല, അവയെ സംബന്ധിച്ചുള്ള മററു പലതും സശ്രദ്ധം വായിച്ചു് വിദ്യാർത്ഥികളുടെ അനന്യസാധാരണ മായ ജിജ്ഞാസയെ തൃപ്തിപ്പെടുത്തുവാൻ ശ്രമിച്ചുവന്നു. ഏതദ്ധ്യാപകന്റേയും വിജയം ഇതിനെയാണു് ആ ശ്രയിച്ചിരിക്കുന്നതു്. ഭാഷയും വ്യാകരണവുമാണു് ലേഖ കൻ പ്രധാനമായി പഠിപ്പിച്ചുവന്നതു്. അതിൽ അല്പം വാസനയുമുണ്ടായിരുന്നു. അതുകൊണ്ടു് ആ വിഷയത്തിൽ അസാമാന്യമായ പരിശ്രമം ചെയ്തുവന്നു. ഭാഷാതത്വം കൂടാതെ ആശയങ്ങളും ആദർശങ്ങളും ഒട്ടധികം സംഗ്രഹി യ്ക്കുയും അവസരംപോലെ ഉപദേശിയ്ക്കുയും ഉപയോഗിയ്ക്കു യും ചെയ്തുവന്നു. ഇന്നത്തെ ലേഖനങ്ങളിൽ വല്ല കഷണങ്ങ ളുമുണ്ടെങ്കിൽ ഇവതന്നെയാണു്. ഇതുകൂടാതെ സംസ്കൃത ത്തിലും മലയാളത്തിലും പ്രത്യേകം പരിശ്രമിച്ചുവന്നു. അ ദ്ധ്യാപകവൃത്തിയിലിരുന്ന കാലത്തെല്ലാം താനാണു് അ ദ്ധ്യേതാക്കളേക്കാൾ അധികം പഠിച്ചുവന്നതു്. മനുഷ്യ സ്വഭാവം ഗ്രഹിക്കുന്നതിനും ലേഖകനു് സൌകര്യം ലഭി ച്ചു. എന്നാൽ താൻ പ്രധാനാദ്ധ്യാപകനായിരുന്നതു

കൊണ്ടു് അദ്ധ്യാപനം മാത്രമല്ലായിരുന്നു തന്റെ ജോലി. സഹായാദ്ധ്യാപകന്മാരെക്കൊണ്ടു് ശരിയായി ജോലിചെയ്യിപ്പിക്കുന്നതിനും അസംഖ്യം വിദ്യാർത്ഥികളുടെ സുശിക്ഷണത്തിനും താൻ ചുമതലപ്പെട്ടിരുന്നു. സഹായാദ്ധ്യാപകന്മാരെ ഒരുമാതിരി നയോപായംകൊണ്ടും അദ്ധ്യേതാക്കളെ സ്നേഹവാത്സല്യംകൊണ്ടും വശംവദരാക്കുകയും ഭരിക്കുകയും ചെയ്തുവന്നു. സ്കൂളിലുള്ള എല്ലാ ബാലന്മാരുടേയും ചരിത്രം ചോദിച്ചു മനസ്സിലാക്കുകയും അവരുടെ നടത്തയേയും പഠിപ്പിനേയും നിയന്ത്രിയ്ക്കുകയും ചെയ്തുവന്നു. എല്ലാംകൊണ്ടും വിദ്യാലയം മനുഷ്യസ്നേഹത്തിന്റെ ബീജപ്രരോഹജനനിയായിരുന്നു. അന്യ സ്കൂളുകളിൽ വഴക്കുണ്ടാക്കിയിട്ടുള്ള പല അദ്ധ്യാപകന്മാരേയും തന്റെ കീഴിൽ നിയമിക്കുന്നതു് സാധാരണമായിരുന്നു. എന്നാൽ തന്റെ കീഴിൽ വന്നതിനുശേഷം അവർ യാതൊരു കുസൃതിയും കാണിച്ചിട്ടില്ലെന്നു മാത്രമല്ല, മാതൃകാദ്ധ്യാപകന്മാരായും തീൎന്നിരുന്നു. ഇതു കൂടാതെ മേലധികാരികളോടും ഉത്തരം പറയേണ്ടതായിരുന്നു. പ്രായേണ അവരാരും ലേഖകന്റെ നേരെ പുരികം ചുളിയ്ക്കുക പതിവില്ല. എന്നാൽ തീരെ ഇല്ലെന്നുമില്ല. ഇതു തന്റെ വിദ്യാഭ്യാസത്തിന്റെ ഒരു ദുർഘടഘട്ടമായിരുന്നു. എന്നാൽ ലേഖകൻ ഇവിടെനിന്നും പല പാഠങ്ങളും പഠിക്കാതിരുന്നില്ല. രക്ഷാകൎത്താക്കന്മാരിൽനിന്നും തെററിദ്ധാരണമൂലം പലപ്പോഴും പരാതികൾ ഉണ്ടാകാറുണ്ടു്. അവരേയും യേനകേനപ്രകാരേണ തൃപ്തിപ്പെടുത്തേണ്ട ഭാരവും ഉണ്ടായിരുന്നു. ആകപ്പാടെ വിദ്യാലയാധിപത്യം കേവലം ഒരു കണ്ടകശയ്യ ആയിരുന്നില്ലെങ്കിലും നിശ്ചയമായും ഒരു പുഷ്പതല്പമല്ലായിരുന്നു. മേലധികാരികൾ, സഹായാദ്ധ്യാപകന്മാർ, വിദ്യാർത്ഥി

കരം, രക്ഷാകർത്താക്കന്മാർ, സാമാന്യജനങ്ങരം ഇവരോടെല്ലാം ഉത്തരം പറയേണ്ടതായി ഇതുപോലെ വേറെ വല്ല ജോലിയുമുണ്ടോ എന്ന സംശയമാണ്. ഇതിൽ സാമാന്യജനങ്ങളുടെ കാര്യമാണ് വിഷമം. ഇവർ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങരംക്കും കല്പിക്കുന്ന വിധികരംക്കും അടിസ്ഥാനം വേണമെന്നു വച്ചിട്ടില്ല. ഇതു് അവരുടെ സ്വാതന്ത്ര്യാവകാശങ്ങളിൽ ഒന്നാണത്രെ. ഇവക്ക് ആരോടും ഉത്തരവാദിത്വമില്ലാത്തതുകൊണ്ടു് ഇവരെ തൃപ്തിപ്പെടുത്തുന്ന കാര്യമാണ് പ്രയാസം. ക്ഷമ, ശാന്തി, മൌനം, സാമം മുതലായവയുടെ സഹായംകൊണ്ടു് ഈ വൈതരണിയേയും ഒരുവിധം കടന്നു എന്നു പറയാം. ഇതാക്കും ഒരു ആത്മസംയമന ശ്രമേണയുള്ള വിദ്യാഭ്യാസം നൽകാതിരിയ്ക്കയില്ല. ലേഖകൻ വിവിക്തസേവിയും യതവാക്കായ മാനസനമായിരുന്നതിനാൽ അധികം സ്നേഹിതന്മാരുണ്ടായിരുന്നില്ല. എന്നാൽ ഉള്ളവർ അവരുടെ സൽസ്വഭാവത്തിനുവേണ്ടി വരിക്കപ്പെട്ടവരായിരുന്നു. മററു പലതരം ആളുകളുമായി ഇടപെടേണ്ടിവന്നിരുന്നു എങ്കിലും ലേഖകൻെറ സ്വഭാവം ഇക്കാലംകൊണ്ടു് ഒരുവിധം ഉറച്ചിരുന്നതിനാലും അനുകരണസ്വഭാവം ഇല്ലാതിരുന്നതിനാലും അതൊന്നും ബാധകമായി ഭവിച്ചില്ല. ഈ ഘട്ടത്തിലും ജ്ഞാനസമ്പാദനത്തിനുള്ള അവസരം ലേഖകൻ വൃഥാ കളഞ്ഞില്ല. പ്രകൃതിലോകം മനുഷ്യലോകം ഇവയുടെ നിരീക്ഷണം, പുസ്തക പത്ര പാരായണം, ചിന്തനം, അദ്ധ്യാപനം മുതലായ വഴിക്ക് ലേഖകൻ തൻെറ കൃശമായ ജ്ഞാനഭണ്ഡാഗാരത്തെ അല്പാല്പമായി വൎദ്ധിപ്പിച്ചുകൊണ്ടിരുന്നു. കുടുംബഭരണവും ഇതിനിടയ്ക്കു് വഹിക്കേണ്ടതായിരുന്നു. എന്നാൽ അതിനു് വിദ്യാഭ്യാസവശം കു

റഞ്ഞിരുന്നതിനാൽ ഇവിടെ വിസ്തരിക്കണമെന്നു വിചാരി ക്കുന്നില്ല. എന്നാലും ഇവിടെനിന്നും ഒന്നും പഠിക്കാതിരു ന്നില്ല. നാടു ഭരിക്കാം, വീടു ഭരിക്കാൻ പ്രയാസമാണു് എ ന്നുള്ള ലോകോക്തിയുടെ വാസ്തവം പ്രത്യക്ഷമായി ഗ്രഹി ച്ചു. ഒരു വിദ്യാലയം ഭരിച്ച ആൾക്കു് ഇതു് അത്ര ദുഷ്കര മല്ലെന്നു് ഏറക്കുറെ മനസ്സിലായി. എന്നല്ല, ജീവിതത്തി ന്റെ വിവിധ സരണികളിലും തുറന്ന കണ്ണോടുകൂടിയ മനു ഷ്യനു് വിദ്യാഭ്യാസത്തിനു് ധാരാളം സൌകര്യമുണ്ടു്. ജീ വിതം,മുഴുവനും വിദ്യാഭ്യാസകാലമാണു്. എന്നാൽ എ ത്രയോപേർ അതിനെ പലവിധത്തിൽ വ്യർത്ഥമാ ക്കുകയും, ദുരുപയോഗപ്പെടുത്തുകയും ചെയ്യുന്നു. വിദ്യാ ഭ്യാസമെന്നതു് ഇതര ജന്തുക്കൾക്കു് അനുവദിച്ചിട്ടില്ലാത്ത ഒരു സൌജന്യമാണു്. എന്നാൽ ഈ പരമാർത്ഥം ന മ്മിൽ അധികംപേരും ഇതേവരെ ഗ്രഹിച്ചിട്ടുണ്ടോ എന്നു് നമ്മുടെ പ്രവൃത്തിയിൽനിന്നും സംശയിക്കേണ്ടിയിരിക്കുന്നു. ലേഖകൻ ഒന്നുരണ്ടു കൊല്ലം വിദ്യാലയ പരിശോധകസ്ഥാ നവും വഹിച്ചിരുന്നു. ഇക്കാലത്തും താൻ ഒരു വിദ്യാർത്ഥി യായിത്തന്നെ വർത്തിച്ചിരുന്നു. മനുഷ്യസ്വഭാവത്തിന്റെ വിവിധത്വം നോക്കി ഗ്രഹിക്കുന്നതിനുള്ള യാതൊരവസര വും ഉപേക്ഷിച്ചുകളഞ്ഞില്ല. അനേകം ആളുകളുമായി ഇടപെടേണ്ടിയിരുന്നതിനാൽ തന്റെ സ്വഭാവത്തിന്റെ പരുഷഭാഗത്തെ പരോപദ്രവം തട്ടാതിരിക്കത്തക്കവണ്ണം കഴിയുന്നതും ഉരച്ചു നിരപ്പാക്കുവാൻ ശ്രമിയ്ക്കാതിരുന്നില്ല. ഇനിയും നിരപ്പാക്കുവാൻ പല ഭാഗങ്ങളും ഉണ്ടെന്നുള്ള ബോധവും ഉണ്ടു്. ഈ ജോലിനിമിത്തം രാജ്യമൊട്ടുക്കു് സഞ്ചരിക്കുന്നതിനും അനേകം മഹാന്മാരുമായിട്ടു് പരിച യപ്പെടുന്നതിനും പലതും ഗ്രഹിക്കുന്നതിനും ലേഖകനു്

സൌകൎയ്യമുണ്ടായി. ഇതൊക്കെയും കഴിഞ്ഞു് ലേഖകൻ 1081 കുംഭത്തോടുകൂടി സൎക്കാർ ജോലിയിൽനിന്നും വിരമിച്ചു. ഇതിനിടയ്ക്കും പല വിപത്തുകളും അവയുടെ വീതം ആത്മീയ വിദ്യാഭ്യാസവും പാഠങ്ങളും ലേഖകന് നൽകാതിരുന്നില്ല. എന്നാൽ ലേഖകൻ പിന്നെയും വിദ്യാഭ്യാസവിഷയത്തിൽനിന്നും പിരിഞ്ഞില്ല. അന്നും ഇന്നും വിദ്യാൎത്ഥിതന്നെ. പക്ഷെ ഇന്നു് വൃദ്ധവിദ്യാൎത്ഥിയാണെന്നു മാത്രമേയുള്ളു. അദ്ധ്യാപനം കഴിഞ്ഞു് വീണ്ടും അദ്ധ്യയനം തുടങ്ങിയിരിക്കയാണു്. ഇതാണു് ഒടുവിലത്തെ വിദ്യാഭ്യാസഘട്ടം. ഉദ്യോഗത്തിൽനിന്നും പിരിഞ്ഞിട്ടു് ഇപ്പോൾ ഇരുപതു കൊല്ലം കഴിഞ്ഞിരിക്കുന്നു. ഈ കാലം വിശ്രമത്തിനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതാണെങ്കിലും അധികവും ശ്രമത്തിലാണു് വിനിയോഗിക്കപ്പെട്ടിരിക്കുന്നതു്. അല്പം ഫലവത്തായ വിദ്യാഭ്യാസവും ഇക്കാലത്താണു് ലേഖകനു് സിദ്ധിച്ചിട്ടുള്ളതെന്നു തോന്നുന്നു. ഇപ്പോഴത്തെ സ്ഥിതി അഭിനയം കഴിഞ്ഞു് രംഗം വിട്ടതുപോലെയായിരുന്നു. ലോകദൃഷ്ടിയിൽനിന്നും അല്പം മറഞ്ഞു; ഉദ്യോഗജീവിതത്തിനു് സഹജങ്ങളായ വ്യാകുലതകളും ശല്യങ്ങളും അല്പം കുറഞ്ഞു; വാൎദ്ധക്യവും ആസന്നമായി; പരാധീനതയിൽനിന്നും മോചിക്കപ്പെട്ടു; സ്വന്ത കാൎയ്യങ്ങളിൽകൂടി ശ്രദ്ധിക്കുവാൻ അവസരം കിട്ടി; കൃത്രിമജീവിതം അവസാനിച്ചു; വിവിക്തസേവനത്തിനു് പൂൎവ്വാധികം സൌകൎയ്യം സിദ്ധിച്ചു; ചരരാശിയിൽനിന്നും സ്ഥിരരാശിയിലെത്തി; ഇതേവരെ ഏറക്കുറെ ബഹിൎമ്മുഖമായിരുന്ന മനസ്സു് അന്തൎമ്മുഖമായി ഭവിച്ചു; യഥാൎത്ഥ വിദ്യാഭ്യാസത്തിനുള്ള സൌകൎയ്യങ്ങൾ എല്ലാം ഉണ്ടായി. എന്നാൽ മുമ്പു കഴിഞ്ഞ ഘട്ടങ്ങളിലെ എന്നപോലെ ഇവിടെയും വിപത്തു് ഇ

ല്പാതിരുന്നില്ല. അതും ഒരുതരം ഗുരുതരമായ വിദ്യാഭ്യാസംതന്നെയായിരുന്നു. ജീവിതത്തെ അതിൻെറ അലങ്കാരാവരണങ്ങളെ നിശ്ശേഷം മാററി നഗ്നരൂപത്തിൽ പ്രത്യക്ഷപ്പെടുത്തി. ചുരുക്കത്തിൽ നാം "മനുഷ്യരാ"ണെന്നു് നമ്മെ ബോധപ്പെടുത്തുന്നതു് വിപത്തുതന്നെയാണു്. ഉദ്യോഗത്തിൽനിന്നും വിരമിച്ചതിൻെറശേഷം തൻെറ കുട്ടികളുടെ വിദ്യാഭ്യാസത്തിലും തൻെറ ജ്ഞാനവദ്ധനയിലും ഉതകുന്ന എല്ലാ വിഷയങ്ങളിലും സ്വ മനോനിയമനത്തിലും ശ്രദ്ധാപൂവ്വം പ്രവത്തിച്ചുവന്നു. പതിനെട്ടു വഷത്തെ വിദ്യാഭ്യാസംകൊണ്ടും മുപ്പതു വഷത്തെ അദ്ധ്യാപനംകൊണ്ടും ലഭിക്കാത്ത പല ഗുണങ്ങളും ഈ ഇരുപതു വഷത്തെ അനുദ്യോഗജീവിതം ലേഖകനു് നല്കി എന്നു് നിസ്സംശയം പറയാം. " തന്നെ താനറിയുക" എന്നുള്ള അപൂർവ്വവും വിശിഷ്ടവുമായ പാഠം ഇക്കാലത്താണു് പഠിക്കാൻ സൌകയ്യം ലഭിച്ചതു്. ഭാഷാസാഹിത്യത്തിലേയ്ക്കു് കണ്ണു തിരിച്ചതും ഇക്കാലത്താണു്. പുസ്തകങ്ങൾ സശ്രദ്ധം വായിക്കുകയും, അതിൻെറ ഫലം ലേഖനരൂപത്തിലും മററും പ്രകാശിപ്പിക്കുകയും, തന്നെ അഭിമുഖീകരിക്കുന്ന വിവിധ വിഷയങ്ങളെപ്പററി ചിന്തിക്കുകയും, ആ ചിന്തകളെ രേഖപ്പെടുത്തുകയും, വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിൽ ഉത്സാഹിക്കുകയും, വിദ്യാത്ഥികളെ അല്പമായി സഹായിക്കുകയും, അദ്ധ്യാപകന്മാരോടു് അനുകമ്പാപൂർവ്വം പെരുമാറുകയും, പലവിധത്തിൽ അവരെ പ്രോത്സാഹിപ്പിക്കുകയും, അവരുടെ ഉല്ക്കർഷത്തിനു വേണ്ട ഉപദേശങ്ങൾ നല്കുകയും, ഒരു പത്രം, ഒരു മാസിക ഇവയുടെ പത്രാധിപത്യം വഹിക്കുകയും, ഒരു ചെറിയ കുടുംബത്തെ വഴി തെററാതെ പരിപാലിക്കുകയും, പരോപദ്രവം ചെയ്യാതെ ഒതു

ങ്ങിയവിധം ജീവിക്കുകയും, ചുരുക്കം ചില സുഹൃത്തുക്കളോ ടുകൂടി പരോപകാരം ആദർശമായി സ്വീകരിച്ചു് പ്രവർത്തി ക്കുകയും, ഭോഗത്തിൽ അല്പം വിരക്തിയോടും, ത്യാഗ ത്തിൽ ദ്രവണബുദ്ധിയോടും, ശാന്തിയെ കാമസുരഭിയായി അവലംബിച്ചും, പ്രശാന്തമായ ആത്മീയചിന്തയോടുംകൂ ടി ജീവിതം ഒരുവിധം നയിച്ചുപോരുന്നു. ലേഖകൻെറ ജീ വിതം വിദ്യാഭ്യാസപരമായിരുന്നുവെങ്കിലും അതിനുള്ള സൌകര്യങ്ങൾ എല്ലാം ഉപയോഗപ്പെടുത്താൻ സാധിച്ചി ട്ടില്ലെന്നു പറയാതെ തരമില്ല. കളരിയിലും പള്ളിക്കൂടത്തി ലും കാളേജിലും പിന്നീടു് അദ്ധ്യാപകൻ എന്ന നിലയിൽ വിദ്യാലയങ്ങളിലും മനുഷ്യൻ എന്ന നിലയിൽ ലോകമദ്ധ്യ ത്തിലും ഗൃഹത്തിലും വെളിയിലും നിറഞ്ഞ സദസ്സിലും ഒഴി ഞ്ഞ മൂലയിലും ബാല്യത്തിലും യൌവ്വനത്തിലും മദ്ധ്യപ്രാ യത്തിലും വാദ്ധക്യത്തിലും പലപല സ്ഥലങ്ങളിലും വിപ ത്തിലും സമ്പത്തിലും വിവിധ അവസ്ഥകളിലും സഞ്ചാര ത്തിലും സ്ഥിരവാസത്തിലും ജ്ഞാനസമ്പാദനത്തിനും സ്വ ഭാവസംസ്ക്കരണത്തിനും ജീവിതനിയമനത്തിനും സംഖ്യാ തീതങ്ങളായ അവസരങ്ങൾ നേരിട്ടിരുന്നുവെങ്കിലും പരാ ധീനതനിമിത്തം അവയിൽ എത്രയോ തുച്ഛമായ ഒരു ഭാ ഗം മാത്രമെ ഉപയോഗപ്പെടുത്തുവാൻ സാധിച്ചിട്ടുള്ളു എ ന്നു വ്യസനിക്കുന്നു. അവയിൽ ഭൂരിഭാഗവും ജ്ഞാനേന്ദ്രി യങ്ങളെ സ്പർശിക്കാതേയും മനസ്സിൽ പ്രവേശിക്കാതേയും ചിന്താവിഷയമാകാതേയും സ്വാത്മാംശമായി ഭവിക്കാതേ യും പ്രവൃത്തിയിൽ പരിണമിക്കാതേയും വിഫലമായിപ്പോ യതേയുള്ളു. മനുഷ്യബുദ്ധിയെ പലവഴിക്കും ആകർഷിക്കു ന്ന പലവിധ ശക്തികളെക്കൊണ്ടു് ലോകം നിറഞ്ഞിരിക്കു ന്നതിനാൽ ഏകാഗ്രബുദ്ധിയോടുകൂടി വർത്തിക്കുന്നതു് യോ

ഗികൾക്കോ മറേറാ അല്ലാതെ സാധാരണക്കാക്ക് സാധ്യമല്ല. കിട്ടിയതു ലാഭമെന്നേ വിചാരിക്കാനുള്ളു. ഒരു രാജാവു് തനിക്കിനി ജയിക്കുവാൻ ഭൂമിയില്ലെന്നു വ്യസനിച്ചു പോലും. അനന്തമായ വിജ്ഞാനഭൂമിയെ അദ്ദേഹം ജയിക്കാൻ നോക്കിയിരുന്നുവെങ്കിൽ ഇങ്ങനെ ഒരിക്കലും വ്യസനിക്കുകയില്ലായിരുന്നു.

1878-ൽ ഈ ലേഖകൻ ബി. എ. പരീക്ഷയും ജയിച്ചു് തൻെറ "ധമ്മമാതാവായ" കലാലയത്തെ വിട്ടുപിരിഞ്ഞു് സർവ്വവും ഗ്രസിക്കാൻ ഒരുങ്ങി വിവൃത മുഖത്തോടുകൂടിയിരിക്കുന്ന ലോകത്തിൻെറ വക്ത്രത്തിലേയ്ക്കു് കാൽ വച്ചു. അവിടത്തെ കഥയൊന്നും ഇവിടെ പറയേണ്ട ആവശ്യമില്ലല്ലൊ. പറഞ്ഞാൽ അവസാനിക്കയുമില്ല. ഒന്നു പറയാം; കാളേജിൽനിന്നും സമ്പാദിച്ചുകൊണ്ടുപോന്ന ആദർശങ്ങൾക്കൊന്നിനും ഇവിടെ വലിയ വിലയൊന്നും ഉണ്ടായിരുന്നില്ല. അതു സ്വാഭാവികമാണല്ലൊ. പ്രമാണവും പ്രയോഗവും രണ്ടും വെവ്വേറെയാണല്ലൊ. ലേഖകൻെറ വിദ്യാഭ്യാസ സ്മരണകളിൽ മുന്നിട്ടുനില്ക്കുന്നതു് ഈ കലാലയത്തേയും വിശിഷ്ടന്മാരായ ഗുരുനാഥന്മാരേയും പററിയുള്ളവയാണെന്നു് ഭക്തിപൂർവ്വം പറഞ്ഞുകൊള്ളുന്നു. ലേഖകൻ കാളേജ് വിട്ടുപിരിഞ്ഞെങ്കിലും അതുമായിട്ടുള്ള ബന്ധം ഇന്നും തുടൎന്നു നില്ക്കുന്നുണ്ടെന്നുള്ളതു് ചാരിതാർത്ഥ്യജനകമായിട്ടുള്ള ഒരു സംഗതിയാണു്. മിസ്റ്റർ റാസും, ഡാക്ടർ ഹാർവിയും ഇവിടംവിട്ടുപോയതിൽപിന്നെയും ആണ്ടുതോറും ക്രിസ്തുമസ്കാലത്തു് ശുഭാശംസിയായ ഓരോ സന്ദേശം ശിഷ്യന്മാരുടെ കൂട്ടത്തിൽ ഈ ലേഖകനും അയച്ചുതരാറുണ്ട്. മിസ്റ്റർ റാസ് എഡിൻബറൊ പട്ടണത്തിൽ ഒരു ഗൃഹം പണികഴിപ്പിച്ചു് അതിനു് ത

ൻെറ ജോലിസ്ഥലത്തെ സ്മരിക്കുന്നതിനായി "കേരളസൗഖ്യം" എന്നു പേരു നൽകിയിരുന്നു. തൻെറ ജീവിതത്തെ രൂപവൽക്കരിക്കുന്നതിനു് ഹേതുഭൂതമായ ഈ വിശിഷ്ട കലാലയം മേൽക്കുമേൽ അഭിവൃദ്ധിയെ പ്രാപിച്ചു് ഇനിയും ദീർഘകാലം വർത്തിക്കട്ടെ എന്നുമാത്രമേ ഈ ലേഖകനു് ഇനി പ്രാർത്ഥിക്കാനുള്ളൂ.

---

# ഔദ്യോഗികജീവിതസ്മരണകൾ.

## (മാവേലിക്കര സ്പെഷ്യൽ സ്കൂൾ)

---

ലേഖകൻ സ്വഗൃഹത്തിൽ താമസിച്ചിരിക്കുമ്പോളാണ് പരീക്ഷയിൽ വിജയം സിദ്ധിച്ചുവെന്ന് മിസ്റ്റർ കുഞ്ഞുകൃഷ്ണപ്പണിക്കരുടെ എഴുത്തു വന്നതു്. എന്നിട്ടും കുറച്ചു ദിവസംകൂടി അവിടെത്തന്നെ താമസിച്ചു. ആ കൊല്ലത്തിൽ ലേഖകനുൾപ്പെടെ നാലു പേർ മാത്രമെ ബി. എ. പരീക്ഷയിൽ വിജയം പ്രാപിച്ചുള്ളു. അവർ പ്രൊഫസ്സറായിരുന്ന മിസ്റ്റർ ലബ്ഷഡിയർ, ഡിവിഷൻ അസിസ്റ്റൻറായിരുന്ന മിസ്റ്റർ മുത്തുകുമാരസ്വാമിപ്പിള്ള, പേഷ്കാരായിരുന്ന മിസ്റ്റർ പി. രാമകൃഷ്ണയ്യർ ഇവരായിരുന്നു. എം. എ. പരീക്ഷയ്ക്കു് പോയിരുന്നവരും മററും അക്കൊല്ലം വിജയംപ്രാപിച്ചില്ല. ലേഖകനു് അന്നു് ഡിസ്ട്രിക്ട് സ്കൂൾ ചാർജ്ജ്കൂടി വഹിച്ചിരുന്ന മിസ്റ്റർ റാസിൻെറ ഒരു കത്തു കിട്ടി. മാവേലിക്കര കൊച്ചുതമ്പുരാക്കന്മാരെ പഠിപ്പിക്കുന്നതിന്നു് തക്കതായ ഒരാളെ തിരഞ്ഞെടുക്കണമെന്നു് അന്നു് രാജ്യം വാണിരുന്ന ആയില്യം തിരുനാൾ തിരുമനസ്സ് മിസ്റ്റർ റാസിന്നു് ഒരെഴുത്തയച്ചതനുസരിച്ചാണു് ലേഖകനു് കത്തയച്ചതു്. ഈ ജോലി സ്വീകരിപ്പാൻ സൌകര്യമുണ്ടോ എന്നായിരുന്നു എഴുത്തു്. വീട്ടിലുള്ളവരുടേയും മററു ചിലരുടേയും അഭിപ്രായം ഇതു സ്വീകരിക്കുന്നതു് യുക്തമല്ലെന്നായിരുന്നു. വേറെ നല്ല ഉദ്യോഗം കിട്ടു

വാൻ വഴിയുള്ളപ്പോഗം ഇതിന്ന പോകുന്നതു് മേൽഗതിക്കു് ബാധകമാണെന്നായിരുന്ന ഇവരുടെ അഭിപ്രായം. എന്നാൽ ലേഖകന്നു് ഉദ്യോഗഭ്രമം ഇല്ലാതിരുന്നതിനാലും അദ്ധ്യാപകവൃത്തിയിൽ അന്നും അല്പം അഭിരുചിയുണ്ടായിരുന്നതിനാലും അഭിപ്രായവ്യത്യാസം ഉണ്ടായി. ഈ സംഗതിയും ഗുരുവിങ്കൽനിന്നു് വന്ന സന്ദേശത്തെ നിരാകരിക്കുന്നതു് യുക്തമല്ലെന്നുള്ള ബോധവും മററുള്ളവരെ ധരിപ്പിച്ചപ്പോഗം അവരും ഇതിനെ സ്വീകരിക്കണമെന്നുതന്നെ അഭിപ്രായപ്പെട്ടു. അതനുസരിച്ചു് മിസ്റ്റർ റാസിന്നു് മറുപടിയും അയച്ചു. തന്റെ ഈ നിശ്ചയം അസ്ഥാനത്തിലായിരുന്നില്ലെന്നു് പിന്നീടു് ലേഖകനും നല്ലപോലെ ബോധ്യംവന്നു. അന്നു് ഈ ജോലി സ്വീകരിച്ചിരുന്നില്ലെങ്കിൽ ഇന്നുള്ള മനസ്സമാധാനത്തോടും ആത്മവിശ്വാസത്തോടും സാമാന്യജനങ്ങളുടെ അസംതൃപ്തി കൂടാതെയും ജീവിക്കുവാൻ സാധിക്കയില്ലായിരുന്നുവെന്നാണു് ലേഖകൻ തെററായൊ ശരിയായൊ വിചാരിക്കുന്നതു്. കൂടെ ജയിച്ചവർ ഉന്നതസ്ഥാനങ്ങഠം പ്രാപിച്ചുകാണാൻ ഇടയായതും ലേഖകന്റെ മനസ്ഥിതിയ്ക്കു് യോജിച്ച ഒരു സംഗതിയായിരുന്നു. ഒരു മുപ്പതു കൊല്ലത്തോളം അദ്ധ്യാപകവൃത്തിയിൽത്തന്നെ ഇരുന്നു് കഴിച്ചുകൂട്ടി. അതിനിടയ്ക്കു് പല അനിഷ്ടസംഭവങ്ങളും ഇച്ഛാഭംഗങ്ങളും മററു ചിലരുടെ വിക്രിയകളും ഉണ്ടായി എങ്കിലും തന്റെ ശാന്തമായ ചിത്തവൃത്തിയും ക്ഷമയും തനിക്കു് ഈ ഘട്ടങ്ങളിൽ അനല്പമായ ആശ്വാസം നൽകിയിരുന്നു.

മറുപടി അയച്ചു് അധികം താമസിയാതെ തന്റെ സതീർത്ഥ്യനും സുസ്ഥിര മിത്രവുമായ ഭ്രാതാവിനോടൊരുമിച്ചു് മിസ്റ്റർ റാസിനെ കാണ്മാനായി തിരുവനന്ത

പുരത്തേയ്ക്കു പോയി. അവിടെ ചെന്ന് സായിപ്പിനെ കണ്ടു ഉടനെതന്നെ ഉത്തരവ് എഴുതിത്തരികയും, അതും അദ്ദേഹത്തിൻെറ വിലയേറിയ ഉപദേശങ്ങളും അനുഗ്രഹവും വാങ്ങി അവിടെനിന്നുംതന്നെ മാവേലിക്കരയ്ക്ക് തിരിയ്ക്കുയുംചെയ്തു. തിരിയ്ക്കുന്നതിനുമുമ്പ് ആയില്യം തിരുനാൾ തിരുമനസ്സിലെ മുഖം കാണിച്ച് കല്പിച്ച് പറഞ്ഞ ഒന്നു രണ്ടു വാക്കുകളും സുദൃഢമായി ധരിച്ചുംകൊണ്ടു് മാവേലിക്കരെ കൊട്ടാരത്തിൽ ചെന്നുചേൻ്നു. മാവേലിക്കരെയും മററുമുള്ള കൊച്ചുതമ്പുരാക്കന്മാക്ക് പഠിയ്ക്കുന്നതിനായി ഒരു സ്പെഷ്യൽ സ്ക്കൂൾ കുറച്ചു മുമ്പുതന്നെ സ്ഥാപിച്ചിരുന്നു. അന്നത്തെ അദ്ധ്യാപകൻ മിസ്റ്റർ കൃഷ്ണയ്യർ എന്നൊരാൾ ആയിരുന്നു. അദ്ദേഹത്തിനെ ശമ്പളക്കൂട്ടതലോടുകൂടി തക്കലെയ്ക്കു മാററി. ആദ്യത്തെ അദ്ധ്യാപകൻ മിസ്റ്റർ നാഗമയ്യായുടെ സഹോദരൻ സുന്ദരയ്യർ ബി. എ. ആയിരുന്നു. അദ്ദേഹം പിന്നീട് മദ്രാസിൽ ഒരു ഡിസ്ട്രിക്ട് രജിസ്ട്രാരായി വളരെക്കാലം ഉദ്യോഗം വഹിച്ചിരുന്നു. ഇടക്കാലത്ത് തിരുവിതാംകൂറിൽ റസിഡൻറായിരുന്ന മിസ്റ്റർ ബാലാഡ് സായിപ്പിൻെറ ഉപദേശപ്രകാരമാണ് ഈ സ്ക്കൂൾ സ്ഥാപിച്ചതെന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. ഈ സ്ക്കൂൾ ചില ഭേദഗതിയോടുകൂടി ഇന്നും നടക്കുന്നുണ്ട്.

പരീക്ഷാവിജയാനന്തരം ലേഖനകത്താവ് ആദ്യമായി സ്വീകരിച്ച ജോലി മാവേലിക്കരെ സ്പെഷ്യൽ സ്ക്കൂളിലെ അദ്ധ്യാപകസ്ഥാനമായിരുന്നു. ഇത് മാവേലിക്കരയും സമീപത്തുമുള്ള തമ്പുരാക്കന്മാരുടേയും കോയിത്തമ്പുരാക്കന്മാരുടേയും ബാലന്മാരുടേയും പ്രത്യേക വിദ്യാഭ്യാസാത്ഥം ഗവമ്മെൻറിൽനിന്നും സ്ഥാപിച്ചിട്ടുള്ള ഒരു വിദ്യാലയമാണ്. മററു വിദ്യാത്ഥികൾക്ക് ഇവിടെ പ്രവേശനം

അനുവദിച്ചിരുന്നില്ല. കൊട്ടാരവളപ്പിൽതന്നെയാണ് ഇതു സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. ലേഖകൻ 1053-ാമാണ്ടു് മിഥുനം 1-ാംനു-യാണു് ജോലിയിൽ പ്രവേശിച്ചതു്. അന്നുതന്നെ ഈ വിദ്യാലയത്തിനു് ആറേഴ കൊല്ലത്തെ പഴക്കം ഉണ്ടായിരുന്നു. ഈ ലേഖകൻ കലാലയത്തിൽനിന്നും സമ്പാദിച്ച ആദൎശങ്ങളോടും, ഗുരുവൎയ്യന്മാരിൽനിന്നും ലഭിച്ച ഉപദേശങ്ങളോടും, അവരുടെ സ്വഭാവവും ജീവിതവും നൽകിയ ദൃഷ്ടാന്തങ്ങളോടുംകൂടിയാണു് അദ്ധ്യാപകവൃത്തിയിൽ ആദ്യമായി കാലെടുത്തുവച്ചതു്. ലോകപരിചയം ലേശംപോലും ഇല്ലാതെയും, പ്രമാണവും പ്രയോഗവും തമ്മിലുള്ള അന്തരത്തെ മനസ്സിലാക്കാതെയും, വിവേകം മുതലായ മനോഗുണങ്ങൾ വികസിക്കുന്നതിനു മുമ്പും, താൻ ഭരമേററിട്ടുള്ള ജോലിയുടെ ഗൌരവത്തെ യഥാവൽ ഗ്രഹിക്കാതെയുമാണു് ലേഖകൻ സദാ അപോഢാൎഗ്ഗളമായിരിക്കുന്ന ലോകദ്വാരത്തിന്റെ പടിക്കകത്തു കടന്നതു്. എന്നാൽ ദൈവാധീനംകൊണ്ടും ഗുരുജനങ്ങളുടെ അനുഗ്രഹംകൊണ്ടും താൻ തന്റെ ജീവിതോദ്ദേശ്യമായി സ്വീകരിച്ച വൃത്തിയിൽ വലിയ പരാജയംകൂടാതെ തന്റെ കൃത്യനിർവ്വഹണം ചെയ്യുവെന്നുള്ളതു് ഇന്നും അസാമാന്യമായ ചാരിതാൎത്ഥ്യത്തിനു് ഹേതുവായ ഒരു സംഗതിയായിട്ടാണിരിക്കുന്നതു്.

ലേഖകൻ ജോലി കൈയേററപ്പോൾ ഈ വിദ്യാലയത്തിൽ ആറോ, ഏഴോ വിദ്യാൎത്ഥികൾ മാത്രമെ ഉണ്ടായിരുന്നുള്ളു. ക്രമേണ വിദ്യാർത്ഥികളുടെ സംഖ്യ വൎദ്ധിച്ചുവന്നു. മാവേലിക്കര, എണ്ണക്കാടു്, പ്രായിക്കര, അനന്തപുരം, ആറന്മുള, ചെറുകോൽഗ്രാമം മുതലായ കൊട്ടാരങ്ങളിൽനിന്നും വിദ്യാൎത്ഥികൾ വന്നുചേൎന്നുതുടങ്ങി. ദൂരെയു

ളളവർ മാവേലിക്കരെത്തന്നെ താമസവുമാക്കി. അദ്ധ്യാപകനായിട്ടു് ലേഖകൻ മാത്രമേ അന്നുണ്ടായിരുന്നുള്ളു. വിദ്യാർത്ഥികൾ പല ക്ലാസ്സുകളിലായിരുന്നതിനാൽ അദ്ധ്യാപനം കുറച്ചു് ദുർഘടമായിട്ടാണിരുന്നതു്. പത്തു മണിയ്ക്കാണു് സ്കൂൾ തുടങ്ങുന്നതു്. എന്നാൽ ആ സമയത്തുതന്നെ എല്ലാപേരും വന്നുചേരുക അത്ര സാധാരണയല്ലായിരുന്നു. എന്നാൽ ലേഖകൻെറ നിഷ്കർഷകൊണ്ടും മററും ഈ വിഷയത്തിൽ വളരെ വ്യത്യാസം വന്നിരുന്നു. വിദ്യാൎത്ഥികൾ ലേഖകൻെറ സാമനയം നിമിത്തം സ്നേഹപൂർവ്വം സകല ഉപദേശങ്ങളേയും അനുസരിച്ചു് പ്രവൎത്തിച്ചുവന്നു. പത്തു മണിക്കുമുമ്പു് ഭക്ഷണം തയ്യാറായില്ലെങ്കിൽ വിദ്യാൎത്ഥികൾ ഊണു കഴിയ്ക്കാതേയും സ്കൂളിൽ ഹാജരായിവന്നു. ഭക്ഷണം തയ്യാറായി എന്നു് അറിവിക്കുമ്പോൾ ചെന്നു് ഭക്ഷണം കഴിച്ചു വരുവാൻ അനുവാദവും നൽകിയിരുന്നു. വിദ്യാൎത്ഥികളുടെ അനുസരണ മുതലായ പ്രധാനമായ സൽസ്വഭാവംനിമിത്തം സ്കൂൾ ഭരണം വളരെ സുകരമായിത്തന്നെ ഇരുന്നു. ഇവിടെനിന്നു് ലേഖകൻ ആദ്യം പഠിച്ച പാഠം സ്നേഹമാണു്, വിശിഷ്ടവും വിജയപ്രദവുമായ ഭരണോപകരണം എന്നുള്ളതാണു്. ലേഖകൻ താൻ വരിച്ച തൊഴിലിൽ ആദ്യവസാനം അവലംബിച്ചുവന്ന നയവും ഇതുതന്നെയാണു്. അദ്ധ്യാപകവൃത്തിയിൽ ലേഖകനു് വല്ല വിജയവും സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു് ഈ നയാവലംബനംനിമിത്തം ഉണ്ടായിട്ടുള്ളതാണു് എന്നുള്ളതും പ്രസ്താവയോഗ്യമായിട്ടുള്ളതാകുന്നു. വിദ്യാർത്ഥികളുടെ സംഖ്യ വൎദ്ധിച്ചതോടുകൂടി ഒരസിസ്റ്റൻറിനെയുംകൂടി നിയമിച്ചു. ഇംഗ്ലീഷ് സ്കൂൾ പരിശോധിക്കുവാൻ മിസ്റ്റർ ബർബി എന്നൊരു യൂറേഷ്യൻ സായിപ്പും നിയമിയ്ക്കപ്പെട്ടിരുന്നു. ലേഖകൻ ആറു കൊല്ലം തികച്ചു് സ്പെഷ്യൽ സ്കൂളിൽ ഇരു

ന്നു. അതിനിടയ്ക്കു് അദ്ധ്യാപകവൃത്തിയെക്കുറിച്ചു് പല തും ഗ്രഹിക്കുന്നതിന്നു് തനിക്കു് സൌകര്യമുണ്ടായി. ഇതി ന്നുംപുറമെ പ്രസിദ്ധനായ കിളിമാനൂർ ചിത്രമെഴുത്തുകോ യിത്തമ്പുരാൻ, വീണവായനയിലും മററും അതിനിപുണനാ യ കുഞ്ഞാരുതമ്പുരാൻ വൈദ്യം, സംഗീതം ഇവയിൽ വിദ ഗ്ദ്ധനായ അനന്തപുരത്തു ചെറൂണ്ണിക്കോയിത്തമ്പുരാൻ, അ തിബുദ്ധിമാനും എല്ലാ വിഷയത്തിലും ജ്ഞാനമുള്ളയാളും മിസ്റ്റർ കൃഷ്ണൻ പണ്ടാല മുതലായവരുടെ പിതാവുമായ "കാ വലിത്തമ്പുരാൻ" എന്ന പ്രസിദ്ധനായിരുന്ന ഉദയവർമ്മ രാ ജാവു് മുതലായവരുടെ പരിചയവും പിന്നീടു് സ്നേഹവും സ മ്പാദിക്കുന്നതിന്നും ഇടയായി. ചിത്രമെഴുത്തു് രവിവർമ്മ കോയിത്തമ്പുരാൻ അക്കാലത്തു് അധികവും ബോംബെ മു തലായ സ്ഥലങ്ങളിലാണു് താമസിച്ചിരുന്നതു്. അദ്ദേഹം ഗൈക്കവാർ മഹാരാജാവിൻെറ പുതുതായി പണികഴി പ്പിച്ച കൊട്ടാരത്തെ സവിശേഷം അലങ്കരിക്കുന്നതിന്നുവേ ണ്ട ചിത്രങ്ങൾ എഴുതിവരികയായിരുന്നു. ആലപ്പുഴെ വ്യാ പാരം മിസ്റ്റർ ഡാറാ സായിപ്പിന്നു് അമേരിക്കയിലേക്കു് അയക്കുന്നതിന്നും അനേകം ആലേഖ്യങ്ങൾ മാവേലിക്കരെ വച്ചു് ഇദ്ദേഹം എഴുതുന്നതു് ലേഖകൻ കണ്ടിട്ടുണ്ടു്. കു ഞ്ഞാരു രാജാവിന്നും കാവലിത്തമ്പുരാന്നും ഇംഗ്ലീഷിലും നല്ല പരിചയമുണ്ടായിരുന്നു. കാവലിത്തമ്പുരാന്നുമായിട്ടാണു് ലേ ഖകന്നു് അധികം പരിചയിക്കാനിടയായതു്. രണ്ടുപേരും അന്യോന്യം നിർവ്യാജമായി സ്നേഹിച്ചുവന്നു. ഞായറാഴ്ച തോറും ഇദ്ദേഹത്തിനേയും മാസത്തിൽ രണ്ടു തവണ വീതം മററുള്ളവരേയും ലേഖകൻ സന്ദർശിച്ചുവന്നിരുന്നു. ഇന്ന ത്തെ പരപ്പനാട്ടു് വലിയ രാജാവായ രാജരാജവർമ്മ കോ യിത്തമ്പുരാന്നും, മാവേലിക്കരെ വലിയ രാജാവായ ഉദയ

വമ്മരാജാ ബി. എ.-യും, ദേവസ്വം കമ്മീഷണരായിരുന്ന രാജരാജവമ്മ എം. എ., ബി. എൽ.-ഉം, പരേതനായ ഡപ്യൂട്ടികളക്ടർ രവിവമ്മരാജാ എം. എ., ബി. എൽ.-ഉം അന്നത്തെ ശിഷ്യവഗ്ഗത്തിലുൾപ്പെട്ടവരായിരുന്നു. ഇതുകൂടാതെയും ഇപ്പോൾ പേരു് ഓമ്മയില്ലാത്തതായി പല തമ്പുരാക്കന്മാരും പഠിച്ചുവന്നു. ദേവസ്വം കമ്മീഷണരവർകളുടെ രണ്ടു സഹോദരന്മാരും ഒരു മാതുലനും ഉദയവമ്മരാജാവിൻെറ ഒരു സഹോദരനും ചിത്രമെഴുത്തു കോയിത്തമ്പുരാൻെറ ഒരു പുത്രനും അന്നു പഠിച്ചുവരുന്നുണ്ടായിരുന്നു. ഇതു കൂടാതെ ന്യായാധിപനായ മിസ്റ്റർ രാമൻതമ്പി, പ്രസിഡൻസി മജിസ്ട്രേട്ടു് കൃഷ്ണൻ പണ്ടാല, പോലീസ് അസിസ്റ്റൻറു് സൂപ്രണ്ടു് മി. ഗോവിന്ദൻതമ്പി മുതലായവർ മററു പള്ളിക്കൂടത്തിലാണു് പഠിച്ചിരുന്നതെങ്കിലും ലേഖകൻെറ വാസസ്ഥലത്തു വന്നു് പലതും ചോദിച്ചു പഠിക്കാറുണ്ടു്. സക്കാർ ഇംഗ്ലീഷ് സ്കൂളിലെ അന്നത്തെ ഹെഡ്മാസ്റ്റർ മി. സീതാരാമയ്യൻ എന്നൊരു സൌമ്യനും സുശീലനുമായ ആളായിരുന്നു. പിന്നെ ആ സ്ഥാനം സാത്വീകനായ മി. ശങ്കരൻ പണ്ടാല വഹിച്ചിരുന്നു. ആറു കൊല്ലംകൊണ്ടു് ഒരു തോതും ലാക്കാക്കാതെ പഠിച്ചിരുന്ന ഈ വിദ്യാത്ഥികളെ ശ്രദ്ധാപൂർവ്വം അഭ്യസിപ്പിച്ചു് അന്നത്തെ മട്രിക്കുലേഷൻ സ്റ്റാൻഡാർഡ്‌വരെ ആക്കുവാൻ ലേഖകനു് സാധിച്ചു. ഇവരിൽ ചിലർ ലേഖകൻ ജോലിയിൽ പ്രവേശിച്ചതിൽപിന്നെ വന്നുചേന്നിട്ടുള്ളവരുമായിരുന്നു. ഈ മാന്യന്മാരായ ശിഷ്യന്മാക്കു് ഇന്നും ലേഖകനോടു് നിവ്യാജമായ സ്നേഹവും ഭക്തിയും ഉണ്ടെന്നുള്ളതിനു് ധാരാളം ലക്ഷ്യങ്ങൾ ഉണ്ടു്. സ്പെഷ്യൽ സ്കൂളിൽനിന്നും ആദ്യമായി സർവ്വകലാശാലാ പരീക്ഷയിൽ ചേൻ്റു്

വിജയം സമ്പാദിച്ചതു്. മേല്പറഞ്ഞ ശിഷ്യന്മാരായിരുന്ന വെന്നുള്ളതും സ്മരണീയമാണു്. 1059-ാമാണ്ടു് മേടത്തിൽ മിസ്ററർ റാസ് വേല വിട്ടുപോകുന്നതായി അറിഞ്ഞു് ലേഖകൻ തിരുവനന്തപുരത്തു പോയിരുന്നു. മിസ്ററർ റാസിനെ ചെന്നു കണ്ടപ്പോൾ ലേഖകനെ കൂടുതൽ ശമ്പളത്തിൽ ആലപ്പുഴ ഹെഡ്മാസ്ററരായി നിയമിച്ചു് ഹജൂരിലേക്കു് എഴുതിയിട്ടുണ്ടെന്നു് അദ്ദേഹം പറഞ്ഞു. അന്നു് ആലപ്പുഴ ഹെഡ്മാസ്ററരായിരുന്ന കുഞ്ഞുണ്ണിമേനവൻ അവർകളെ വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ പുത്രൻ ശ്രീ. നാരായണൻതമ്പി അവർകളുടെ ട്യൂട്ടറായി കൊട്ടാരത്തിൽ എടുത്തതിനു പകരമാണു് ലേഖകനെ ആ സ്ഥാനത്തിൽ നിയമിച്ചതു്. മിസ്ററർ റാസ്സ് സായിപ്പ് പോകുന്ന അവസരത്തിൽ നൽകിയ സർട്ടിഫിക്കെററിൽ ഒരു ദിക്കിൽ ലേഖകനെപ്പററി ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: "ശാന്തനും ബുദ്ധിമാനും സ്ഥിരപ്രയത്നശീലനുമായ ഇദ്ദേഹം, ഇപ്രകാരമുള്ള ഒരു വിദ്യാലയത്തിനു് സഹജമായ പല ദുർഘടങ്ങൾ ഇരുന്നിട്ടും, തൻെറ ശിഷ്യന്മാരെ സശ്രദ്ധം ശിക്ഷിയ്ക്കുകയും അഭ്യസിപ്പിയ്ക്കുകയും ചെയ്തുകൊണ്ടു്, അവരിൽ പലരും തിരുവനന്തപുരത്തെ രാജകീയ വിദ്യാലയത്തിൽ വന്നു് മട്രിക്കുലേഷൻ ക്ലാസ്സിൽ പ്രവേശനം സമ്പാദിക്കുന്നതിനു് പ്രാപ്തന്മാരായിതീർന്നു." മിസ്ററർ റാസ്സ് ഉടനെതന്നെ ശീമക്കു് പോകയുംചെയ്തു. ഒഴിവു കഴിഞ്ഞു് പള്ളിക്കൂടം തുറന്നപ്പോൾ ലേഖകനു് സ്ഥലം മാററ ഉത്തരവു കിട്ടി. സ്പെഷ്യൽ സ്കൂളിനേയും തൻെറ ശിഷ്യന്മാരേയും പിരിഞ്ഞുപോകുന്നതിനു് ലേഖകനു് അനല്പമായ വൈമനസ്യം ഉണ്ടായിരുന്നു. ശിഷ്യന്മാരുടെ മനസ്ഥിതിയും ഇപ്രകാരമായിരുന്നുവെന്നു് വിയോഗാവസ

രത്തിൽ അവരുടെ മുഖഭാവവും ആശയങ്ങളും സ്പഷ്ടമായി തെളിയിച്ചു. ഏതായാലും ഇടവം 30-ാംനു-യ്ക്കു ചാർജ്ജ് വിട്ട് ആലപ്പുഴക്കു തിരിച്ചു. ലേഖകൻ സ്പെഷ്യൽ സ്കൂളിൽ ഇരുന്ന കാലത്ത് ആറ്റിങ്ങൽ ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ടും, അവിടത്തെ പുത്രന്മാരായ കൊച്ചുതമ്പുരാക്കന്മാരും, അവരുടെ ട്യൂട്ടറായ മി. രംഗരായരും, ദിവാൻ പേഷ്കാർ മി. ശങ്കരസുബ്ബയ്യരും, ദിവാൻ മി. രാമയ്യങ്കാരും, മി. റാസും ഈ സ്കൂൾ സന്ദർശിക്കയുണ്ടായിട്ടുണ്ടെന്നുള്ളതും ഇവിടെ പറയേണ്ടതായിരിക്കുന്നു. ലേഖകൻ അവിടെ ഇരുന്ന ആറു കൊല്ലക്കാലവും തന്റെ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ തമ്പുരാക്കന്മാർക്ക് യാതൊരതൃപ്തിയ്ക്കും ഇടകൊടുത്തിട്ടില്ല. അതുപോലെതന്നെ അവരിൽനിന്നും യാതൊരു അനിഷ്ട വചനമോ പ്രവൃത്തിയോ ഭാവമോ ഒരിക്കലും ഉണ്ടായിട്ടില്ലെന്നും പറഞ്ഞുകൊള്ളുന്നു. മാവേലിക്കര സ്പെഷ്യൽ സ്കൂൾ ഈ ലേഖകന് വാസ്തവത്തിൽ അദ്ധ്യാപനവിഷയത്തിൽ ഒരു ശിക്ഷാക്രമപാഠശാലതന്നെ ആയിരുന്നു. ഇവിടെനിന്നാണ് ലേഖകൻ ബാലന്മാരെ ഭരിക്കുന്നതിനുള്ള സമ്പ്രദായങ്ങളും അഭ്യസിപ്പിക്കുന്നതിനുള്ള രീതിയും പ്രായോഗിക പരീക്ഷകൊണ്ട് ഗ്രഹിച്ചത്. ഇതിൽനിന്നുമാണ് ലേഖകന് പിന്നീട് ആലപ്പുഴ, കോട്ടാർ, പറവൂർ മുതലായ വലിയ വിദ്യാലയങ്ങളുടെ ഭാരവാഹിത്വം കയ്യേറു നടത്തുന്നതിന് പ്രാപ്തി ലഭിച്ചത്. പിന്നീടും ഒന്നുരണ്ടു തവണ ലേഖകൻ തന്റെ ആദ്യത്തെ പ്രവൃത്തിരംഗമായ സ്പെഷ്യൽ സ്കൂളിനേയും, തന്റെ ശിഷ്യന്മാരിൽ പലരേയും സന്ദർശിക്കുകയും അവരുടേയും—ഹരിപ്പാട്ട് അനന്തപുരത്ത് കൊട്ടാരത്തിൽ തന്റെ ശിഷ്യനായ മാനേജർ കോയിത്തമ്പുരാന്റേയും-സ്നേഹപൂർവ്വമായ ആ

തിഥ്യം സ്വീകരിച്ചു് നാലഞ്ചു ദിവസം താമസിക്കയും ചെയ്തിട്ടുണ്ടു്. ഇവരുമായിട്ടു് ഇപ്പോഴും എഴുത്തുകുത്തുകൾ നടത്തിവരുന്നുമുണ്ടു്. ഇവരിൽ ചിലർ ലേഖകനെ തന്റെ വാസസ്ഥലത്തു വന്നു് സന്ദർശിച്ചിട്ടുമുണ്ടു്. ഇതുകൂടാതെയും അവരിൽനിന്നും പല സ്നേഹചിഹ്നങ്ങളും ലേഖകനു് ലഭിച്ചിട്ടുണ്ടു്. നാല്പത്തിഎട്ടു കൊല്ലം മുമ്പു് ഉത്ഭവിച്ച ഒരു ഗുരുശിഷ്യബന്ധം ഇന്നും അതേ സ്ഥിതിയിൽതന്നെ നിലനില്ക്കുന്നുണ്ടെന്നുള്ളതു് ഇരുകൂട്ടർക്കും അനല്പമായ കൃതാർത്ഥതയ്ക്കു് ഹേതുവായിട്ടുള്ള ഒരു കാര്യമാണു്. 1057-ാമാണ്ടു് മീനമാസത്തിലാണു് ലേഖകന്റെ പ്രിയ മാതാവു് പരലോകം പ്രാപിച്ചതു്. സുഖക്കേടാണെന്നു് എഴുത്തു വന്നപ്പോൾ അൽപദിവസത്തെ അവധിയ്ക്കപേക്ഷിച്ചുംവച്ചു് സ്വദേശത്തേയ്ക്കു പോയി. മാതാവിന്റെ ചരമത്തിനുശേഷം കുറച്ചുംകൂടി അവധിയ്ക്കപേക്ഷിച്ചു. ഇക്കാലം മുഴുവനും സ്കൂളിനു് വെക്കേഷനായിട്ടാണു് അനുവദിച്ചുവന്നതു്. ഇതു് മിസ്ററർ റാസിന്റെ ലേഖകനോടുള്ള പ്രത്യേകഭാവത്തിന്റെ ഒരു ദൃഷ്ടാന്തമാണെന്നുവേണം വിചാരിപ്പാൻ. മിസ്ററർ റാസ് ഒഴിഞ്ഞ സ്ഥാനം മിസ്ററർ ഹാർവ്വിയാണു് കൈയ്യേററതും. അദ്ദേഹവും ലേഖകന്റെ ഗുരുനാഥൻതന്നെയായിരുന്നു. അദ്ദേഹത്തിങ്കൽനിന്നാണു് ലേഖകനു് ആലപ്പുഴയ്ക്കുള്ള സ്ഥലംമാററ ഉത്തരവു കിട്ടിയതു്.

ലേഖകനു് ആദ്യംതന്നെ സാഹിത്യവിഷയത്തിൽ ഏറക്കുറെ അഭിരുചി ഉണ്ടായിരുന്നു. ഭാഷാസാഹിത്യത്തിൽ പ്രത്യേകം പ്രതിപത്തിയും ഉണ്ടായിരുന്നു. അവസരം കിട്ടുമ്പോളൊക്കെയും ഇംഗ്ലീഷു് പുസ്തകങ്ങളും സംസ്കൃത കാവ്യങ്ങളും മലയാള ഗ്രന്ഥങ്ങളും നോക്കിവന്നിരുന്നു. ഇക്കാ

ലത്താണ് പഴയ മാപ്പിള തിരുമൽപ്പാട്ട് മേൽപ്പത്തൂർ ഭട്ട
തിരിയുടെ നാരായണീയം മുഴുവനും ഭാഷാവ്യാഖ്യാനത്തോ
ടുകൂടി പ്രസിദ്ധംചെയ്തതു്. ഈ പുസ്തകം കൊട്ടാരത്തിൽ
നിന്നു് വാങ്ങിച്ചു് ആപാദചൂഡം ഒരു പരിവൃത്തി വായി
ച്ചു. ഇതിൽനിന്നും അല്പം സംസ്കൃതജ്ഞാനവും, ഭാഷാപ
രിചയവും, ഇവ രണ്ടിനേയുംകാൾ കൂടുതലായി അനേകം
സാരങ്ങളായ തത്വങ്ങളും ഗ്രഹിക്കുന്നതിനിടയായി. ലേഖ
കൻെറ ഗ്രന്ഥപാരായണരീതികൊണ്ടു് തനിക്കു് അനല്പ
മായ ഗുണം സിദ്ധിച്ചിട്ടുണ്ടെന്നു് പറയാതിരിക്കാൻ നിവൃ
ത്തിയില്ല. അധികം പുസ്തകങ്ങൾ വായിക്കയില്ല. നല്ല പുസ്ത
കങ്ങൾ മാത്രമേ വായിക്ക പതിവുള്ളു. വായിക്കുന്നതിൽ
നിന്നും സാരമായി വല്ലതും ഗ്രഹിക്കാതിരിക്കയുമില്ല. ഇ
ന്നും ഇതുതന്നെയാണു് പതിവു്. ഈ വിധത്തിലാണു് വി
ശ്രമാവസരങ്ങളെ നയിച്ചുവന്നതു്. ഇതിനുംപുറമെ മി
ക്ക ദിവസവും സായംകാലത്തിൽ മാവേലിക്കരെനിന്നും ഏക
ദേശം രണ്ടു മൈൽ ദൂരമുള്ള കണ്ടിയൂർ ക്ഷേത്രത്തിൽ
ശങ്കരൻ പണ്ടാല മുതലായവരോടുകൂടി പോകുന്നതും പ
തിവായിരുന്നു. പുസ്തകങ്ങളുടെ വിഷയത്തിലെന്നപോലെ
സ്നേഹിതന്മാരുടെ വിഷയത്തിലും ലേഖകൻ ഒരേ നിയമം
തന്നെയാണു് സ്വീകരിച്ചിരുന്നതു്. സ്നേഹിതന്മാർ ചുരു
ക്കമായിരുന്നു. അവരിൽനിന്നും വല്ല ഗുണങ്ങളും ഗ്രഹി
ക്കാൻ നോക്കും. ഈ രീതിയിലാണു് ആദ്യമേതന്നെ ജീ
വിതം ആരംഭിച്ചതു്. വിനോദങ്ങളിലും മററും ലേഖകനു്
വലിയ താല്പൎയ്യമൊന്നും ഉണ്ടായിരുന്നില്ല. ലേഖകൻ
മാവേലിക്കരെ ഇരുന്ന സമയമാണു് സൎവ്വകലാശാല വക
കാൺവെക്കേഷ്യനു് മദ്രാസിനു പോയതു്. അന്നു് ത
ൻെറ ജ്യേഷ്ഠൻ സൈദാപ്പേട്ടയിൽ കൃഷിവിദ്യാഭ്യാസം ചെ

സ്റ്റുവരികയായിരുന്നു. അവിടെ ചെന്നു് അദ്ദേഹത്തിൻെറ കൂടെ തോട്ടത്തിലാണു് താമസിച്ചതു്. കാൺവെക്കേഷ്യൻ സെനററു് ഹൌസിൽ വച്ചായിരുന്നു. ബക്കിങ്ങാം പ്രഭുവായിരുന്നു അന്നത്തെ ചാൻസലർ. പ്രസിദ്ധനായ രംഗനാഥ മുതലിയാർ അവർകളാണു് കഴുത്തിൽ ഹുഡു് എന്ന ചിഹ്നം ധരിപ്പിച്ചതു്. ഇതു് 1056-ൽ ആയിരുന്നു. ലേഖകൻ മാവേലിക്കരെനിന്നും പിരിഞ്ഞുപോരുന്ന അവസരത്തിൽ തൻെറ ശിഷ്യന്മാരായ കൊച്ചുതമ്പുരാക്കന്മാർ ലേഖകനു് ഒരു അനുമോദനപ്പത്രവും സ്നേഹചിഹ്നവും നല്കുകയുണ്ടായി.

## (ആലപ്പുഴ, കോട്ടാർ ഹൈസ്കൂൾ)

1059-ാമാണ്ടു് മിഥുനം 1-ാംനു- ലേഖകൻ ആലപ്പുഴെ എത്തി അന്നു ചാർജ്ജു് വഹിച്ചിരുന്ന വാഞ്ചീശ്വരയ്യർ രണ്ടാം വാദ്ധ്യാരിൽനിന്നും ചാർജ്ജു് ഏററു് ജോലിയിൽ പ്രവേശിച്ചു. ആലപ്പുഴ സ്കൂൾ അന്നു് ഒരു ഡിസ്റ്റ്രിക്ടു് സ്കൂൾ മാത്രമായിരുന്നു. ഇവിടെ പതിമ്മൂന്നു കൊല്ലത്തിനു മുമ്പു് ലേഖകൻ രണ്ടു കൊല്ലക്കാലത്തിലധികം പഠിച്ചിരുന്നുവെന്നുള്ളതു് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ലേഖകൻ 60 മുതൽ 80 വരെ സ്റ്റെയിലോടുകൂടിയാണു് ഇവിടെ നിയമിക്കപ്പെട്ടതു്. സ്പെഷ്യൽ സ്കൂളിൽ 45 രൂപാ ആയിരുന്നു വേതനം. ഈ സ്കൂളിൽ 16 കൊല്ലത്തിലധികം ലേഖകൻ ഹെഡ്മാസ്റ്ററായിരുന്നു. ലേഖകൻെറ യൌവ്വനം മുഴുവനും ഇവിടെയാണു് വ്യയംചെയ്തതു്. 45 കൊല്ലത്തെ പാവനചരിത്രത്തോടുകൂടിയ ഈ സ്കൂൾ 1084-ാമാണ്ടു് ഗവമ്മെൻറിൽനിന്നും നിറുത്തുകയാണുണ്ടായതു്. ഇപ്പോൾ ഇതാ അതു വീണ്ടും മഹമ്മദീയ വിദ്യാലയമെന്ന

നാമധേയത്തിൽ പുനജ്ജീവനം പ്രാപിച്ചിരിക്കുന്നു. ഇതിൽനിന്നും ആ വിദ്യാലയത്തിന് ഒരസാധാരണമായ ജീവശക്തിയുണ്ടെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. അനേകകൊല്ലങ്ങളായിട്ട് അനേകം ബാലന്മാരുടെ ഉള്ളിൽ വിജ്ഞാനവാപനംചെയ്ത ഒരു ശ്രേഷ്ഠമായ സ്ഥാപനത്തിന് രൂപഭേദം വന്നേക്കാമെങ്കിലും, അത്ര എളുപ്പം നാശം സംഭവിക്കാൻ ഇടയില്ലല്ലോ. മനുഷ്യർ ജനിക്കും, മനുഷ്യർ മരിക്കും, എന്നാൽ വിദ്യയ്ക്കു് ഒരിക്കലും നാശമുണ്ടാകയില്ലെന്നുള്ള തത്വം ഇതിൽനിന്നും നാം ഗ്രഹിക്കേണ്ടതാണു്.

ലേഖകൻ ആലപ്പുഴ ഡിസ്ട്രിക്ട് സ്കൂൾ ചാർജ്ജെടുത്തപ്പോൾ അവിടെ ചില കുഴപ്പങ്ങൾ ഉണ്ടായിരുന്നു. കുറച്ചുനാളായി ഹെഡ്മാസ്റ്റർ ഇല്ലാതിരുന്നതുനിമിത്തം ഭരണവിഷയത്തിൽ പല ന്യൂനതകളും വന്നുചേരുവാൻ ഇടയായി. അതുനിമിത്തം ലേഖകൻെറ ആദ്യശ്രമം കുഴപ്പങ്ങളെ പരിഹരിച്ചു് ശരിയായ ഭരണരീതി സ്ഥാപിക്കുന്നതിനായിരുന്നു. എന്നാൽ ഇതിന്നു് അധികകാലം വേണ്ടിവന്നില്ല. താൻ മാവേലിക്കരെ ആദ്യമായി പരീക്ഷിച്ചതും, അവിടെ വിജയമായി കലാശിച്ചതുമായ ഭരണനയം ഇവിടെയും ഫലവത്തായിതന്നെ പരിണമിച്ചു. മാവേലിക്കരെപ്പോലെ ഒരു തരം വിദ്യാർത്ഥികൾ മാത്രമല്ല ഇവിടെ ഉണ്ടായിരുന്നതു്. വിവിധവർഗ്ഗത്തിൽ ഉൾപ്പെട്ടവരും, വിവിധ സ്വഭാവമുള്ളവരുമായ വിദ്യാർത്ഥികളാണു് ഇവിടെ ഉണ്ടായിരുന്നതു്. ഇവരിൽ പ്രായം കവിഞ്ഞവരും, യുയുത്സുക്കളുമായ എതാനുംപേരും ഇല്ലാതിരുന്നില്ല. ഇവർ കേവലം നേരമ്പോക്കിനായിട്ടാണു് വന്നിരുന്നതു്. സ്കൂളിൻെറ സ്ഥാനംതന്നെ അസ്ഥാനത്തിലായിരുന്നു. അധികം വിദ്യാർത്ഥികളും രണ്ടും മൂന്നും നാഴിക കിഴക്കും, തെക്കും, വട

ക്കും നിന്നായിരുന്നു വന്നുകൊണ്ടിരുന്നതു്. പള്ളിക്കൂടം പടിഞ്ഞാറു് കടപ്പുറത്തിനും അങ്ങാടിക്കും അടുത്തായിരുന്നു സ്ഥാപിക്കപ്പെട്ടിരുന്നതു്. പള്ളിക്കൂടം ഇരിക്കുന്ന സ്ഥലത്തിനു് "വലിയ കപ്പിത്താൻ പറമ്പു്" എന്നായിരുന്നു പേരു്. പണ്ടു് ഒരു ഊർജ്ജസ്വലനായ ഡച്ചു് കപ്പിത്താനൊ മററൊ താമസിച്ചിരുന്ന സ്ഥലമാണെന്നു് പറഞ്ഞുകേട്ടിട്ടുണ്ടു്. രാത്രികാലങ്ങളിൽ കപ്പിത്താൻെറ ഉപദ്രവമുണ്ടായിരുന്നത്രേ. സമീപവാസികൾ അന്നു് വിദ്യാഭ്യാസതല്പരന്മാരല്ലാതിരുന്നതുകൊണ്ടു് പല അസൌകര്യങ്ങളും, ചില്ലറ ഉപദ്രവങ്ങളും ഉണ്ടായിരുന്നു. വിദ്യാലയവളപ്പിനു് അടവില്ലാതേയും ഇരുന്നു. ഇതുകൊണ്ടു് പലവിധമായ അസഹ്യതകൾ ഉണ്ടായിരുന്നു. ലേഖകൻ വന്നു് അധികം താമസിയാതെതന്നെ ഈ വിവരം കാണിച്ചു് ഡാക്ടർ ഹാർവ്വി സായിപ്പിനു് എഴുതിഅയയ്ക്കയും, അദ്ദേഹം അചിരേണ ലേഖകൻ ആവശ്യപ്പെട്ടതുപോലെ വളപ്പിനു ചുററും മതിലുകൾ കെട്ടി ഗേററുകൾ ഇടുന്നതിനു് ഏർപ്പാടുചെയ്കയും ചെയ്തു. ഇതുകൂടാതെ വളപ്പിനകത്തു് ഒരു കിണറും കുഴിപ്പിച്ചു. ഇത്രയും സാധിച്ചതോടുകൂടി വെളിയിൽനിന്നുമുള്ള ഉപദ്രവങ്ങൾക്കു് വളരെ കുറവും വന്നു. അന്നു് സ്കൂളിലെ ഏററവും ഉയൎന്ന ക്ലാസ്സ് അഞ്ചാംക്ലാസ്സ് (ഇന്നത്തെ അഞ്ചാം ഫാറം) ആയിരുന്നു. ലേഖകൻ ജോലിയിൽ പ്രവേശിച്ചപ്പോൾ നൂററിനാല്പതോളം വിദ്യാൎത്ഥികളും, ആറോ ഏഴോ വാദ്ധ്യാന്മാരും ഉണ്ടായിരുന്നു. ഇവരിൽ ഒരാൾ "കുട്ടി" എന്നു പേരായ ഒരു ഈഴവനുമായിരുന്നു. ഈ മനുഷ്യനാണെന്നു തോന്നുന്നു, ഈ സമുദായത്തിൽനിന്നും ആദ്യമായി സൎക്കാർ സൎവ്വീസ്സിൽ പ്രവേശനം ലഭിച്ചതു്. ഒരു കൊല്ലംകൊണ്ടു് വിദ്യാൎത്ഥികളുടെ സംഖ്യ ഇരട്ടിക്ക

യും, കൂടുതൽ വാദ്ധ്യാന്മാരെ നിയമിക്കയും ചെയ്തു. 1061-ാ മാണ്ടു് ആദ്യം വിശാഖം തിരുനാൾ മഹാരാജാവു് ആലപ്പുഴെ സ്കൂൾ സന്ദർശിക്കയും, ആ അവസരത്തിൽ വിദ്യാർത്ഥികൾ ഒരു മംഗളപത്രം സമർപ്പിക്കയും ചെയ്തു. അടുത്ത കൊല്ലം ജനവരി മാസത്തിൽ ഡാക്ടർ ഹാർവ്വി അവർകളുടെ ശുപാർശപ്രകാരം ആലപ്പുഴെ സ്കൂൾ ഒരു ഹൈസ്കൂൾ ആക്കുകയും, വേറെ അപേക്ഷകന്മാരുണ്ടായിരുന്നിട്ടും ലേഖകനെത്തന്നെ 100 മുതൽ 200 രൂപാവരെ ശമ്പളത്തിൽ ഹെഡ്മാസ്റ്ററാക്കുകയും ചെയ്തു. പിന്നീടു് പോലീസു് സൂപ്രണ്ടായ മിസ്റ്റർ പത്മനാഭൻ തമ്പിയെ സഹായാദ്ധ്യാപകനായും നിയമിച്ചു. ആദ്യത്തെ കൊല്ലം പരീക്ഷയിൽ ജയിച്ചവരിൽ ഒരാളാണു് രജിസ്ത്രേഷൻ ഡയറക്ടരായി ഇപ്പോൾ പെൻഷ്യൻ പററിയിരിക്കുന്ന മിസ്റ്റർ പരമേശ്വരൻപിള്ള. ഹൈസ്കൂളാക്കിയതോടുകൂടി വിദ്യാർത്ഥികളുടെ സംഖ്യയും വളരെ വർദ്ധിച്ചു. അന്നു് അടുത്തെങ്ങും ഹൈസ്കൂളുകൾ ഇല്ലാതിരുന്നതിനാൽ അമ്പലപ്പുഴ, ചേർത്തല, വൈയ്ക്കം, പറവൂർ, ചങ്ങനാശ്ശേരി, തിരുവല്ലാ, മാവേലിക്കര, ചെങ്ങന്നൂർ, ഹരിപ്പാട്ട് മുതലായ സ്ഥലങ്ങളിൽനിന്നും അനേകം വിദ്യാർത്ഥികൾ ആലപ്പുഴെ വന്നു താമസിച്ചു പഠിച്ചിരുന്നു. ഇതോടുകൂടി മുമ്പുണ്ടായിരുന്ന മൂന്നു കെട്ടിടങ്ങൾക്കും പുറമെ ഒരു കെട്ടിടവുംകൂടി പുത്തനായി പണികഴിപ്പിച്ചു. കൂടുതൽ അദ്ധ്യാപകന്മാരേയും ഒരു മുൻഷിയേയും നിയമിച്ചു. ഒരു കായികാഭ്യാസശാലയും സ്ഥാപിച്ചു. കോട്ടാർ ഹെഡ്മാസ്റ്ററായിരുന്ന മിസ്റ്റർ ഡത്തി എന്നൊരു ധ്വരയെ ഇംഗ്ലീഷ് സ്കൂൾ സൂപ്രണ്ടായും നിയമിക്കയുണ്ടായി. ഡാക്ടർ ഹാർവ്വി ഡയറക്ടർസ്ഥാനം വഹിച്ചിരുന്നു. അതിനുമുമ്പു് മി. വാസുദേവറാവു ഇംഗ്ലീ

ഷ് സ്കൂൾ ഇൻസ്പെക്ടരായിരുന്നു. ഇദ്ദേഹത്തെ കോട്ടാർ ഹെഡ്മാസ്റ്റരായും അയച്ചു. ഡാക്ടർ ഹാർവ്വി ഒന്നുരണ്ടു തവണ പള്ളിക്കൂടം സന്ദർശിക്കുകയും, വേണ്ട ഉപദേശങ്ങൾ നല്കുകയും ചെയ്തു. സ്കൂൾ ക്രമേണ അഭിവൃദ്ധിയെ പ്രാപിച്ചുവന്നു. ലേഖകൻ അന്നത്തെ ജില്ലാക്കോർട്ടിനു സമീപം ഹിന്ദുക്കൾ താമസിച്ചിരുന്ന സ്ഥലത്തു് താമസമാക്കിയിരുന്നതിനാൽ കാലത്തും വൈകീട്ടും ഏകദേശം രണ്ടു നാഴിക ദൂരം നടക്കേണ്ടതായിരുന്നു. അന്നു് യൌവ്വനമായിരുന്നതുകൊണ്ടു് ഇതു സാധിച്ചുവന്നു. ആദ്യം സ്കൂൾ സമയം 9 മുതൽ 4 മണിവരെ ആയിരുന്നു. പിന്നീടാണു് 10 മുതൽ 4 വരെ ആക്കിയതു്. ശനിയാഴ്ച അല്പ സ്കൂൾ ദിവസമായിരുന്നു. ലേഖകൻ 62-ാമാണ്ടിൽ വിവാഹം കഴിച്ചു. അന്നും തന്റെ വിശ്രമാവസരത്തെ വൃഥാ വ്യയം ചെയ്തില്ല. "കോയിമ്മ ശാസ്ത്രി" എന്നൊരാളിന്റെ സഹായത്തോടുകൂടി ഭോജചംബു, രഘുവംശം മുതലായ ഏതാനും സംസ്കൃതഗ്രന്ഥങ്ങൾ വായിച്ചുവന്നു. ഒരു പട്ടാണിയുടെ അടുക്കൽ കുറച്ചു് ഹിന്ദുസ്ഥാനിയും പഠിക്കയുണ്ടായി. അന്നു് "കമ്മേഷ്യൽ ഏജൻറാ"യിരുന്ന മിസ്റ്റർ റോസ് സായിപ്പിൻെറയും മററും ഉത്സാഹത്താൽ മഹാരാജാവു തിരുമനസ്സിലെ നാമധേയത്തിൽ "ശ്രീമൂലം മഹാരാജാ റീഡിംഗ് റൂം" എന്നൊരു വായനശാല കൊട്ടാരം മൈതാനത്തിൽ സ്ഥാപിച്ചിരുന്നു. ലേഖകൻ അവിടെ പോയി പതിവായി പുസ്തകങ്ങൾ വായിക്കയും ചെയ്തുവന്നു. ഒഴിവുദിവസങ്ങളിൽ കളർകോട്ടു്, തിരുവാംപാടി മുതലായ ക്ഷേത്രങ്ങളിൽ പോയി സ്വാമിദർശനം ചെയ്യാറുമുണ്ടു്. ആലപ്പുഴെ സ്കൂൾ ഹൈസ്കൂളാക്കി കുറച്ചു കഴിഞ്ഞു് ഡാക്ടർ ഹാർവ്വി തിരുവിതാംകൂർ വിട്ടുപോയി. പോകുന്ന അ

വസരത്തിൽ അദ്ദേഹം അയച്ച ഒരു എഴുത്തിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: "നിങ്ങളുടെ ഹസ്തസംസ്ഥിതമായ ആലപ്പുഴ ഹൈസ്കൂളിൻെറ ഭാവിയെപ്പററി എനിക്കു് നല്ല വിശ്വാസം ഉണ്ടു്. എൻെറ ഈ വിശ്വാസത്തെ നീതീകരിക്കുന്നതിനു് നിങ്ങൾ കഴിയുന്നതും പ്രയത്നിക്കുമെന്നും ഞാൻ ആശിക്കുന്നു." അദ്ദേഹം നല്കിയ ഒരു സർട്ടിഫിക്കററിലും ഇങ്ങനെ പറഞ്ഞിരിക്കുന്നു: "ആലപ്പുഴ ഹൈസ്കൂളിൻെറ ഇന്നത്തെ അഭിവൃദ്ധികരമായ നില, മിക്കവാറും നിങ്ങൾമൂലമാണെന്നുള്ളതിനു് എനിക്കു് യാതൊരു സംശയവുമില്ല." ഇദ്ദേഹം തിരുവിതാംകൂർ വിട്ടുപോയ അവസരത്തിൽ ലേഖകനു് തൻെറ പിതാവിൻെറ വിയോഗത്തിലുണ്ടായതുപോലെയുള്ള വ്യസനം ഉണ്ടായി. മിസ്റ്റർ റാസ്സും, ഡാക്ടർ ഹാർവ്വിയും ശിഷ്യവാത്സല്യവിഷയത്തിൽ അദ്വിതീയന്മാരായിരുന്നു. ലേഖകനുണ്ടായിട്ടുള്ള സകല അഭ്യുദയങ്ങളും ഇവർ നിമിത്തം ഉണ്ടായിട്ടുള്ളതാണെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. പിന്നീടു വന്നിട്ടുള്ള മേധാവികളുടെ പെരുമാററം വളരെ വ്യത്യാസപ്പെട്ടാണിരുന്നിട്ടുള്ളതു്. 1066-ാമാണ്ടു് കുംഭമാസത്തിൽ മി. ഡത്തിയുടെ നിർബ്ബന്ധപൂർവ്വമായ അപേക്ഷയനുസരിച്ചു് ലേഖകൻ കോട്ടാർ ഹെഡ്മാസ്റ്ററായി പോയി. അന്നു് അവിടെ ഇരുന്ന ആൾ ലേഖകൻെറ ഗുരുനാഥനായ മി. വാസുദേവറാവു ആയിരുന്നു. അദ്ദേഹത്തിനെ ആലപ്പുഴയ്ക്കു സ്ഥലം മാററി. ലേഖകനു് കോട്ടാറേയ്ക്കു പോകുന്നതു് വളരെ അസൌകര്യമായിരുന്നുവെങ്കിലും തൻെറ കൃത്യബോധം നിമിത്തം അപ്രകാരം ചെയ്തതാണു്. ഇവിടെ ഒരു കൊല്ലം മാത്രമെ ഇരുന്നുള്ളു. അവിടെയും ചെന്നു് രണ്ടുമൂന്നു മാസം കഴിഞ്ഞ ഉടനെ വിദ്യാർത്ഥികളുടെ സംഖ്യ പെട്ടെന്നു് ന്യ

റിലധികം കൂടി. ലേഖകൻ താമസിച്ചിരുന്നതു് നാഗർകോവിൽ കീഴെ തെരുവിലായിരുന്നു. സ്കൂളിലേയ്ക്കു് അവിടെനിന്നു് ഏകദേശം രണ്ടു മൈൽ ദൂരമുണ്ടായിരുന്നു. അവിടെ കാററിൻെറ ശക്തിനിമിത്തം നടന്നുപോകുന്നതു് സാദ്ധ്യമല്ലായിരുന്നു. അതുകൊണ്ടു് ഒരു വണ്ടി വാടകയ്ക്കു വാങ്ങിയിരുന്നു. അവിടങ്ങളിലൊക്കെയും ജലം ലവണരസമായിരുന്നതുകൊണ്ടു് ഒഴുകണശ്ശേരി ആററിൽനിന്നും വെള്ളം കൊണ്ടുവന്നു് അരിച്ചു് ഉപയോഗിച്ചുവന്നു. അവിടെ ആലപ്പുഴെ അസിസ്റ്റൻററായിരുന്ന മിസ്റ്റർ ആർ. ഗോവിന്ദപ്പിള്ളയും മാറിവന്നിരുന്നു. അക്കൊല്ലം മട്രിക്കുലേഷൻ ക്ലാസ്സിൽനിന്നും ജയിച്ചവരിൽ 4 പേർ ഒന്നാം ക്ലാസ്സിൽ വിജയികളായി. അവിടെ അന്നു് മലയാളികൾ വളരെ ചുരുക്കമായിരുന്നു. പിന്നീടു് പേഷ്കാരായ മി. വി. ഐ. കേശവപിള്ള എം. എ. അവിടെ തഹശീൽദാരായിരുന്നു. ഹൈക്കോർട്ടു് ജഡ്ജിയായിരുന്ന മിസ്റ്റർ ടി. പപ്പുപിള്ള ഉപ്പളം പേഷ്കാരാഫീസിൽ അന്നു് ഇരുപതു രൂപായിൽ ഒരു ക്ലാർക്കായിരുന്നു. മിസ്റ്റർ എം. സി. ശങ്കരപ്പിള്ള ജില്ലാക്കോർട്ടിൽ ശിരസ്തദാരും മിസ്റ്റർ മാർത്താണ്ഡപ്പിള്ള സർക്കാർ വക്കീലും ആയിരുന്നു. പാചകചിന്താമണി കർത്താവായ മിസ്റ്റർ വേലുപ്പിള്ള ഇൻസ്പെക്ടരായിരുന്നു. ഇവരായിരുന്നു ലേഖകൻെറ സ്നേഹിതന്മാർ. മുമ്പുതന്നെ പരിചയമുള്ള മിസ്റ്റർ പത്മനാഭയ്യർ എം. എ. ജില്ലാജഡ്ജിയും, മിസ്റ്റർ രത്നസ്വാമി അയ്യർ ഉപ്പളം പേഷ്കാരുമായിരുന്നു. ലേഖകൻ അവിടെ താമസിക്കുന്ന കാലത്തു് കന്യാകുമാരി, ശുചീന്ദ്രം മുതലായ സ്ഥലങ്ങൾ ഒന്നുരണ്ടു തവണ പത്നീസമേതം സന്ദർശിക്കയുണ്ടായി. നാഞ്ചിനാട്ടിലെ പ്രസിദ്ധ നേതാവായ മിസ്റ്റർ ശാമിപ്പിള്ളയായിട്ടും പരിചയമായി. അന്നു്

തിരുവനന്തപുരത്തുനിന്നുമുള്ള യാത്ര ഒരുതരം തപാൽവണ്ടിയിലായിരുന്നു. സന്ധ്യയോടുകൂടി തിരുവനന്തപുരത്തുനിന്നും വണ്ടി കയറിയാൽ പിറെറദിവസം രാവിലെ പത്തുമണിയോടുകൂടി കോട്ടാററു ചെന്നുചേരും. ഇടയ്ക്കു് കാളകളുടെ തപാൽമാററം രണ്ടുമൂന്നു ദിക്കിൽ ഉണ്ടായിരുന്നു. ഇതു് ഒരു മുപ്പത്തഞ്ചു കൊല്ലം മുമ്പു് ഉണ്ടായിരുന്ന സഞ്ചാരസൌകര്യമാണു്. ഇന്നത്തെ സ്ഥിതി എത്രയോ ഭേദപ്പെട്ടിരിക്കുന്നു; കഷ്ടിച്ചു് രണ്ടു മണിക്കൂർ വേണ്ടിവന്നേക്കാം. ലേഖകന്നു് കോട്ടാററെ താമസം നിമിത്തം ഒരു ഗുണമുണ്ടായി. പതിവായി തനിക്കുണ്ടായിക്കൊണ്ടിരുന്ന ഒരു ജലദോഷം തീരെ വിട്ടുമാറി. അവിടത്തെ കാററു് ദേഹത്തിന്നു് ഒരുവിധം ആരോഗ്യപ്രദമായിട്ടാണു് ഇരിക്കുന്നതു്. ലേഖകൻ 67 കുംഭത്തിൽ ഒരു മാസത്തെ അവധിയിൽ സ്വദേശത്തേയ്ക്കു പോന്നു. അവധിയുടെ അവസാനത്തിങ്കൽ ആലപ്പുഴയ്ക്കുതന്നെ സ്ഥലംമാററപ്പെടുകയും ചെയ്തു. ലേഖകൻ മീനമാസാവസാനത്തോടുകൂടി രണ്ടാമതും ആലപ്പുഴെ വന്നു് ചാർജ്ജെടുത്തു. ലേഖകൻ പിന്നേയും പത്തു കൊല്ലത്തോളം ആലപ്പുഴെ സ്കൂളിൽതന്നെ ഇരുന്നു. 1069-ാമാണ്ടാണെന്നു തോന്നുന്നു, അന്നത്തെ പ്രിൻസിപ്പാലായിരുന്ന ഡാക്ടർ മിച്ചലിനെ ചില പരിഷ്കാരങ്ങൾ ചെയ്യാനായി ഹജൂരിൽ വിദ്യാഭ്യാസ സെക്രട്ടറിയായി ദിവാൻ മിസ്റ്റർ ശങ്കരസുബ്ബയ്യർ നിയമിച്ചു. പരിഷ്കാരത്തിൻെറ പ്രാരംഭമായിട്ടു് ഡാക്ടർ മിച്ചൽ ഇംഗ്ലീഷ് ഹൈസ്കൂളുകൾ പരിശോധിച്ചുവന്ന കൂട്ടത്തിൽ ആലപ്പുഴെ ഇംഗ്ലീഷ് സ്കൂളും പരിശോധിച്ചു. മിസ്റ്റർ പി. രാമസ്വാമിഅയ്യരുംകൂടി ഉണ്ടായിരുന്നു. പള്ളിക്കൂടത്തിൽ വന്നിട്ടു് ചില റിക്കാർഡുകൾ പരിശോധിക്കയും, ഒടുവിൽ

ഹെഡ്മാസ്റ്റരേയുംകൂടി ഒന്നു പരീക്ഷിയ്ക്കയും ചെയ്തു. പരീക്ഷയിൽ ലേഖകൻ വിജയം പ്രാപിച്ചില്ലെന്നു് പറയാതെ നിവൃത്തിയില്ല. ഒടുവിൽ നല്ല തൃപ്തിയോടുകൂടിയല്ല പിരിഞ്ഞതു്. ഈ പരിശോധനയുടെ ഉദ്ദേശവും ഫലവും പിന്നീടാണു് വെളിപ്പെട്ടതു്. മൂന്നു് റേഞ്ചു് ഇൻസ്പെക്ടർമാരേയും ഏതാനും അസിസ്റ്റൻറു് ഇൻസ്പെക്ടർമാരേയും നിയമിക്കയാണു് ആദ്യം ഉണ്ടായതു്. 16 കൊല്ലം ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റരായി അന്നത്തെ മേധാവികൾക്ക തൃപ്തിയാകുംവണ്ണം ജോലി നോക്കിവന്ന ലേഖകനു് ഇൻസ്പെക്ടർവേലയ്ക്കു് വല്ല അവകാശവും ഉണ്ടായിരിക്കുമെന്നു വിചാരിച്ചുപോയി. എന്നാൽ അങ്ങിനെയൊന്നും ഇല്ലെന്നാണു് അന്നത്തെ പുതിയ അധികൃതന്മാർ തീൎച്ചയാക്കിയതു്. റേഞ്ചു് ഇൻസ്പെക്ടർമാരായി മിസ്റ്റർ ഡത്തി, മിസ്റ്റർ അയ്യപ്പൻപിള്ള, മിസ്റ്റർ രാമസ്വാമി അയ്യർ എന്നിവരെയാണും ആദ്യം നിയമിച്ചതു്. എന്നാൽ മി. ഡത്തിയ്ക്കു് കഴികയില്ലെന്നു പറഞ്ഞതുകൊണ്ടു് അതിലേയ്ക്കു് മി. സി. കൃഷ്ണപിള്ളയെ ലേഖകൻെറ മേലാവായി കോട്ടയത്തു നിയമിച്ചു. എന്നാൽ മി. കൃഷ്ണപിള്ള ഒരു പഴയ സ്നേഹിതനും ഉദ്യോഗഗൎവ്വില്ലാത്ത ആളും ആയിരുന്നതുകൊണ്ടു് ലേഖകനോടു് സ്നേഹപൂൎവ്വം പെരുമാറിവന്നിരുന്നു എന്നു് ഒരു സമാധാനമുണ്ടായിരുന്നു. ലേഖകൻ വേല രാജിവയ്ക്കയല്ലയോ വേണ്ടതെന്നു വിചാരിച്ചു് തൻെറ സ്നേഹിതന്മാരോടും ബന്ധുക്കളോടും ആലോചിക്കയുണ്ടായി. എന്നാൽ തൻെറ സ്നേഹിതൻ മി. കുഞ്ഞുകൃഷ്ണപ്പണിക്കരുടേയും തൻെറ ജ്യേഷ്ഠസഹോദരൻേറയും ഉപദേശത്തെ കൈക്കൊള്ളാതിരിപ്പാൻ നിവൃത്തിയില്ലാതെ വന്നതിനാൽ അങ്ങിനെ ചെയ്തില്ല. ഉദ്യോഗവൃത്തിയിൽ പ്രവേശിച്ചാൽ ഇപ്രകാരമുള്ള ആശാ

ഭംഗങ്ങളും, അവകാശവിസ്മൃതികളും കൂടാതെ ഇരിപ്പാൻ പ്രയാസമാണെന്നും, പ്രവേശിച്ചുപോയതുകൊണ്ടു് ഇനി അവയൊക്കെയും സഹിക്കയേ നിവൃത്തിയുള്ളുവെന്നും ഇവർ ലേഖകനോടു് ഉപദേശിച്ചു. പിന്നീടുള്ള ലേഖകൻേറയും മററും അനുഭവംകൊണ്ടും ഇതു് ഏറക്കുറെ വാസ്തവമാണെന്നു ബോദ്ധ്യംവന്നു. "ക്ഷമാബലമശക്താനാം" എന്നുള്ള പ്രമാണത്തെ ആസ്പദമാക്കിയാണു് പിന്നീടു് ലേഖകൻ വർത്തിച്ചതും വർത്തിക്കുന്നതും.

## (ആലപ്പുഴ, കോട്ടാർ ഹൈസ്കൂൾ)

### (രണ്ടാം തവണ)

പിന്നീടുള്ള ഉദ്യോഗകാലം മുഴുവൻ ലേഖകൻ ഇൻസ്പെക്ടർമാരുടെ ഭരണത്തിനധീനനായിരുന്നു. ഇക്കാലത്താണു് മിസ്റ്റർ റാസിനേയും, ഡാക്ടർ ഹാവ്ലിയേയും പ്രത്യേകം സ്മരിക്കുന്നതിനു് ലേഖകനു് ഇടയായതു്. മിസ്റ്റർ കൃഷ്ണപിള്ള ലേഖകൻെറ സ്നേഹിതനായിരുന്നതുകൊണ്ടു് വലിയ തരക്കേടൊന്നും ഉണ്ടായില്ലെന്നു പറയാം. ചില സ്നേഹിതന്മാരുടെ ഉപദേശമനുസരിച്ചു് ലേഖകൻ തിരുവനന്തപുരത്തു ചെന്നു് ഡാക്ടർ മിച്ചലിനെ കണ്ടു് ചിലതെല്ലാം പറയുകയുണ്ടായി. അദ്ദേഹത്തിൻെറ മറുപടി ഇങ്ങനെയായിരുന്നു. "നിങ്ങൾ ഒരു ഇൻസ്പെക്ടരായിരിക്കുന്നതിനേക്കാൾ ഒരു ഹെഡ്മാസ്റ്റരായിരിക്കുന്നതാണു് ജനങ്ങൾക്കു് അധികം പ്രയോജനകരമായിരിക്കുന്നതു്." "അങ്ങിനെയാണെങ്കിൽ തനിക്കു് അവരോടൊപ്പമുള്ള ശമ്പളം നല്കേണ്ടതാണല്ലൊ" എന്നു് ലേഖകൻ ഉത്തരം പറഞ്ഞപ്പോൾ "അതു് ഇവിടെനിന്നും പ്രത്യേകം ആലോചിയ്ക്കുന്നതാണു്" എന്നു് അദ്ദേഹം പിന്നെയും മറുപടി പറഞ്ഞു.

ആ ആലോചനയുടെ ഫലം ഇന്നും വെളിയിലായിട്ടില്ല. ലേഖകന് മലയും കുന്നും കേറി നടക്കുന്നതിനു ദേഹശക്തിയില്ലെന്നുംകൂടി സൂചിപ്പിച്ചു. ലേഖകന് വലിയ ഇച്ഛാഭംഗം ഉണ്ടായിഎങ്കിലും തൻെറ അസാധാരണമായ ക്ഷമാശീലം ഈ ഘട്ടത്തിലും വളരെ സഹായമായിത്തീന്നു. ലേഖകൻ പിന്നീട് ഒന്നുരണ്ടു തവണ അപേക്ഷകൾ ഗവൎമ്മെൻറിലേയ്ക്കു് അയച്ചിരുന്നു. അവയ്ക്കു ലഭിച്ച മറുപടികൾ ഇവിടെ പ്രസ്താവിക്കുന്നതു് യുക്തമല്ലെന്നു വിചാരിച്ചു് അങ്ങിനെ ചെയ്യുന്നില്ല. തൻെറ മേലാവായി പിന്നീടു് മിസ്റ്റർ അയ്യപ്പൻപിള്ളയും മിസ്റ്റർ രാമസ്വാമി അയ്യനും രാജരാജവൎമ്മതമ്പുരാനും കോട്ടയത്തു് വടക്കൻ റേഞ്ചു് ഇൻസ്പെക്ടർമാരായി നിയമിക്കപ്പെട്ടു. ലേഖകൻ അന്നും തൻെറ കൃത്യത്തെ തനിക്കു പ്രകൃത്യായുള്ള ശാന്തതയോടുകൂടി ചെയ്തുകൊണ്ടിരുന്നു. ഇൻസ്പെക്ടർമാരാരും ലേഖകനോടു് വലിയ വഴക്കിനൊന്നും വന്നില്ലെന്നും ഇവിടെ പറഞ്ഞുകൊള്ളുന്നു. അവർ സ്നേഹപൂൎവ്വം പെരുമാറിവന്നു. ലേഖകൻ ആലപ്പുഴെ സ്കൂളിൽ ഇരുന്ന കാലത്തു് ദിവാൻ മിസ്റ്റർ ശങ്കരസുബ്ബയ്യർ, മി. കൃഷ്ണസ്വാമിരായർ, പ്രൊഫെസർ മി. സുന്ദരംപിള്ള എന്നിവരും അന്നു മദ്രാസ് ഹൈക്കോട്ടു് വക്കീലായിരുന്ന സർ. സി. ശങ്കരൻനായർ അവൎകളും ഓരോ അവസരങ്ങളിൽ സ്കൂൾ സന്ദൎശിച്ചിട്ടുണ്ടു്. ലേഖകൻെറ പ്രയത്നം മുഴുവനും ആലപ്പുഴ സ്കൂളിൻെറ അസ്ഥാനസ്ഥിതിനിമിത്തം ഫലിക്കുന്നതിനിടയായില്ല. അധികം കുട്ടികളും ദൂരസ്ഥലങ്ങളിൽനിന്നാണു് വന്നിരുന്നതു്. ഇവർ ഉച്ചയ്ക്കു് ഭക്ഷണം കൂടാതെയാണു് കഴിച്ചുവന്നതു്. കിണർ കുഴിച്ചതിൽപിന്നെ വെള്ളം മാത്രം കുടിച്ചു് കഴിച്ചുകൂട്ടി. ഇത്തരം വിദ്യാൎത്ഥികളെ പഠിപ്പിച്ചാൽ എന്തു

മാത്രം ഫലപ്പെട്ടുമെന്ന് ഊഹിയ്ക്കാവുന്നതാണല്ലൊ. വിദ്യാലയം അവിടെനിന്നും മാററുന്നതിന്ന് പല എഴുത്തുകുത്തുകളും നടത്തിയിട്ടും ഒരു ഫലവുമുണ്ടായില്ല. ഒടുവിലത്തെ എഴുത്തുകുത്തിൻെറ ഫലമായിട്ടാണ് സ്കൂൾ തീരെ നിർത്തിക്കളവാൻ ഗവൎമ്മെൻറിൽനിന്നും ആജ്ഞാപിച്ചതു്. ലേഖകൻ തൻെറ കൃത്യം ചെയ്യുവെന്നു മാത്രം ഒരു സമാധാനമുണ്ടു്. ലേഖകൻെറ യൌവ്വനകാലം മുഴുവനും പലവിധ അസഹ്യതകൾ ഉണ്ടായിരുന്ന ഈ സ്ഥലത്താണ് വ്യയം ചെയ്യാനിടയായതു്. ആലപ്പുഴ, ചേർത്തല, വൈക്കം മുതലായ സ്ഥലങ്ങൾ കൊതുകിൻെറയും, വാതപ്പനിയുടേയും, ശ്ലീപദം എന്ന രോഗത്തിൻേറയും വിഹാരസ്ഥാനങ്ങളാണു്. ഇവിടെ സ്ഥലംമാറി വരുന്ന ഉദ്യോഗസ്ഥന്മാൎക്ക് ഇവയെ ഭയന്നു് ഇവിടെനിന്നും കഴിയുന്നതും വേഗത്തിൽ പോകണമെന്നാണ് താല്പൎയ്യം. ദൈവാധീനംനിമിത്തം ലേഖകന് വാതപ്പനിയോ, അതിൻെറ ഫലമായ ശ്ലീപദമോ ഈ പതിനാറു കൊല്ലക്കാലത്തിന്നിടയ്ക്കു് ഉണ്ടായിട്ടില്ലെന്നു് കൃതജ്ഞതാപൂൎവ്വം പറഞ്ഞുകൊള്ളുന്നു. എവിടെയെങ്കിലും, ഏതെങ്കിലും കുററം ചെയ്യുന്ന വാദ്ധ്യാന്മാരെ ശിക്ഷയായി ആലപ്പുഴെ സ്കൂളിലേയ്ക്കാണ് അന്നു സ്ഥലം മാററിവന്നതു്. ലേഖകൻെറ കാലത്തു് ഇങ്ങനെ ഭാഗ്യഹീനന്മാരായ മൂന്നുനാലു വാദ്ധ്യാന്മാരെ ലഭിച്ചിട്ടുമുണ്ടു്. ഇവർ ലേഖകൻെറ കീഴിൽ തൃപ്തിയോടെ വേലചെയ്തും വന്നു. ഇവരിൽ ആരുംതന്നെ ഇന്നില്ലാത്തതിനാൽ അവരുടെ പേരുകൾ പറയണമെന്നു വിചാരിക്കുന്നില്ല. ആലപ്പുഴെ ലേഖകൻെറ അസിസ്റ്റൻറു് വാദ്ധ്യാന്മാരായി പരേതനായ മിസ്റ്റർ പി. നാരായണയ്യൻ, വേല വിട്ടുപിരിഞ്ഞ മിസ്റ്റർ പി. എസ്. സുന്ദരമയ്യൻ, മിസ്റ്റർ എ. മാധവപ്പണിക്കർ,

മി. റെ. രാമകൃഷ്ണയ്യർ, ജോലിയിലിരിക്കുന്ന മി. ധർമ്മരാജയ്യർ, മി. നാരായണപിള്ള ഇവർ ജോലിയിനാക്കിയിട്ടുണ്ട്. ഇവർ എല്ലാവരും ലേഖകൻെറ കീഴിൽ സശ്രദ്ധം വേല ചെയ്തിട്ടുള്ളവരാണ്. വിദ്യാർത്ഥികളിൽ ആരുംതന്നെ ലേഖകൻെറ ആജ്ഞയെ ലംഘിച്ചതായി ഒരു ദൃഷ്ടാന്തവുമില്ല. ലേഖകൻെറ അദ്ധ്യാപനരീതിയുടേയും, ഭരണനയത്തിൻേറയും ഫലംകൊണ്ടായിരിക്കാം ഇങ്ങിനെ സംഭവിച്ചതു്. ലേഖകൻെറ കുടുംബാംഗങ്ങളും ഇവിടെ പഠിച്ചുവന്നിരുന്നു. ആലപ്പുഴെ ഈഴവരും, മഹമ്മദീയരും, ബനിയാന്മാരും ധാരാളം ഉണ്ടായിരുന്നുവെങ്കിലും അവരിൽ ചുരുക്കംപേർ മാത്രമേ അക്കാലത്തു് ഇംഗ്ലീഷ് സ്കൂളിൽ ചേന്നു് പഠിച്ചുവന്നുള്ളു. ബനിയാന്മാർ കണക്കു കൂട്ടാനും കുറസ്സാനും പഠിച്ചുകഴിഞ്ഞാൽ പഠിത്തം നിൎത്തുകയാണ് പതിവു്. ഇന്നു മഹമ്മദീയക്ക് ഒരു പ്രത്യേക സ്കൂൾ വേണ്ടതായി വന്നിരിക്കുന്നു. ഇതിനിടയ്ക്കു് ആലപ്പുഴെ "ലീയോത്രയോദശൻ" എന്ന പേരിൽ വേറൊരു ഹൈസ്കൂളും ഉണ്ടായി. എങ്കിലും രണ്ടു സ്കൂളുകളും സുഹൃൽഭാവത്തിൽ തന്നെ വൎത്തിച്ചുവന്നു. ആലപ്പുഴെ സ്കൂളിൽ ലേഖകൻെറ ക്ലാസ്സിൽകൂടി കടന്നുപോയിട്ടുള്ളവരിൽ ചിലരുടെ പേരുകളും ഇവിടെ വക്തവ്യമാണെന്നു തോന്നുന്നു. ഹൈക്കോട്ട് ജഡ്ജി മി. എൻ. ജി. നാരായണറാവു, എക്സൈസ് കമ്മീഷണർ മി. വാൻറാസു്, വ്യവസായ ഡയറക്ടർ മി. ഐ. സി. ചാക്കൊ, രജിസ്ട്രേഷൻ ഡയറക്ടരായിരുന്ന മി. കെ. പരമേശ്വരൻപിള്ള, അഡീഷനൽ ഹെഡ് സക്കാർ വക്കീൽ മി. കയ്യാലം പരമേശ്വരൻപിള്ള, അഡീഷനൽ ഹെഡ് സക്കാർ വക്കീൽ മി. ടി. എൻ. നീലകണ്ഠപ്പിള്ള, അസിസ്റ്റൻറ് കൃഷി ഡയറക്ടർ മി. പി. സി. പരമേശ്വരൻ

പിള്ള, അസിസ്റ്റൻറ് അക്കൌണ്ടാഫീസർ മി. മാത്തൻ, ഹൈക്കോർട്ട് വക്കീൽ മി. പി. കെ. നാരായണപിള്ള (എം. എൽ. സി.), പ്രൊഫസർ മി. രാമകൃഷ്ണയ്യർ, ഡപ്യൂട്ടിസർജൻ മി. ടി. കെ. വർഗ്ഗീസ്, സെക്രട്ടറി മി. എൻ. നീലകണ്ഠപ്പിള്ള, ഡിവിഷൻ അസിസ്റ്റൻറ് മി. വി. ആണ്ടിപ്പിള്ള, മുൻസിഫായിരുന്ന മി. വർഗ്ഗീസ ചാണ്ടി, പ്രൊഫസർ മി. നന്ത്യാട്ടുവീട്ടിൽ പരമേശ്വരൻപിള്ള, ദേവസ്വം അസിസ്റ്റൻറ് കമ്മീഷണർ മി. എം. കെ. നീലകണ്ഠയ്യർ, ബാങ്കർ മി. കെ. സി. ഈപ്പൻ, മദ്രാസ് ഹെൽത്താഫീസർ മി. മാത്യു, അസിസ്റ്റൻറ് കമ്മീഷണരായിരുന്ന മി. കേശവപിള്ള, തഹശീൽദാരന്മാരായ മെസ്സേഴ്സ് പത്മനാഭപിള്ള, ഗോവിന്ദപ്പൂതുവാൾ, നീലകണ്ഠപ്പൂതുവാൾ, വൈയ്ക്കം പരമേശ്വരൻപിള്ള, എൻജിനീയർ, മി. എം. എൻ. പരമേശ്വരക്കുറുപ്പ്, ഖജനാ ആഫീസർ മി. വാസുദേവക്കുറുപ്പ് മുതലായവർ ഇക്കൂട്ടത്തിൽ ഉൾപ്പെട്ടവരായിരുന്നു. ഇതുകൂടാതെയും പലരും ഇനിയും ഉണ്ടായിരിക്കും. അവരുടെ പേരുകൾ എല്ലാം ഇപ്പോൾ ഓർമ്മിക്കുന്നില്ല. അതിനാൽ അവരോട് മാപ്പുചോദിക്കുന്നു. മോഡൽ സ്കൂൾ ഹെഡ്മാസ്റ്റർ മി. രാമനാഥൻ എം. എ. കോട്ടാർ സ്കൂളിൽ ഇരുന്ന കാലത്തെ ശിഷ്യരിൽ ഒരാളാണ്. 1076-ലാണെന്നു തോന്നുന്നു, മി. അയ്യപ്പൻപിള്ള വിദ്യാഭ്യാസ സെക്രട്ടറിയായി നിയമിക്കപ്പെട്ടു. ആ ഒഴിവിലും ലേഖകന് കയററം ഉണ്ടായില്ല. ആ സ്ഥാനം വേറെ ഒരാൾക്ക് നല്കേണ്ടതായിട്ടിരുന്നു. ഏതെങ്കിലും ആ കൊല്ലത്തിൽ ലേഖകനെ മൂന്നു മാസത്തേയ്ക്കു തനിക്കുള്ള ശമ്പളത്തിൽ തന്നെ മദ്ധ്യറേഞ്ചിൽ ഇൻസ്പെക്ടരായി നിയമിച്ചു. അവി

ടത്തെ കാലാവധി തീൎന്നപ്പോൾ രണ്ടര മാസത്തേയ്ക്കു് കോട്ടയത്തിനു് നിയമിച്ചു. അവധി കഴിഞ്ഞു് മടങ്ങി ആലപ്പുഴെ വന്നയുടനെ ലേഖകനെ പറവൂർ ഹൈസ്കൂളിലേയ്ക്കു് സ്ഥലം മാററി. ആലപ്പുഴെ സുന്ദരമയ്യർ എന്നൊരാളെയും നിയമിച്ചു. ഇപ്രകാരം ലേഖകൻെറ ആലപ്പുഴെ താമസം അവസാനിച്ചു. അലപ്പുഴെ ദീൎഘകാലം താമസിച്ചതുകൊണ്ടു് അവിടെ തനിക്കു് അനേകം സ്നേഹിതന്മാരുണ്ടായിരുന്നു അവരിൽ പ്രധാനമായിരുന്നവർ ആദ്യം കച്ചവടം വക അസിസ്റ്റൻറും ഒന്നാം ക്ലാസ്സ് മജിസ്ട്രേട്ടുമായിരുന്ന മി. പപ്പുണ്ണിപ്പിള്ള സൂപ്രേണ്ടു്, മി. സി. മാധവൻ പിള്ള, മി. എം. കുഞ്ഞികൃഷ്ണപ്പണിക്കർ ഇവരായിരുന്നു. മി. പണിക്കരുമായിട്ടു് കാളേജിൽവച്ചു തന്നെ പരിചയമായിരുന്നു. ഇതുകൂടാതെ ഡാക്ടർ ജോൺ ലബു്ഷഡിയർ, ജഡ്ജിമാരായിരുന്ന മെസ്സേഴ്സ് ചൊക്കലിംഗംപിള്ള, രാമചന്ദ്രറാവു, രാമലിംഗമയ്യർ, എസ്. പത്മനാഭയ്യർ, നാരായണമേനവൻ, ശ്രീനിവാസയ്യങ്കാർ, ജഗതിയിൽ കൃഷ്ണപിള്ള മുതലായവരും, വക്കീലന്മാരായ മെസ്സേഴ്സ് ടി. ആർ. ഗോവിന്ദപ്പിള്ള, എം. ആർ. നീലകണ്ഠപ്പിള്ള, അച്യുതൻപിള്ള, രജിസ്ട്രാർ മി. നരസിംഗൻപിള്ള മുതലായ പലരും ലേഖകൻെറ സ്നേഹിതന്മാരായിരുന്നു. മി. പണിക്കരും ആലപ്പുഴെ പത്തു കൊല്ലത്തിലധികം ജോലിയിലിരുന്നു. ഇദ്ദേഹം കുശാഗ്രബുദ്ധിയും, ധീരനും, സ്വാതന്ത്ര്യശീലനും, കണിശക്കാരനുമായിരുന്നു. മജിസ്ട്രേട്ടിൻെറ നിലയിൽ ജനങ്ങൾക്കു് ഇദ്ദേഹത്തിനെ വലിയ ഭയമായിരുന്നു.

അടുത്തു് താമസിച്ചിരുന്നതുകൊണ്ടും, പഠിക്കുന്ന കാലത്തിലെ അസാധാരണ പരിചയംകൊണ്ടും ലേഖക

നും ഇദ്ദേഹവും തമ്മിൽ നിഷ്കളങ്കമായ സ്നേഹം ഉണ്ടായിരുന്നു. പല സന്ദർഭങ്ങളിലും അന്യോന്യ സഹായവും ഉണ്ടായിട്ടുണ്ടു്. നരസിംഗൻപിള്ള രജിസ്ട്രാരവർകളും ഉദ്യോഗത്തിൽ വളരെ കണിശക്കാരനും സ്വഭാവത്തിൽ ശുദ്ധാനമായിരുന്നു. വിശേഷിച്ച് ലേഖകനുമായിട്ട് അല്പം ബന്ധുത്വവുമുണ്ടായിരുന്നു. മററു് പറഞ്ഞിട്ടുള്ളവരും പഴയ പരിചയവും പുതിയ സ്നേഹവുംകൊണ്ടു് ലേഖകനുമായി ബന്ധിച്ചിരുന്നു. അക്കാലത്തു് കൊട്ടാരവളപ്പിൽ ഒരു "ടെന്നിസ് കോർട്ട്"ഉണ്ടായിരുന്നു. സായംകാലത്തു് പലരും ഇവിടെ കളിക്കാൻ വരിക പതിവാണു്. മി. പണിക്കരും രജിസ്ത്രാരും ഇതിൽ ആസക്തചിത്തന്മാരായിരുന്നു. ലേഖകനും ഈ കളികളിൽ ചേർന്നിരുന്നുവെങ്കിലും അപൂർവ്വമായിട്ടു മാത്രമേ കളിക്കാറുള്ളൂ. ലേഖകനു് അന്നും "ഹ്രസ്വദൃഷ്ടി" ഉണ്ടായിരുന്നതിനാലും മററും കളിയിൽ ഒട്ടും പ്രശോഭിച്ചിരുന്നില്ല. ഈ കൊട്ടാരം ആലപ്പുഴ തുറമുഖം ഏർപ്പെടുത്തിയ മഹാനായ കേശവപിള്ള ദിവാൻജി പണി ചെയ്യിപ്പിച്ചിട്ടുള്ളതാണു്. ഇന്നും അതു് കേടുകൂടാതെ തന്നെ ഇരിക്കുന്നു. കൊട്ടാരത്തിനോടു് ചേർന്നിരുന്ന മേനചാവടി മുതലായ ചില ഭാഗങ്ങൾ പൊളിച്ചുകളഞ്ഞിട്ടുണ്ടു്. ഇതു് അക്കാലത്തു് കച്ചവടം വക ഏജൻറിൻെറ നോട്ടത്തിലായിരുന്നു. ലേഖകൻ ആലപ്പുഴ താമസിച്ചിരുന്ന കാലത്തു് ക്ഷോഭജനകങ്ങളായ രണ്ടു സംഭവങ്ങൾ ആ ടൌണിൽ ഉണ്ടായിട്ടുണ്ടു്. ഒന്നു് "ചുക്കു കേസ്സ്" എന്ന പ്രസിദ്ധവും ഒന്നുരണ്ടു പേരുടെ മൃതിയോടുകൂടിയതുമായ ഭയങ്കര ലഹളയും, മററതു് കച്ചവടം വക ഖജനാവിലെ പണാപഹരണക്കേസ്സുമായിരുന്നു. വാക്കാ സേട്ടിൻെറ പണ്ടകശാലയിൽ ഉണങ്ങുന്നതിനിട്ടിരുന്ന ഒരു കഷണം ചുക്കു്

ഒരു അറബിയൊ മറേറാ എടുത്തു തിന്നുവെന്നതിൽനിന്നാണു് ലഹള ഉത്ഭവിച്ചതു്. മററതു് ഖജനാവിൽ 15000 രൂപായുടേയൊ മറേറാ കുറവുമായിരുന്നു. ഇതു രണ്ടും മി. പണിക്കർ അവിടെ ഉദ്യോഗം വഹിച്ചിരുന്ന കാലത്തു് ഉണ്ടായിട്ടുള്ളവയാണു്. രണ്ടിലും മി. പണിക്കരുടെമേൽ വീഴ്ചക്കുററം ആരോപിയ്ക്കാൻ ഇടയായെങ്കിലും അദ്ദേഹം അതിൽ രണ്ടിൽനിന്നും വിജയപുരസ്സരം നിരപരാധമുദ്രയോടുകൂടി നിർഗ്ഗമിച്ചുവെന്നുള്ളതും പ്രസ്താവയോഗ്യമാണു്. ലഹളസമയത്തു് മി. പണിക്കർ കടപ്പുറത്തില്ലായിരുന്നുവെങ്കിലും വത്തമാനം കേട്ടയുടനെ താൻ പതിവായി കൊണ്ടു നടക്കുന്ന ഒരു വടിയോടും, ഒരു ഭൃത്യനോടുംകൂടി ആയിരത്തിൽ കുറയാത്ത ലഹളക്കാരുടെ കൂട്ടത്തിൽ നിർഭയം കയറി മഹമ്മദീയരോടു് "ഹേ കാക്കാ! നിങ്ങളെന്താണു് കാണിക്കുന്നതു്? എല്ലാവരും വീട്ടിൽ പോകണം" എന്നു പറഞ്ഞു് ജനക്കൂട്ടത്തെ പിരിച്ചുവിട്ടു. അന്നു് പോലീസു് ഇൻസ്പെക്ടരായിരുന്നതു് മി. രാമക്കുറുപ്പു് എന്നൊരാറാം ആയിരുന്നു. അദ്ദേഹം അടി ഭയന്നു് തോട്ടിൽ ചാടിയാണു് രക്ഷപ്പെട്ടതെന്നു കേട്ടിട്ടുണ്ടു്. പണാപഹരണക്കേസ്സിലെ വിധിയിൽ മി. പണിക്കരുടെമേൽ കുററം ആരോപിച്ചിരുന്ന ചില ഭാഗത്തെപററി മി. പണിക്കരോടു് ഗവമ്മെൻറിൽനിന്നും സമാധാനം ചോദിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ സുദീഘവും യുക്തിയുക്തവുമായ സമാധാനം കണ്ടപ്പോൾ ഗവമ്മെൻറിൽനിന്നും അദ്ദേഹത്തെ സവ്വത്ര നിരപരാധിയെന്നു് വിധിക്കയും ശമ്പളക്കൂടുതൽ നല്കുകയുമാണുണ്ടായതു്. ലേഖകൻ ആലപ്പുഴെ പതിനാറു കൊല്ലത്തിലധികം ഇരുന്നുവെങ്കിലും തൻെറ ഒതുങ്ങിയ ജീവിതം നിമിത്തം "അതിപരിചയാദവജ്ഞാ" എന്നുള്ളതു് ലേഖക

 നെ സംബന്ധിച്ച് ഉണ്ടായിട്ടില്ല. സ്കൂളിലും പുറത്തും തന്റെ ബുദ്ധിയെ വികസിപ്പിക്കുന്നതിനും, ജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതിനുമുള്ള മാർഗ്ഗങ്ങളെ ലേഖകൻ ബുദ്ധിപൂർവ്വം അനുഗമിച്ചുവന്നു. അധികവും തന്റെ മനസ്സിനെ അന്തർമ്മുഖമായിട്ടാണ് വ്യാപരിപ്പിച്ചുവന്നതു്. ഇന്നും ലേഖകന്റെ സ്ഥിതി ഏറെക്കുറെ അതുതന്നെയാണ്. ചീട്ടുകളിയ്ക്കും മറ്റും ലേഖകന് വാസനയില്ലെന്നു കണ്ടിട്ട് ആരും അതിലേയ്ക്ക് ക്ഷണിക്കാറില്ലായിരുന്നു. ലേഖകൻ കുറച്ചുകാലം വായനശാലയുടെ സിക്രട്ടറി ആയിരുന്നിട്ടുണ്ട്. മൂലം തിരുനാൾ തിരുമനസ്സുകൊണ്ട് ഈ വായനശാലയെ ഒരിക്കൽ സന്ദർശിച്ചിട്ടുണ്ട്.

ലേഖകൻ 76 എടവത്തിൽ കൊല്ലം റേഞ്ച് ഇൻസ്പെക്ടരായി തല്ക്കാലത്തേയ്ക്ക് നിയമിയ്ക്കപ്പെട്ടു. അവിടെ നിന്നു് 77 ചിങ്ങത്തിൽ കോട്ടയം റേഞ്ചിലും രണ്ടു മാസത്തേയ്ക്ക് ഇൻസ്പെക്ടരായിട്ടാക്കി. ഈ ജോലിയും ലേഖകൻ തനിക്കു സഹജമായ ഒതുക്കത്തോടും ശാന്തതയോടുംകൂടി മേലാവിലെ അതൃപ്തി കൂടാതെ ഒരുവിധം നിർവ്വഹിച്ചു. 77 മകരത്തിൽ ലേഖകൻ ആലപ്പുഴെനിന്നും പറവൂരേയ്ക്ക് സ്ഥലംമാററപ്പെട്ടു. ഇങ്ങനെ ദീർഘകാലം തന്റെ പ്രവൃത്തിരംഗവും നിവാസഭൂമിയുമായിരുന്ന ആലപ്പുഴയെ തദ്ദേശവാസികളുടെ ആശീർവ്വചനസമേതം സന്നിശ്വാസം വിട്ടുപിരിഞ്ഞു എങ്കിലും താൻ അല്പകാലം വിദ്യ അഭ്യസിച്ചതും, പിന്നീട് ചിരകാലം അന്യന്മാരെ വിദ്യ അഭ്യസിപ്പിച്ചതുമായ ആ വിദ്യാലയത്തോട് തനിക്കുള്ള സ്നേഹബന്ധത്തിനും, വാത്സല്യത്തിനും ഇന്നും ഭംഗം വന്നിട്ടില്ലെന്നു് പറഞ്ഞുകൊള്ളുന്നു. ലേഖകൻ രണ്ടു കൊല്ലം മുമ്പു് കൊല്ലത്തുനിന്നും ബോട്ടിൽ പോന്ന സമയം ആലപ്പുഴെയുള്ള ഒരു

മാന്യ മഹമ്മദീയ സ്നേഹിതൻ സംസാരിച്ച കൂട്ടത്തിൽ ഇങ്ങനെ പറകയുണ്ടായി: "സാറിന്റെ കീഴിൽ പഠിക്കുന്നതിന്നു ഞങ്ങൾക്കു ഭാഗ്യമുണ്ടായില്ലെങ്കിലും അവിടന്നിരുന്ന പള്ളിക്കൂടത്തിൽ ഞങ്ങളുടെ കുട്ടികൾക്കു പഠിയ്ക്കാനിടയായതിൽ വളരെ സന്തോഷമുണ്ടു്. അവിടത്തെ പുത്രൻ ആ സ്കൂളിൽ അദ്ധ്യാപകനായി വന്നുകാണ്മാൻ ഞങ്ങൾക്കു വലിയ ആഗ്രഹമുണ്ടു്." ഈ ആഗ്രഹത്തിന്റെ സാദ്ധ്യത തന്റെ അധീനത്തിലല്ല ഇരിക്കുന്നതു് എന്നുമാത്രം ലേഖകൻ മറുപടി പറഞ്ഞു. ലേഖകൻ ആലപ്പുഴ വിട്ടുപോന്നതിൽപിന്നെ അവിടെ മറെറാരു ഹൈസ്കൂളുംകൂടി ഉണ്ടായിട്ടുണ്ടു്. ഇതാണു് ഡാക്ടർ നായിഡുവിന്റെ പ്രയത്നത്തിന്റെ സ്മാരകസ്തംഭമായ സനാതനധൎമ്മ വിദ്യാലയം. ഇതോടുകൂടി ആലപ്പുഴ സക്കാർ ഹൈസ്കൂളിൽ വിദ്യാൎത്ഥികൾ കുറയുകയും 1084-ാമാണ്ടാണെന്നു തോന്നുന്നു, അതു് നിൎത്തൽചെയ്യുന്നതിന്നു് അന്നത്തെ ഗവൎമ്മെന്റു് തീരുമാനിക്കയുംചെയ്തു. കെട്ടിടങ്ങൾ സ്ഥലത്തെ സക്കാർ മലയാളം സ്കൂൾ ഇടുന്നതിന്നായി വിട്ടുകൊടുത്തു. ഈ ആജ്ഞ പുറപ്പെട്ടതു് ലേഖകൻ ഒടുവിൽ കോട്ടയം റേഞ്ചു് ഇൻസ്പെക്ടരായി വന്ന കാലത്തായിരുന്നതിനാൽ അതിലേക്കുള്ള എഴുത്തുകുത്തുകൾ എല്ലാം ലേഖകൻതന്നെ ചെയ്യേണ്ടതായി വന്നതിൽ അന്നു് മനസ്സിന്നല്പം അസുഖം ഉണ്ടായിരുന്നു. എന്നാൽ ആ കെട്ടിടങ്ങളിൽതന്നെ പിന്നെയും ഒരു സക്കാർ ഹൈസ്കൂൾ സ്ഥാപിച്ചുകാണ്മാൻ ഇടയായപ്പോൾ ആ അസുഖം നിശ്ശേഷം ഇല്ലാതെയുമായി.

"നീചൈൎഗ്ഗച്ഛത്യുപരിചദശാ, ചക്രനേമിക്രമേണ"

എന്നപോലെയാണല്ലോ ലോകത്തിലുള്ള സകല വസ്തുക്കളുടേയും അവസ്ഥ.

## പറവൂർ ഹൈസ്കൂൾ.

1077-ാമാണ്ടു് മകരത്തിലാണു് ആലപ്പുഴെനിന്നും ഈ ലേഖനകർത്താവിനെ പറവൂരേയ്ക്കു് സ്ഥലംമാററിയതു്. അന്നു് കൊല്ലം ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മി. സുന്ദരയ്യനെ എന്തോ കാരണവശാൽ സ്ഥലം മാറേറണ്ട ആവശ്യം നേരിട്ടു. ആലപ്പുഴയ്ക്കു് മാററണമെന്നാണു് ഗവമ്മെൻറിൽനിന്നും തീച്ച്യയാക്കിയതു്. അതനുസരിച്ചു് ഈ ലേഖനകർത്താവിനു് കൊല്ലത്തേയ്ക്കോ അല്ലാത്തപക്ഷം പറവൂരേയ്ക്കോ സ്ഥലം മാററുന്നതിനു് സമ്മതമുണ്ടോ എന്നു് അന്നിരുന്ന വിദ്യാഭ്യാസ സിക്രട്ടറി മി. അയ്യപ്പൻപിള്ള എഴുതിചോദിക്കയും പറവൂരേയ്ക്കു പോകുന്നതു് സമ്മതമാണെന്നു് മറുപടി അയയ്ക്കുകയും ചെയ്തു. ഇങ്ങനെയാണു് സ്ഥലംമാററം ഉണ്ടായതു്. 76 ഒടുക്കം ലേഖകനെ മി. സി. കൃഷ്ണപിള്ളയ്ക്കു പകരം കൊല്ലം റേഞ്ചു് ഇൻസ്പെക്ടരായി തല്ക്കാലത്തേയ്ക്കു് നിയമിയ്ക്കുകയും അതിനെ തുടന്നു് വടക്കൻ റേഞ്ചിലേയ്ക്കു് 77 ചിങ്ങത്തിൽ മൂന്നു മാസക്കാലത്തേയ്ക്കു് നിയമിയ്ക്കുകയും ചെയ്കയുണ്ടായി. ഇതിനുശേഷമാണു് പറവൂരേയ്ക്കുള്ള മാററം ഉണ്ടായതു്.

77 മകരം മൂന്നാംതീയതി പറവൂർ എത്തി ലേഖകൻ ജോലിയിൽ പ്രവേശിച്ചു. പറവൂർ, ലേഖകനു് കേവലം ഒരു പുതിയ സ്ഥലമല്ലായിരുന്നു. 1039-ാമാണ്ടു് ലേഖകൻെറ മാതുലൻ പറവൂരിൽ കുറച്ചു കാലത്തേയ്ക്കു് തഹശീൽദാരായിരുന്നു. അക്കാലത്തു് ലേഖകനും ജ്യേഷ്ഠസഹോദരനും മററും ഇവിടെ കൂടെ താമസിക്കയുണ്ടായിട്ടുണ്ടു്. അന്നു് 'കാങ്ങംപറമ്പ'ത്താണു് താമസിച്ചിരുന്നതു്. ഇവിടെ വച്ചാണു് ലേഖകൻേറയും മററും ഇംഗ്ലീഷ് പഠിത്തം

ആരംഭിച്ചതു്. അക്കാലത്തു് ഇംഗ്ലീഷ് പരിചയമുള്ളവർ വളരെ ചുരുക്കമായിരുന്നു. കുറച്ചേതാണ്ടൊ അറിയാവുന്നതായ ഒരു പരദേശബ്രാഹ്മണൻ ഇവിടെ അന്നുണ്ടായിരുന്നു. ഇദ്ദേഹത്തിൻെറ കീഴിലായിരുന്നു ലേഖകനും ജ്യേഷ്ഠസഹോദരനും ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതു്. കോട്ടയം സി. എം. എസ്സ്. വക ഒന്നാംപാഠപുസ്തകമാണു് ആദ്യം പഠിച്ചതു്. ചില ഒററവാക്കുകളും ചെറുവാചകങ്ങളും മാത്രമെ ഇവിടെ വച്ചു് പഠിക്കുന്നതിനിടയായുള്ളു. അന്നു് പരിചയപ്പെട്ടവരിൽ ലേഖകൻെറ സമവയസ്സനായ പയ്യപ്പിള്ളിൽ പപ്പുപിള്ള മാത്രമെ ഇന്നു ജീവിച്ചിരിപ്പുള്ളു. പറവൂരിൽ ഒൻപതു മാസക്കാലം മാത്രമെ താമസിക്കാൻ ഇടയായുള്ളു. മാതുലൻ കരുനാഗപ്പള്ളിയ്ക്കു് സ്ഥലംമാററപ്പെട്ടതുകൊണ്ടു് ലേഖകനും സ്ഥലം വിടേണ്ടിവന്നു. ഇതിനിടയ്ക്കാണു് ഇവിടത്തെ മലവെള്ളത്തെപ്പററി ആദ്യമായി ലേഖകനു് പ്രത്യക്ഷമായ അനുഭവം ഉണ്ടായതു്. പാർത്തിരുന്ന ഗൃഹത്തിൻെറ തിണ്ണവരേയും വെള്ളം പൊങ്ങിയിരുന്നതിനാൽ രണ്ടുമൂന്നു ദിവസത്തേയ്ക്കു് അല്പം കഷ്ടപ്പാടുണ്ടായി എന്നു പറയേണ്ടതില്ലല്ലൊ. അക്കാലത്തിവിടെ ജില്ലാക്കോടതി ഇല്ലായിരുന്നു. മുൻസീഫ് കോടതി മാത്രമെ ഉണ്ടായിരുന്നുള്ളു. കുഞ്ഞുണ്ണിക്കുറുപ്പ് എന്നൊരാളായിരുന്നു മുൻസീഫ്. അന്നു് തിരുവിതാംകൂറിൻെറ കൈവശമായിരുന്ന എളംകുന്നപ്പുഴ ഉത്സവം നടത്തുന്നതു് പറവൂർ തഹശീൽദാരായിരുന്നു. കൊച്ചീക്കാരുടെ ശല്യം ഉണ്ടായിരുന്നതിനാൽ ഇതിലേയ്ക്കു് തിരുവനന്തപുരത്തുനിന്നും ഒരു സുബേദാരുടെ കീഴിൽ ഏതാനും പട്ടാളക്കാർ വരികയും പതിവുണ്ടു്. ഇവിടെനിന്നും ഏതാനും നായർ പ്രമാണികളും പോകുന്ന പതിവുണ്ടായിരുന്നു. ഇ

ങ്ങിനെ ഒരു ഉത്സവം നടത്തുകയുണ്ടായി. ഇതിനിടയ്ക്ക് അന്നത്തെ ദിവാനായിരുന്ന രാജാ സർ. ടി. മാധവറാവു അവർകൾ പറവൂരിൽ സക്കീട്ടു വന്നിരുന്നു. അപ്പോളാണ് ലേഖകൻ ഇദ്ദേഹത്തിനെ ആദ്യമായി കണ്ടതു്. ഇദ്ദേഹം ലേഖകൻ മുതൽപേരെ ഇംഗ്ലീഷ് പഠിപ്പിക്കണമെന്നു് മാതുലനെ ഉപദേശിച്ചു. ചേർത്തല ഡിവിഷൻ പേഷ്കാർ ശങ്കുണ്ണിമേനവനവർകളും ഒന്നുരണ്ടു തവണ വരികയുണ്ടായിട്ടുണ്ടു്. അദ്ദേഹത്തിന്റെ പുത്രന്മാരായ ശങ്കരമേനവൻ, പത്മനാഭമേനവൻ ഇവർ അന്നു് എറണാകുളത്തു് ഇംഗ്ലീഷ് പഠിക്കുകയായിരുന്നു. ഈ സംഗതിയും ലേഖകൻ മുതൽപേരെ ഇംഗ്ലീഷ് പഠിപ്പിക്കുന്ന വിഷയത്തിൽ മാതുലനെ പ്രേരിപ്പിക്കുന്നതിനിടയായി. മാതുലന്റെ സ്ഥലംമാററത്തോടുകൂടി ലേഖകനും സ്ഥലം വിട്ടു് കായംകുളം ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ ചേർന്നു പഠിച്ചു.

ലേഖകൻ പറവൂർ സ്കൂളിൽ 82 ഇടവംവരെ പ്രധാനാദ്ധ്യാപകനായിരുന്നു. എന്നാൽ ഇക്കാലത്തിനിടയ്ക്ക് ആദ്യപ്രാവശ്യം ലേഖകൻ കൊല്ലം, കോട്ടയം റേഞ്ചുകളിൽ ഇൻസ്പെക്ടരായി ഇരുപതു മാസത്തോളം ജോലി നോക്കുന്നതിനു് നിയമിതനായിരുന്നു. ലേഖകൻ പറവൂരിരുന്ന കാലത്തു് പരീക്ഷാഫലങ്ങൾ നന്നായിരുന്നു. എന്നാൽ ഇതിനേക്കാൾ പ്രധാനമായി പള്ളിക്കൂടത്തിന്റെ അഭിവൃദ്ധി, വിദ്യാത്ഥികളുടെ സ്വഭാവസംസ്കരണം ഇവയാണു് ലേഖകൻ ഗൗരവമായി ഗണിച്ചു് പ്രവത്തിച്ചുവന്നതു്. ഫലവും പ്രയത്നത്തിനു തക്കപോലെ ഉണ്ടാകാതിരുന്നില്ലെന്നാണു് തോന്നുന്നതു്. പറവൂർ സ്കൂളിൽ ഇരുന്നിരുന്ന കാലത്തു് തന്റെ സഹായാദ്ധ്യാപകന്മാരായി യോഗ്യന്മാരായ പലരും ഉണ്ടായിരുന്നു. ശ്രീ. പി. കേശവപിള്ള,

ആർ. ഗോവിന്ദപ്പിള്ള, പി. സുന്ദരയ്യൻ, നീലകണ്ഠയ്യൻ, ഐ. ഇട്ടി, തോമസ്, എ. മാധവപ്പണിക്കർ മുതലായ മാന്യന്മാർ ഇവരിൽ ഉൾപ്പെട്ടിരുന്നു. ഇവരിൽ പലരും പിന്നീട് ഹെഡ്മാസ്റ്റർമാരായും, അസിസ്റ്റൻറ് ഇൻസ്പെക്ടർമാരായും ഇരുന്നതിനുശേഷം ഉദ്യോഗത്തിൽനിന്നും വിരമിച്ചിരിയ്ക്കുകയാണു്. മി. ഇട്ടി ഇന്നും ഹെഡ്മാസ്റ്റർതന്നെയാണു്. ഇവരുടെ സഹകരണം സ്കൂളിൻെറ ക്ഷേമത്തിനും വലിയ സഹായമായി ഭവിച്ചിട്ടുണ്ടു്. ആദ്യം സ്കൂൾ നടത്തിവന്നതു് ഇന്നത്തെ മലയാളം ആൺപള്ളിക്കൂടം ഇട്ടു നടത്തിവരുന്ന കെട്ടിടങ്ങളിലായിരുന്നു. 1080-ാമാണ്ടു് ആദ്യമാണു് പുതിയ കെട്ടിടത്തിലേയ്ക്കു് സ്കൂൾ മാററിയതു്. അതിൻെറ ഉൽഘാടനം നടത്തിയതു് അന്നിവിടെ ജഡ്ജിയായിരുന്ന മി. അനന്തറാവു ബി. എ., ബി. എൽ. ആയിരുന്നു. ഇതു സംബന്ധിച്ചു് ഒരു പൊതുയോഗവും ഘോഷയാത്രയും ഉണ്ടായിരുന്നു. ഈ ലേഖനകർത്താവു് സ്കൂളിലിരുന്ന കാലത്താണു് സ്കൂളിലെ വിദ്യാർത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും ഉപയോഗത്തിനായി ഒരു ഗ്രന്ഥശാല ആദ്യമായി ആരംഭിച്ചതു്. വിദ്യാർത്ഥികൾക്കായി ഒരു സമാജവും ഏർപ്പെടുത്തി. ഇതു കൂടാതെ മണി അടിയ്ക്കുന്നതിന്നു് ചേങ്കില ഉണ്ടാക്കിയ്ക്കുകയും ഒരു സ്കൂൾതോട്ടം ആരംഭിയ്ക്കുകയും മററു ചില്ലറ പല ഏർപ്പാടുകൾ ചെയ്കയും ചെയ്തു. ഇംഗ്ലീഷ് സ്കൂളിൽ ആദ്യമായി പെൺകുട്ടികളെ ചേർത്തു പഠിപ്പിച്ചുതുടങ്ങിയതും ഇക്കാലത്താണു്. കുട്ടികൾക്കു കുടിക്കുവാൻ വെള്ളം തയ്യാറാക്കികൊടുക്കുന്നതിനു് ഒരു ശമ്പളക്കാരനേയും നിയമിച്ചു. അദ്ധ്യാപകാദ്ധ്യേതാക്കളെ ഉത്തരവാദിത്വബോധത്തോടുകൂടി പ്രവർത്തിപ്പിയ്ക്കുന്നതിനു വേണ്ടതായ ചിത്തവൃത്തി ലേഖകൻെറ പ്രശാന്തനയം അവരിൽ ജനി

പ്പിച്ചു. ആജ്ഞയെക്കാളധികം പ്രേരണാശക്തിയെക്കൊണ്ടായിരുന്ന ഇവരുടെ സഹകരണവും സൌമനസ്യവും സമ്പാദിച്ചതു്. ഇന്നത്തെ ഭരണനയം ഇതൊന്നുമല്ലല്ലൊ.

ഇരുന്നിരുന്ന സ്ഥലത്തൊക്കെയും വഴക്കുകാരനെന്നു് പ്രസിദ്ധി സമ്പാദിച്ച ഒരു "താണുവയ്യൻ" കുറച്ചുകാലം ലേഖകന്റെ കീഴിലും ഇരുന്നിരുന്നു. ഇക്കാലത്തു് ഇവിടെ യാതൊരുവിധ വഴക്കും കൂടാതെയാണു് കഴിഞ്ഞതു്. പിന്നീടു് കോട്ടാററു വച്ചു് എന്തോ വഴക്കുണ്ടാക്കി ജോലിയിൽനിന്നും പിരിക്കപ്പെട്ടുവെന്നും കേട്ടു. ലേഖകൻ ഇവിടെ ഇരുന്ന കാലത്തു് സ്കൂളിനു പുറത്തു് ഉദ്യോഗസ്ഥന്മാരായും അല്ലാതേയും ചുരുക്കം ചില സ്നേഹിതന്മാരുണ്ടായിരുന്നു. ജഡ്ജിമാരായ മെസ്സേഴ്സ് ഈപ്പൻ, കൃഷ്ണപിള്ള, കുഞ്ഞുണ്ണിമേനോൻ, വീരരാഘവയ്യങ്കാർ മുതലായവരും പയ്യപ്പിള്ളിൽ കരുണാകരപിള്ള, പറയത്തു് ഗോവിന്ദമേനോൻ, ടി. ആർ. അനന്തൻപിള്ള, വക്കീൽ മി. ധർമ്മരാജയ്യൻ, മി. കൃഷ്ണയ്യൻ, മുൻസീഫ് മി. സീതാരാമയ്യൻ മുതലായി ഏതാനുംപേർ ഇക്കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു. മെസ്സേഴ്സ് ഏ. ഗോപാലമേനോൻ എം. ഏ., എൻ. നാരായണപിള്ള ബി. ഏ., ബി. എൽ., ജി. കൃഷ്ണയ്യർ ബി. ഏ., ബി. എൽ., എൻ. വെങ്കിടേശ്വരയ്യർ ബി. ഏ., എൽ. ടി., ആർ. പരമേശ്വരൻപിള്ള ബി. ഏ., ബി. എൽ. മുതലായവർ ലേഖകന്റെ താഴെ ഇവിടെ പഠിച്ചിട്ടുള്ളവരാണു്. അന്യദിക്കുകാരും വേറെ പലരുമുണ്ടു്. ഇവിടെയും സ്കൂൾജോലിക്കു പുറമെയുള്ള സമയം വായിക്കുന്നതിലും എഴുതുന്നതിലും ഉപയോഗപ്പെടുത്തിവന്നു. സമയം വേറെ വിധത്തിൽ വ്യയംചെയ്യു പതിവില്ല. ചീട്ടുകളിയോ മററു വിനോദങ്ങളോ ഒന്നുംതന്നെ ശീലിച്ചിരുന്നി

ല്ല. ലേഖകൻ ജീവിതത്തിൻെറ മുഴുലവശവുമായി അധികം പരിചയിക്കുന്നതിന്ന് ഇടയായിട്ടില്ല. ഇതു് ഒരു ന്യൂനതയായിട്ടാണു് പലരും ഗണിക്കുന്നതു്. അങ്ങിനെയാണെങ്കിൽ ആ ന്യൂനതയെ സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. ഇടയ്ക്കിടയ്ക്കു് വിഘ്നത്തോടുകൂടിയാണെങ്കിലും പറവൂർ സ്കൂളിൻെറ ഭാരവാഹിത്വം ലേഖകന്നു് ഗുണപ്രദമായിരുന്നു എന്നു് പറയാതിരിയ്ക്കാൻ നിവൃത്തിയില്ല. അനാരോഗ്യാസ്പദമായ ആലപ്പുഴ ടൌണിലേയും അസൌകര്യപരിതമായ ആലപ്പുഴ സ്കൂളിലേയും പതിനേഴ വർഷത്തെ സുദീർഘമായ. പരിചയത്തിൽനിന്നും പറവൂരേയ്ക്കുള്ള മാററം തന്നെ മനസ്സിന്നും ശരീരത്തിന്നും ഒരു നവമായ ഉന്മേഷം നല്കിയതിന്നും പുറമെ, മാനസികവീക്ഷണത്തിന്നു് കുറച്ചുകൂടി വിശാലതയും അനുഭവത്തിന്നു് അല്പം വൈചിത്ര്യവും പ്രദാനംചെയ്യുകയും ചെയ്തു. തൻെറ കാർഷികപ്രവൃത്തിക്കു് കുറച്ചുകൂടി ഫലപ്രദമായ ശാലേയവും പറവൂർ നല്കി എന്നുവേണം പറവാൻ. ഏതെങ്കിലും അദ്ധ്യാപനസംബന്ധമായ പ്രവൃത്തിയുടെ അവസാനരംഗവും, ലേഖകൻെറ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ പ്രഥമരംഗവും ഇവിടംതന്നെയായിരുന്നു എന്നു് സന്തോഷസമേതം പറയേണ്ടിയിരിക്കുന്നു. ഇരുപത്തൊൻപതു വർഷം തൻെറ നാട്ടിലുള്ള യുവാക്കന്മാർക്കു അല്പമെങ്കിലും ജ്ഞാനം നല്കുന്നതിന്നും അവരുടെ മൂകളായമാനങ്ങളായ ബാലബുദ്ധികളെ ക്രമശഃ വികസിപ്പിക്കുന്നതിന്നും തനിക്കു് തൻെറ ജീവിതത്തിൽ അല്പമെങ്കിലും സൌകര്യം ലഭിച്ചുവെന്നുള്ളതു് ലേഖകന്നു് ചാരിതാർത്ഥ്യജനകമായ ഒരു സംഗതിയാണു്. ഇന്നും ഈ അതീതകാലത്തേയ്ക്കു് പിൻതിരിഞ്ഞുനോക്കുന്ന അവസരങ്ങളിലൊക്കെയും ലേഖകൻെറ ഉള്ളിൽ അല്പമായ ഒരഭിമാനം

ജ്വലിക്കാതിരിക്കുന്നില്ല. തന്റെ മേധാവികളായിരുന്നവ രിൽ മി. റാസ്, ഡാക്ടർ ഹാവ്വി എന്നിവരെ ഒഴിച്ച് മററു മിയ്യവരും ലേഖകനോട് സൌമനസ്യം ഉള്ളവരായിരുന്നു വെന്നു പറവാൻ വഴി കാണുന്നില്ല. അവക്ക് അതിന്നു വ ല്ല കാരണങ്ങളും ഉണ്ടായിരിക്കാം. ഡാക്ടർ മിച്ചലിന്റെ അഭിപ്രായത്തിൽ ലേഖകനു "ശാന്തത" അല്പം അധികമാ യിപ്പോയി എന്നായിരുന്നു. ഇൻസ്പെക്ടർജോലിക്കു ഇതു് ഒരു ന്യൂനതയാണത്രേ. മററുള്ളവർ ആരും ഉള്ളിൽ ഉണ്ടെ ങ്കിലും ഒന്നും നേരിട്ട് പ്രസ്താവിച്ചിട്ടില്ല. ഏതായാലും "ശാ ന്തത"യെ ഉപേക്ഷിക്കണമെന്നു് ലേഖകന്ന് ഒരിക്കലും വി ചാരമുണ്ടായിരുന്നില്ല; ഇപ്പോഴും ഇല്ല. രാഷ്ട്രീയശാസ്ത്ര ത്തിലെ സന്മാൎഗ്ഗനിയമങ്ങളും നീതിയും ഒക്കെയും വേറെയാ ണല്ലൊ. "സന്തതം ശാന്തിയെ കാമസുരഭി കേൾ" എന്നു് നമ്മുടെ പൂൎവ്വന്മാരും പറഞ്ഞിരിക്കുന്നു. ലേഖകന്റെ ദൃ ഷ്ടിയിൽ ഉദ്യോഗത്തിനേക്കാൾ ജീവിതത്തിനാണു് വില കൂ ടുന്നതു്. അതുകൊണ്ടു് ഈ ലേഖകൻ അവലംബിച്ചുവ ന്നിരുന്ന ആ ശാന്തിമാൎഗ്ഗത്തിൽനിന്നും ലേശവും വ്യതിചലി യ്ക്കാൻ തയ്യാറില്ലായിരുന്നു.

1082 ഇടവത്തിൽ തെക്കൻ റേഞ്ചു് ഇൻസ്പെക്ടർ മി. സി. കൃഷ്ണപിള്ള ജോലിയിൽനിന്നും പിരിയുന്നതിന്റെ പ്രാരംഭമായി മൂന്നു മാസത്തെ അവധിയെടുത്തു. വിദ്യാ ഭ്യാസ കാൎയ്യദശിയായിരുന്ന ശ്രീ. അയ്യപ്പൻപിള്ളയും സുഖ ക്കേടുനിമിത്തം അവധിയിൽ പ്രവേശിച്ചു. പകരം കാൎയ്യ ദശിയായി മി. രംഗസ്വാമി അയ്യങ്കാരെയാണു് നിയമിച്ച തു്. ഇദ്ദേഹം മി. കൃഷ്ണപിള്ളയ്ക്കു പകരം ലേഖകനെ ഇൻ സ്പെക്ടരായും മി. രാമവൎമ്മതമ്പാനെ പറവൂർ സ്കൂൾ ഹെ ഡ്മാസ്റ്ററായിട്ടും നിയമിച്ചു. ഇതനുസരിച്ചു് ലേഖകൻ

സകുടുംബം ഇടവമാസം 12-ാംനു- തിരുവനന്തപുരത്തേ യ്ക്കു് യാത്രപുറപ്പെട്ടു. ആ മാസം 19-ാംനു- ജോലിയിൽ പ്രവേശിച്ചു. തെക്കൻ റേഞ്ചിൽ ആദ്യമായിട്ടാണു് ലേഖ കൻ നിയമിതനായതു്. മൂന്നു മാസം കഴിഞ്ഞു് മി. കൃഷ്ണ പിള്ള ഉദ്യോഗത്തിൽനിന്നു് ഒഴിഞ്ഞു. അന്നു് എസ്. രാജ ഗോപാലാചാരി അവർകളായിരുന്നു ദിവാൻജി. അദ്ദേഹ വും വേലവിട്ടുപോകുന്ന സന്ദർഭമായിരുന്നു. മി. അയ്യപ്പൻ പിള്ള ദീനം കലശലായി അല്പം മുമ്പു് മരിക്കയുംചെയ്തു. ഇതിനിടയ്ക്കു് ലേഖകനെ തല്ക്കാലത്തേയ്ക്കു് ഇൻസ്പെക്ടരാ യി നിയമിച്ചു് കോട്ടയത്തേയ്ക്കു് സ്ഥലംമാററുകയും, കോ ട്ടയത്തിരുന്ന തമ്പുരാനെ ഹജൂരിൽ വിദ്യാഭ്യാസകാര്യദർശി യായി നിയമിക്കയുംചെയ്തു ഇതിനിടയ്ക്കു് ശ്രീ. എസ്. രാജ ഗോപാലാചാരി ദിവാൻപദം വിട്ടുപോകയും, പകരം മി. നാഗമയ്യാ തല്ക്കാലത്തേയ്ക്കു് ആ സ്ഥാനത്തിൽ നിയമിത നാകയുംചെയ്തു. ഇദ്ദേഹം ലേഖകനു് അമ്പതു രൂപാ ശ മ്പളക്കൂടുതൽ നല്കി. ഇതാണു് ഡാക്ടർ ഹാർവ്വി പോയ തിൽപിന്നെ ലേഖകനു കിട്ടിയ ശമ്പളക്കൂടുതൽ. മി. രങ്ക സ്വാമി അയ്യങ്കാരെ തിരുവനന്തപുരം ഇൻസ്പെക്ടരായി ത ല്ക്കാലത്തേക്കു് ആക്കുകയും ചെയ്തു. ഇതിനിടയ്ക്കു് മി. പി. രാജഗോപാലാചാരി ദിവാനായും വന്നു. ലേഖകൻ കന്നി 22-ാംനു- കോട്ടയത്തെത്തി ജോലി കൈയേററു. ഇവിടെ 84 മകരം 1-ാംനു-വരെ ജോലിചെയ്യുകയും മകരം 1-ാംനു- മുതൽ അവകാശമുള്ള അവധിയെടുത്തു് വേലയിൽനിന്നു് പിരിയുകയും ചെയ്തു. ഇക്കാലത്താണു് ആൺ, പെൺ പ ള്ളിക്കൂടങ്ങളുടെ ഭരണം വേർതിരിച്ചതു്. ഇതു സംബന്ധി ച്ചു് ഒരു ഇൻസ്പെക്ടരെ കുറയ്ക്കയും ഒരു സ്ത്രീയെ പെൺ പ ള്ളിക്കൂടങ്ങളുടെ ഭരണത്തിന്നായി നിയമിക്കയും ചെയ്തു.

അന്നു് എല്ലാംകൊണ്ടും കറയ്ക്കാൻ യോഗ്യനാണെന്നു് മേലധികാരികൾക്ക തോന്നിയതു് ലേഖകനെയാണു്. പകരം നോക്കിവന്ന ഒരാളിനെ സ്ഥിരപ്പെടുത്തേണ്ട ആവശ്യവും നേരിട്ടിരുന്നു. അതിനാൽ ലേഖകൻ പഴയ ജോലിക്കു് പോകുകയൊ അല്ലാത്തപക്ഷം വേലയിൽനിന്നു് പിരിയുകയൊ വേണമെന്നു് ഒരു അഡ് ഉദ്യോഗക്കുത്തു് ലേഖകനു കിട്ടി. അന്നു ലേഖകനു് 55 വയസ്സ് തികഞ്ഞിട്ടില്ലായിരുന്നു. ലേഖകനെ വീഴ്ചക്കാരനാക്കി പിരിക്കണമെന്നുദ്ദേശിച്ചോ എന്തോ അല്പം മുമ്പുമുതല്ക്കുതന്നെ വല്ലവരുടേയും തെററിനു് സമാധാനം ആവശ്യപ്പെട്ടുകൊണ്ടു് പല കത്തുകളും തുടരെ തുടരെ അധികാരസ്ഥലത്തുനിന്നും പുറപ്പെട്ടുകൊണ്ടിരുന്നു. ഇതാരുടെ വിദ്യയോ എന്തോ? ഇതൊന്നും ഇവിടെ ഇന്നു വിസ്തരിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. "അതീത കാൎയ്യാനുശയേന കിം സ്യാൽ." ലേഖകൻ ഉദ്യോഗത്തിൽനിന്നും ഒഴിയാൻ സന്നദ്ധനാണെന്നു് മേലധികാരികളെ അറിയിച്ചും അന്നോവരെ ചെയ്തിട്ടുള്ള സഹായത്തിനു് ഗവമ്മെൻറിനോടു് നന്ദി പറഞ്ഞുംവച്ചു് വേലയിൽനിന്നും പിന്മാറി സ്ഥലം ഒഴിഞ്ഞുകൊടുത്തു. ഇതാണു് ലേഖകൻെറ ഉദ്യോഗചരിത്രത്തിൻെറ ഒടുവിലത്തെ കടലാസ്സ്. അവസാനം ശുഭമായി പരിണമിച്ചു എന്നു പറയുന്നതിൽ ലേഖകനു് അനല്പമായ ചാരിതാൎത്ഥ്യമുണ്ടു്. ലേഖകൻ കാലാവധി നീട്ടലിനോ മററു ആനുകൂല്യങ്ങൾക്കൊ അപേക്ഷിച്ചു് അധികൃതന്മാരെ അസഹ്യപ്പെടുത്തുകയും മററും ചെയ്തില്ല. ലേഖകനു് ഉദ്യോഗകാലത്തു് തൻെറ മേലധികാരികളിൽ ചുരുക്കം ചിലരെ ഒഴിച്ചു് മററുള്ളവരെ തൃപ്തിപ്പെടുത്താൻ സാധിച്ചിട്ടുമില്ല. തൻെറ സ്വഭാവത്തിനു് അതു സാദ്ധ്യവുമല്ലായിരുന്നു. ഇ

ഷ്ടാനുസരണം പിന്മാറിയതുകൊണ്ടു് അതും കൂടാതെ കഴി ച്ചു. എന്നാൽ തന്റെ അധീനത്തിൽ മാറിമാറിവന്നുകൊ ണ്ടിരുന്ന വിദ്യാൎത്ഥികളേയും എതേതു ദിക്കുകളിൽ ഇരുന്നു വോ, അതാതു ദിക്കിലുള്ള ജനസാമാന്യത്തേയും വിശിഷ്യ മനഃസാക്ഷിയേയും അല്പമായി തൃപ്തിപ്പെടുത്താൻ സാധി ച്ചിട്ടുണ്ടെന്നാണു് പിന്നീടുള്ള അനുഭവത്തിൽനിന്നും അനു മാനിക്കേണ്ടതു്. ലേഖകൻ ഒരുത്തമാദൎശത്തെ പുരസ്ക രിച്ചു് തന്റെ കൃത്യങ്ങൾ ചെയ്വാൻ ശ്രമിച്ചുവെന്നല്ലാതെ തന്റെ പ്രവൃത്തികളെല്ലാം പൂൎണ്ണസാഫല്യതയെ പ്രാപി ച്ചു എന്നു് ഒരിക്കലും പറവാൻ തയാറില്ല. ഈ ലേഖകൻ ആരുടേയും സേവ സമ്പാദിക്കുന്നതിനു് തുനിഞ്ഞില്ല. അ തു് വശ്യവുമല്ലായിരുന്നു. പരേതനായ ശ്രീമാൻ താണുപി ള്ള അവൎകളെ ഒരിക്കൽ സന്ദൎശിച്ച സമയം അദ്ദേഹം ലേ ഖകനോടു് "നിങ്ങൾ കൂടക്കൂടെ തിരുവനന്തപുരത്തു വന്നു് ഉദ്യോഗസ്ഥന്മാരെ കാണാത്തതുകൊണ്ടാണു് നിങ്ങളെ ആരും ഗണിക്കാത്തതു്" എന്നു് സസ്മിതം പറയുകയുണ്ടാ യി. ഇദ്ദേഹവും മി. അയ്യപ്പൻപിള്ളയും യഥാൎത്ഥത്തിൽ ലേഖകന്റെ കാൎയ്യത്തിൽ എറക്കുറെ താല്പൎയ്യമുള്ളവരായി രുന്നു. നിൎഭാഗ്യവശാൽ താണുപിള്ള അവൎകൾ പിന്നീടു് അധികം ഇരുന്നില്ല. തിരുവിതാംകൂറിനു് ഒരു ഭാസുരമായ ഭാവിയും ഇതോടുകൂടി നഷ്ടമായി. ലേഖകൻ ഉദ്യോഗ ത്തിൽനിന്നും പിരിഞ്ഞശേഷം സകുടുംബം പറവൂർ വന്നു താമസിച്ചു.

ലേഖകൻ പരിശോധകൻ എന്ന നിലയിൽ എ ന്തെല്ലാം ചെയ്തുവെന്നു് വിസ്തരിക്കണമെന്നു വിചാരിക്കു ന്നില്ല. എന്നാൽ തന്റെ "ശാന്തത" നിമിത്തം കാൎയ്യങ്ങൾ ക്കു് വിഘ്നമോ വിളംബനമോ സംഭവിച്ചതായി ഒന്നും രേ

ഖപ്പെടുത്തിയോ പറഞ്ഞോ കണ്ടില്ല. താൻ തൻെറ ബു
ദ്ധിക്കും ശേഷിക്കും തക്കവണ്ണം വേലചെയ്യുവെന്നു മാത്രമെ
ലേഖകനു് പറവാൻ തരമുള്ളൂ. എന്നാൽ ലേഖകനു് തി
രുവിതാംകൂർ ഒട്ടുക്കു് സഞ്ചരിച്ചു് വിവിധ ജനങ്ങളുമായിട്ടു്
പരിചയപ്പെടുന്നതിനും അദ്ധ്യാപകലോകത്തിൻെറ സ്ഥി
തിയേയും വിദ്യാഭ്യാസത്തിൻെറ ഗതിയേയും മനസ്സിലാക്കു
ന്നതിനും തൻെറ ജ്ഞാനസീമയെ വിസ്തൃതമാക്കുന്നതി
നും ജനസാമാന്യത്തിൻെറ കഷ്ടതയെ ഗ്രഹിക്കുന്നതിനും
തൻെറ ചിന്തയ്ക്കു് വിഷയം സമ്പാദിക്കുന്നതിനും ഈ ജോ
ലി തന്നെ വളരെ സഹായിച്ചിട്ടുണ്ടെന്നു് പറയാതിരിപ്പാൻ
നിവൃത്തിയില്ല. താൻ ഉദ്യോഗത്തിലിരുന്ന കാലത്തും ജീ
വിതത്തിൻെറ മാഹാത്മ്യത്തെ ഉദ്യോഗത്തിൻെറ പ്രതാ
പത്തിൽ ഒരിക്കലും നിമഗ്നമാക്കിയിട്ടില്ലായിരുന്നു. ജ്ഞാന
സമ്പാദനത്തിനുള്ള അവസരങ്ങളെ ഒരിക്കലും വിട്ടുകളയാ
റില്ല. അദ്ധ്യാപകവൃത്തിയിലും പരിശോധകോദ്യോഗത്തി
ലുംനിന്നു് ജീവിതത്തിൻേറയും ലോകത്തിൻേറയും സ്ഥിതി
ഗതികളെപററി പലതും ഗ്രഹിക്കുന്നതിനു് ലേഖകൻ ശ്ര
ദ്ധാപൂർവ്വം ശ്രമിച്ചിട്ടുണ്ടു്. താൻ പഠിപ്പിച്ചിട്ടുള്ളതിനേ
ക്കാളധികം പഠിയ്ക്കുയാണു് ചെയ്തിട്ടുള്ളതു്. ഈ സമാധാ
നത്തോടുകൂടിയാണു് ലേഖകൻ ഉദ്യോഗത്തിൽനിന്നും വിര
മിച്ചതു്. ഉദ്യോഗാനന്തരമുള്ള ജീവിതവും ഈ രീതിയുടെ
അവിഛിന്നമായ തുടച്ചതന്നെയാണു്. "ഗ്രെ" എന്ന
ആംഗ്ലേയകവി പറയുന്നതുപോലെ ലേഖകൻ "ജീവിത
ത്തിൻെറ ഏകാന്തമായ ഉപത്യകയിൽ നിശ്ശബ്ദവും ശാ
ന്തവുമായി തൻെറ കാലം നയിച്ചുവന്നു."

---

# വിഭിന്നസ്മരണകൾ.

## (കായംകുളം)

ലേഖകൻ ആദ്യമായി ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങിയതു് കായംകുളത്താണെന്നു് മുമ്പു പറഞ്ഞുവല്ലൊ. അവിടെ മൂന്നു കൊല്ലത്തോളം താമസിച്ചിരുന്നു. കമ്മംപെള്ളിൽ എന്ന ഗൃഹത്തിലാണു് താമസിച്ചിരുന്നതു്. അന്നു് ഈ തറവാട്ടു് നല്ല സ്വത്തുള്ള ഒന്നായിരുന്നു. ഇപ്പോൾ മോശസ്ഥിതിയിലാണെന്നാണു് കേൾക്കുന്നതു്. ഇവിടെ "കമ്മംപെള്ളിൽ മൂപ്പിൽ" എന്നു വിളിച്ചുവന്ന ഒരു കാരണവരുണ്ടായിരുന്നു. ഇദ്ദേഹം നല്ല ശ്രീമാനായിരുന്നു. എഴുത്തറിഞ്ഞുകൂടാ എങ്കിലും ജനസമ്മതനും നല്ല കൈപുണ്യമുള്ള ഒരു വൈദ്യനുമായിരുന്നു. ചികിത്സ നിശ്ചയിക്കുന്നതിനു് വൈദ്യപുസ്തകം ആരെക്കൊണ്ടെങ്കിലും വായിപ്പിച്ചുകയാണു് പതിവു്. ലേഖകനോടുകൂടി തന്റെ ഒരു ജ്യേഷ്ഠസഹോദരനും മാതുലപുത്രനും ഒരു ഉണ്ണിയും പഠിച്ചുതാമസിച്ചിരുന്നു. ഇവരെ ഒക്കെയും കാരണവൻ പിതൃനിർവ്വിശേഷമായ വാത്സല്യത്തോടുകൂടി നോക്കിവന്നു. അവിടെ പുതിയടത്തുചിറ എന്നൊരു വലിയ കുളമുണ്ടു്. അതിൽ മുതലകളുടെ ഉപദ്രവം അല്പം ഉണ്ടാകാറുണ്ടു്. കാരണവർ മുതലകളെ പിടിക്കുന്നതിനു് പ്രസിദ്ധി സമ്പാദിച്ച ആളായിരുന്നു. അതിനു വേണ്ടതായ "ചാണ്ടുളികൾ", "ഒടക്കുളികൾ" മുതലായ ഉപകരണങ്ങൾ അവിടെ കരു

തിവച്ചിരുന്നതു് ലേഖകൻ കണ്ടിട്ടുണ്ടു്. ലേഖകൻെറ താമസത്തിനിടയിൽ ഒരിക്കൽ മുതലപിടുത്തം കണ്ടു. ഇദ്ദേഹം നിത്യബ്രഹ്മചാരിയായിരുന്നു. ലേഖകൻ കായംകുളം പള്ളിക്കൂടത്തിൽ പഠിക്കുന്ന കാലത്താണു്—43-ാമാണ്ടാണെന്നു തോന്നുന്നു—അന്നു് മദ്രാസ് ഗവർണ്ണർ ആയിരുന്ന നേപ്പിയർ പ്രഭുവും പത്നിയും തിരുവനന്തപുരം സന്ദർശിച്ചതു്. ഇദ്ദേഹമായിരുന്നു ആദ്യമായി തിരുവനന്തപുരം സന്ദർശിച്ച മദ്രാസ് ഗവർണ്ണർ. ഇതു സംബന്ധിച്ചുള്ള ഘോഷയാത്രയ്ക്കും മററുമായി നാട്ടിലുള്ള എല്ലാ ഇംഗ്ലീഷ് സ്കൂളുകളിൽനിന്നും എട്ടോ പത്തോ കുട്ടികളെ തിരുവനന്തപുരത്തു് അയയ്ക്കണമെന്നു് ദിവാൻ മി. മാധവരായരുടെ ഉത്തരവു വന്നതനുസരിച്ചു് മേൽക്ലാസ്സുകളിൽനിന്നും ഏതാനും കുട്ടികൾ സക്കാർ ചിലവിൽ ഒരദ്ധ്യാപകൻെറ നേതൃത്വത്തിൽ തിരുവനന്തപുരത്തു പോകയുണ്ടായി. തിരുവനന്തപുരത്തുള്ള കാഴ്ചബംഗ്ലാവു് അല്ലെങ്കിൽ "മ്യൂസിയം" ഈ പ്രഭുവിൻെറ സ്മാരകമായി "നേപ്പിയർ മ്യൂസിയം" എന്ന പേരിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണു്. ഇതിൻെറ ഉൽഘാടനം 48-ാമാണ്ടായിരുന്നു. എന്നാൽ ഈ മ്യൂസിയം "നേപ്പിയർ" എന്ന പേരോടുകൂടി ഇപ്പോൾ ഘടിപ്പിച്ചു പറയാറുണ്ടോ എന്നു സംശയമാണു്. ലേഖകൻ കായംകുളത്തു താമസിക്കുന്ന കാലത്തു് ചെട്ടികുളങ്ങരെ "കുത്തിയോട്ടം" കൃഷ്ണപുരത്തു് "കുതിരകെട്ടു്" ഓച്ചിറ പടനിലത്തു് ആണ്ടുതോറും നടത്താറുള്ള "ഓച്ചിറക്കളി" മുതലായ ആഘോഷങ്ങൾ കാണ്മാൻ ഒന്നുരണ്ടു തവണ പോയിട്ടുണ്ടു്. അന്നു് ഓച്ചിറ ജനങ്ങൾ രണ്ടു സംഘമായി നിന്നു് പയനിൻകായകൊണ്ടു് അന്യോന്യം എറിഞ്ഞു് ഒരു നമ്മയുദ്ധം നടത്തുന്ന കാലമായിരുന്നു. വാളെടുത്തുള്ള അഭ്യാസ

ങ്ങളും ഉണ്ടായിരുന്നു. ഇതിൽ മുറിവേല്ക്കുന്നവൎക്ക് അഞ്ചാറു മാസക്കാലം പരമസുഖമായിരുന്നു. പ്രതിദിനം തേച്ചുകുളിയും പിഴിച്ചിലും ഫലഹാരവും മററും ധാരാളമാണ്. അതുകൊണ്ട് മുറിവേല്ക്കുവാൻ ആളുകൾ ഒരുക്കമായിരുന്നു. എന്നാൽ കാലചക്രത്തിൻെറ തിരിച്ചിലിൽ ഇന്ന് സംഗതികളൊക്കെയും എത്രയോ ഭേദപ്പെട്ടുപോയി. "ഓച്ചിറക്കളി" എന്നൊരേൎപ്പാട് ഇന്നും നടക്കുന്നുണ്ട്. പക്ഷെ ഇന്നു "കളിയല്ല, കാൎയ്യമാണ്" നടക്കുന്നത്. ഒരിക്കൽ യഥാൎത്ഥ യുദ്ധവും, പിന്നീട് ആയുധാഭ്യാസവും, പിന്നെ ധൎമ്മയുദ്ധവും ആയി മാറി ഓച്ചിറക്കളി ഒരു പ്രദൎശനമായിത്തീൎന്നിരിക്കുന്നു. ഇനി എന്തായിത്തീരുമെന്ന് ആൎക്കറിയാം? എന്നാൽ ചെട്ടികുളങ്ങരെ കുത്തിയോട്ടത്തിന് വലിയ മാററമൊന്നും ഉണ്ടായതായി കാണുന്നില്ല. പുരാതനങ്ങളും മനുഷ്യൻെറ മനസ്സിനോട് രസബന്ധംകൊണ്ട് ഘടിപ്പിയ്ക്കപ്പെട്ടവയും ആയ മനുഷ്യസ്ഥാപനങ്ങൾ എന്തെല്ലാമായാലും ഏറെക്കുറെ മരണഗോഷ്ഠികളും, ശ്വാസവികാരവും കൂടാതെ പെട്ടെന്ന് മൃതിപ്പെടുക സാധാരണമല്ലെന്നുള്ള വാസ്തവം ചരിത്രം തെളിയിക്കുന്നുണ്ട്. "ചേൎത്തലപ്പൂരം"തന്നെ നോക്കുക. 45, 46 ഈ കൊല്ലങ്ങളിൽ ലേഖകൻെറ മാതുലൻ ചേൎത്തലെ തഹശീൽദാരായിരുന്നു. പൂരക്കാലത്തു് പാടാറുള്ള അശ്ലീലങ്ങളായ പാട്ടുകൾ നിറുത്തണമെന്നുദ്ദേശിച്ച് ആഭാസഗാനങ്ങൾ പാടില്ലെന്നും, പാടിയാൽ ശിക്ഷിക്കുമെന്നും അദ്ദേഹം മുൻകൂട്ടി പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഇതിനുംപുറമെ പാടുന്നവരെ സാമംകൊണ്ട് സാധിയ്ക്കയില്ലെന്നു കണ്ട് മററുവിധത്തിലും ഭയപ്പെടുത്തുകയുണ്ടായി. എങ്കിലും അന്നത്തെ ജനങ്ങളുടെ മനസ്ഥിതിയെ,

"പീനൽക്കോഡിൻ വകുപ്പെത്ര വർണ്ണിക്കിലും
മീനപ്പൂരത്തിന്ന് നീക്കമില്ലെ"

എന്നുള്ള ഖണ്ഡപദ്യംമൂലം അവർ വെളിപ്പെടുത്തുകയാ ണുണ്ടായതു്. ഇതിന്റെ ചരമചേഷ്ടകൾ അവസാനിക്കു ന്നതിന്നു് പിന്നെയും 55 കൊല്ലംകൂടി വേണ്ടിവന്നതായി കാണുന്നു. 45-ാമാണ്ടു് ലേഖകൻ കായംകുളം വിട്ടു. പി ന്നീടു് 33 കൊല്ലം കഴിഞ്ഞു് താൻ കൊല്ലത്തു് ഇൻസ്പെ ക്ടരായിരുന്ന കാലത്തു് ഒന്നുരണ്ടു തവണ കായംകുളം സന്ദ ശിക്കയും തന്റെ പഴയ വാസസ്ഥലത്തു് അന്നത്തെ ഗൃ ഹനായകനായ മി. ശങ്കുപ്പിള്ളയുടെ ആതിഥ്യം സ്വീകരി ച്ചു് താമസിക്കയും വിസ്മൃതപ്രായങ്ങളായ തന്റെ പല അ നുഭവങ്ങളേയും മുഖപരിചയങ്ങളേയും മററും പുതുക്കുകയും ബാല്യകാലരംഗങ്ങളായ പള്ളിക്കൂടം, പുതിയടത്തുചിറ, ക്ഷേത്രം, ഇരുന്നു പഠിച്ചിരുന്ന പൂമുഖം മുതലായവ സകു തുകം വീക്ഷിക്കയും ചെയ്തു. എന്നാൽ പണ്ടത്തെ ഗൃഹ ലക്ഷ്മി അല്പം മ്ലാനവദനയായിട്ടാണു് അന്നു കാണപ്പെട്ടതു്. "ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു്" എന്നാണല്ലോ പറ യുന്നതു്. കായംകുളത്തു താമസിക്കുന്ന കാലത്തു് ഒന്നുരണ്ടു കൊല്ലം തന്റെ മാതുലൻ കരുനാഗപ്പള്ളിയിൽ തഹശീൽ ദാരായിരുന്നു. അനദ്ധ്യായകാലങ്ങളിൽ ലേഖകനും മററും അവിടെ ചെന്നു താമസിക്കുക പതിവായിരുന്നു. അവിടെ വച്ചു് ലേഖകന്നു് മസൂരിദീനം ഉണ്ടായി. അതിന്നുമുൻപു് തന്റെ ജ്യേഷ്ഠസഹോദരന്നു് കായംകുളത്തുവച്ചും ഈ ദീ നം ഉണ്ടായി. എന്നാൽ അതു് ഒരുമാതിരി ലഘുവായ മ ട്ടിലായിരുന്നു. പിന്നീടു് മാതുലനും അതു പകൎന്നു. അതു് അത്ര കട്ടപ്പമായിരുന്നില്ല. കായംകുളം വിട്ടതിന്നുശേഷം ഒന്നുരണ്ടു കൊല്ലം പഠിത്തമില്ലാതെ ചേർത്തലെ താമസമാ

യിരുന്നു. പിന്നീടാണു് ആലപ്പുഴയ്ക്കു പോയതു്. ഇടയ്ക്കു ണ്ടായ ഈ വിഘ്നം ലേഖകന്റെ വിദ്യാഭ്യാസകാലത്തെ അല്പം ദീർഘിപ്പിയ്ക്കുതന്നെയല്ല ചെയ്തതു്; പഠിച്ചവ ഏറ ക്കുറെ മറക്കുന്നതിനും ഇടയാക്കിത്തീർത്തു. എന്നാൽ ഈ വിളംബനം ഒഴിച്ചുകൂടാത്ത അസൌകര്യം നിമിത്തം ഉണ്ടാ യിട്ടുള്ളതാണു്. ഇതുകൂടാതെ അടുത്തുതന്നെ മറെറാരു വിഘ്നവും നേരിട്ടു. 47-ാമാണ്ടു് തന്നെ പഠിപ്പിച്ചുവന്ന ത ന്റെ മാതുലൻ പെട്ടെന്നു് പരേതനായി. അന്നു പഠി ത്തം നിരുത്തുമെന്നുള്ള ഘട്ടത്തിലായി. എങ്കിലും തന്റെ ദീ ർഘദർശിയായ രണ്ടാമത്തെ ജ്യേഷ്ഠൻ ലേഖകന്റേയും മററും പഠിത്തം തുടരുന്നതിനുവേണ്ട ഏർപ്പാടുകൾ ചെയ്തു. അതു കൊണ്ടു് ഇത്രയുമൊക്കെ സാധിച്ചുവെന്നു പറയാം.

## കോട്ടാർ.

ലേഖകൻ ഒരു കൊല്ലം (66 കുംഭം മുതൽ 67 കും ഭം വരെ) കോട്ടാർ ഇംഗ്ലീഷ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്നുവെന്നു് മുൻ സ്മരണകളിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഈ ഒരു കൊല്ലത്തിനിടയ്ക്കു് ലേഖകൻ രണ്ടു തവണ പ്ര സിദ്ധപ്പെട്ട "കന്യാകുമാരി" മുനമ്പും ക്ഷേത്രവും സന്ദർശി ച്ചു. ഇവിടെ ചുററും താമസക്കാർ ക്രിസ്തുമതക്കാരായ മുക്കു വരാണു്. അവർ ഇവിടത്തെ ദേവിയെ "കന്നിമേറി"യെ ന്നാണു് പറയുന്നതു്. അവക്കും ഈ സ്ഥലം ഒരുവിധം മാ ഹാത്മ്യമുള്ളതാണെന്നു് വിശ്വാസമുണ്ടായിരുന്നു. ക്ഷേത്രം മുഴുവനും കരിങ്കല്ലുകൊണ്ടുള്ള വെണ്മാടമാണു്. പകൽ സമയവും അകത്തു് വിളക്കു കൂടാതെ സഞ്ചരിക്കാൻ പ്ര യാസമാണു്. ലേഖകൻ ഈ ക്ഷേത്രം സന്ദർശിച്ചതു് അ

ത്ത്യന്തം ശോഭായമാനവും പ്രസിദ്ധവുമായ ദേവിയുടെ "നാസാരത്നം" മോഷ്ടിക്കപ്പെട്ടുന്നതിന്ന മുമ്പായിരുന്നു. ഇതു കഴിഞ്ഞു് രണ്ടുമൂന്ന കൊല്ലത്തിന്ന ശേഷമാണു് വടക്കു് പെഷവാറിൽനിന്നോ മറ്റൊ വന്ന ഏതാനും പട്ടാണികളും ചില മറവന്മാരുംകൂടി ഭഗീരഥപ്രയത്നംചെയ്തു് വെണ്മാടത്തിൻെറ കരിങ്കല്ലിളക്കി അകത്തു കടന്നു് മൂക്കുത്തിയും, കല്ലറയിൽ വച്ചു് ഭദ്രമായി സൂക്ഷിച്ചുവന്ന കിരീടം, മാലകൾ, മുതലായ ഒട്ടധികം ആഭരണങ്ങളും മോഷ്ടിച്ചുകൊണ്ടുപോയതു്. കുറച്ചുകാലത്തേയ്ക്കു് ഒരു തെളിവും ഇല്ലാതെയിരുന്നു. ഒടുവിൽ അന്നത്തെ കലാൽ കുത്തകക്കാരൻ തവശിമുത്തുനാടാർ മുഖാന്തിരമാണു് തെളിവു കിട്ടിയതു്. ഇദ്ദേഹം തീവണ്ടിയിൽ സവാരി പോകുമ്പോൾ വണ്ടിയിലുണ്ടായിരുന്ന ചില പട്ടാണികളുടെ സംഭാഷണത്തിൽനിന്നാണു് കാര്യം മനസ്സിലായതു്. ഇതിലേയ്ക്കായി അന്നത്തെ പോലീസു് സൂപ്രെണ്ടു് മി. പൊന്നമ്പലംപിള്ളയും പേഷ്കാർ മി. താണുപിള്ളയും ഡൽഹിയിൽ മൊഴി കൊടുക്കുന്നതിനായി പോയിരുന്നു. ഏതാനും സാമാനങ്ങൾ മാത്രം തല്ലിപ്പൊട്ടിച്ച നറുക്കുകളായി കിട്ടിയതേയുള്ളു. എങ്കിലും മോഷ്ടാക്കളെ ശിക്ഷിക്കയുണ്ടായി. ക്ഷേത്രത്തിൽ സംഖ്യാതീതമായ ധനം നിക്ഷേപിച്ചിട്ടുണ്ടെന്നുള്ള കേൾവിയാണു് ഇവരെ ആകർഷിച്ചതു്. കന്യാകുമാരി ഇന്നും ഒരു പുണ്യസ്ഥലവും സമുദ്രസ്നാനത്തിനും സുഖവാസത്തിനും ഏററവും പററിയതും കാഴ്ചക്കു് പലവിധത്തിലും സാമ്യമില്ലാത്ത രാമണീയകത്തോടുകൂടിയതുമായ ഒരു പ്രദേശവുമാണു്. പണ്ടുതന്നെ പ്രസിദ്ധിയുള്ള ഈ സ്ഥലം ഇന്നു് സർവ്വഭാരതീയ നേതാക്കന്മാരുടേയും വിദേശീയരുടേയും ശ്രദ്ധയ്ക്കു് സവിശേഷം പാത്രീഭവിച്ചിട്ടുണ്ടു്. ഈ സ്ഥലത്തെപ്പ

ററി ഇനിയും വ്യക്തമായി രൂപവൽക്കരിക്കപ്പെടാത്ത പല ആലോചനകളും ഉണ്ടെന്ന് കേൾവിയുമുണ്ടു്.

കന്യാകുമാരിയിൽനിന്നും മടങ്ങിവരുന്ന വഴിയ്ക്കു് ലേഖകൻ അടുത്തുള്ള "മരുത്വാമല" സന്ദർശിയ്ക്കുയും അതിൻെറ മുകളിൽ കയറി അവിടെയുള്ള ഒരു വാപിയും കരിങ്കല്ലുകൊണ്ടുള്ള മണ്ഡപവും ഗുഹകളും മററും കാണുകയും ചെയ്തു. ഇവിടെ പല ദിവ്യൗഷധങ്ങളും വളരുന്നുണ്ടത്രെ. അവ എന്തെല്ലാമാണെന്നറിയുവാൻ നിവൃത്തിയില്ല. ഈ മൈതാനസ്ഥലത്തു് ഇങ്ങിനെ ഒരു ചെറിയ മല ഉണ്ടായതിനെപ്പററി ഒരൈതിഹ്യമുണ്ടു്. പണ്ടു് രാമ-രാവണയുദ്ധത്തിൽ രാവണൻ രാമലക്ഷ്മണന്മാരെ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു് മോഹിപ്പിച്ചപ്പോൾ അവരുടെ മോഹാലസ്യം തീൎക്കാനായി ജാംബവാൻെറ ഉപദേശപ്രകാരം ഹനുമാൻ ഔഷധപർവ്വതത്തെ കൈയിൽ എടുത്തുകൊണ്ടുപോരുമ്പോൾ ഒരു ശകലം അടൎന്നുവീണുപോയതാണെന്നാണു് ജനങ്ങൾ പറഞ്ഞുവരുന്നതു്. അതുകൊണ്ടാണു് ഇന്നും ഇതിലെ ഔഷധങ്ങൾക്കു് ദിവ്യത്വം കൂടുന്നതത്രെ. മടങ്ങുന്ന വഴി പലപ്രകാരത്തിൽ പ്രസിദ്ധിയുള്ളതും ഏററവും പ്രധാനപ്പെട്ടതുമായ "ശുചീന്ദ്രം" ക്ഷേത്രം സന്ദർശിക്കയുണ്ടായി. ഇന്ദ്രനു് ശാപമോക്ഷം സിദ്ധിച്ചതു് ഇവിടെവച്ചാണെന്നും അതുകൊണ്ടാണു് ശുചീന്ദ്രമെന്നു പേരു വന്നതെന്നും പറയപ്പെടുന്നു. ഇവിടെ ഇടക്കാലംവരെ അപരാധികളെന്നു സംശയിക്കുന്ന ബ്രാഹ്മണരെ ദോഷികളോ, നിൎദ്ദോഷികളോ എന്നു പരീക്ഷിക്കുന്നതിനു് തിളപ്പിച്ച നെയ്യിൽ "കൈ മുക്കുക" എന്നൊരേൎപ്പാടുണ്ടായിരുന്നു. കൈ പൊള്ളാത്തപക്ഷം നിൎദ്ദോഷികളും, പൊള്ളിയാൽ കുററവാളികളുമാണെന്നു വിധിക്കപ്പെട്ടുവന്നു. ഇതു സംബന്ധി

ച്ചു് പല ചടങ്ങുകളും ഉണ്ടു്. അവയെ ഇവിടെ വിസ്തരിക്കുന്നില്ല. ദിവാൻ മി. മാധവരായരാണു് ഇതിനെ നിറുത്തലാക്കിയതെന്നു തോന്നുന്നു. ഇവിടെ അത്യുന്നതവും വിശേഷപ്പെട്ടതുമായ ഒരു ഗോപുരം ഉണ്ടു്. ഇതു് അക്കാലത്തു് മി. ചന്ദ്രഭാനുലാലയുടെ മേൽനോട്ടത്തിൽ ജീർണ്ണോദ്ധാരണവും ചെയ്തുകഴിഞ്ഞിരുന്നു. ലേഖകൻ ഏഴെട്ടു നിലയുള്ള ഇതിൻെറ മുകളിൽ മി. ചന്ദ്രഭാനുലാലയുമൊന്നിച്ചു് അല്പം ഭയത്തോടുകൂടിയാണെങ്കിലും കയറുകയുണ്ടായി. അവിടെ നിന്നു നോക്കിയാൽ സമുദ്രം കാണാവുന്നതാണു്. ഇതിൻെറ മുൻവശത്തു് പല പുരാണകഥകളേയും ചിത്രപ്പണികൾ കൊണ്ടും മററും പ്രത്യക്ഷീകരിച്ചിട്ടുണ്ടു്. ഇതു് പുരാതനകാലത്തേയും ആധുനികകാലത്തേയും തമ്മിൽ യോജിപ്പിക്കുന്ന ഒരു ചങ്ങലക്കണ്ണിയായിട്ടു് സ്ഥിതിചെയ്യുന്നു. ക്ഷേത്രത്തിൻെറ കരിങ്കൽപണികൾ പലതും അത്ഭുതകരവും ജിജ്ഞാസാജനകവുമായിട്ടാണിരിക്കുന്നതു്. ഇതു് ശില്പകലയുടെ മനോഹാരിതത്തിനും പരിപൂർണ്ണതയ്ക്കും ഒരുത്തമദൃഷ്ടാന്തമായിത്തന്നെ ഇരിക്കുന്നു. ഇന്നുള്ളതുപോലെയുള്ള ക്ഷേത്രങ്ങൾ ആരെങ്കിലും നിർമ്മിക്കുന്നുണ്ടോ? ഉള്ളവയെത്തന്നെ സംരക്ഷിക്കുന്നതും പ്രയാസമായിട്ടാണിരിക്കുന്നതു്.

## കൊല്ലം.

ലേഖകൻ നാലു തവണ കൊല്ലത്തു് ഇൻസ്പെക്ടർ ജോലി വഹിച്ചിട്ടുണ്ടു്. ആദ്യം 7?-ാമാണ്ടിൽ മൂന്നു മാസക്കാലം ജോലി നോക്കി. പിന്നീടു് 76-ൽ ഒരു തവണയും 80-ൽ രണ്ടു തവണയും തല്ക്കാലമായി ഉദ്യോഗം വഹിച്ചു. 76-ൽ എല്ലാ താലൂക്കും സന്ദർശിച്ച കൂട്ടത്തിൽ ചെങ്കോട്ടയും സന്ദർശിച്ചു അന്നു് തീവണ്ടി നടപ്പായിട്ടില്ലായിരുന്ന

തിനാൽ ചെങ്കോട്ട സക്കീട്ട് അത്ര സുകരമോ സുഖകരമോ അല്ലായിരുന്നു. വഴി മിക്കവാറും മലയിലും കാട്ടിലുംകൂടി ആയിരുന്നു. ചില ദിക്കിൽ കാട്ടുമൃഗങ്ങളുടെ ശല്യവും ഏറക്കുറെ ഉള്ളതായി അറിഞ്ഞിരുന്നു. അതുകൊണ്ടു് ലേഖകൻ പകൽ മാത്രമേ സഞ്ചരിച്ചുള്ളു. കൊല്ലത്തുനിന്നും തിരിച്ചു് അന്നു കൊട്ടാരക്കരെ താമസിയ്ക്കുകയും, അടുത്ത ദിവസം പുനലൂർ എത്തി അവിടെ താമസിക്കുകയും, പിറെറന്നാറം ഒററക്കല്ലിൽ എത്തി അവിടെ രാത്രി കഴിക്കയും അടുത്ത ദിവസം ആയ്യങ്കാവിലെത്തി താമസിയ്ക്കുകയും ചെയ്തു. ഒററക്കല്ലിലും ആയ്യങ്കാവിലും അല്പം ഭയത്തോടുകൂടിയാണു് താമസിച്ചതു്. ഒററക്കല്ലിൽ ഒരു ഊട്ടുപുരയും സത്രവും ഉണ്ടു്. മററു വീടുകറം ഒന്നുംതന്നെ അന്നില്ലായിരുന്നു. സത്രത്തിൻെറ തിണ്ണ ആനയ്ക്കു കയറുവാൻ പാടില്ലാത്തവിധം പൊക്കിയിരുന്നു. അവിടെ ഒരു രാത്രി അല്പം ഭയത്തോടുകൂടി കഴിച്ചുകൂട്ടി. ആയ്യങ്കാവിൽ ഒരു പ്രധാന ക്ഷേത്രവും ഒരു കൊട്ടാരവും ഉണ്ടു്. അന്നു് കുടിപാർപ്പു് വളരെ ചുരുക്കമായിരുന്നു. ലേഖകൻ റോഡരികിലുണ്ടായിരുന്ന കൊട്ടാരത്തിലാണു് താമസിച്ചതു്. റോഡിൻെറ മറുവശം കാടായിരുന്നു. ഭയവും ഇല്ലാതിരുന്നില്ല. ആയ്യങ്കാവിൽ ശാസ്താവു്, പണ്ടു് അതൃത്തിസ്ഥലങ്ങളിൽ രാജ്യരക്ഷയ്ക്കായി പ്രതിഷ്ഠിയ്ക്കപ്പെട്ടിരുന്ന ശാസ്താക്കന്മാരിൽ ഒന്നായിരുന്നു. അച്ചൻകോവിൽ, ശബരിമല, കുളത്തൂപ്പുഴ മുതലായവയും ഇവയിൽപെട്ടവയാണു്. ലേഖകൻ രാവിലെ കുളിച്ചു് ആയ്യങ്കാവിൽ ക്ഷേത്രത്തിൽ പോയി സ്വാമിദർശനം കഴിച്ചാണു് ചെങ്കോട്ടയ്ക്കു പുറപ്പെട്ടതു്. ക്ഷേത്രസന്ദർശനത്തിനു വരുന്നവർക്കു് കുളിക്കുന്നതിനു് ക്ഷേത്രത്തിനു സമീപം എപ്പോഴും വെള്ളം ചൂടുപിടിപ്പിച്ചിട്ടിരിക്കുന്ന പതിവുണ്ടു്.

അവിടത്തെ പച്ചവെള്ളത്തിൽ കുളിച്ചാൽ പനിപിടിക്കുന്നതാണത്രെ. അഞ്ചാം ദിവസമാണ് ലേഖകൻ ചെങ്കോട്ടയിൽ എത്തിയതു്. ആര്യങ്കാവു കഴിഞ്ഞാൽ പിന്നെ ഭൂമി സമനിരപ്പാണ്. പ്രകൃതിയുടെ മുഖഭാവം മുഴുവനും ഒന്നു മാറിയാണ് ഇവിടെ കാണപ്പെടുന്നതു്. ഇതേവരെ ഹരിതവർണ്ണത്തോടുകൂടിയ വസ്ത്രം ധരിച്ചു ശോഭിച്ചിരുന്ന പ്രകൃതി ഇപ്പോൾ ഇതാ മിക്കവാറും നഗ്നയായിട്ടാണ് പ്രത്യക്ഷപ്പെട്ടിരിക്കുന്നതു്. പ്രകൃതിയുടെ രമ്യതയിൽ ദൃഷ്ടിയുള്ളവർക്ക് കേവലം നിരസ്തപാദപങ്ങളായ സമപ്രദേശങ്ങളേക്കാൾ ഭയാവഹങ്ങളാണെങ്കിലും ശ്യാമായമാനങ്ങളായ വനപ്രദേശങ്ങളാണല്ലോ അധികം ആകർഷണീയങ്ങളായിരിക്കുന്നതു്. എന്തെല്ലാമായാലും "ഇന്ദുമണ്ഡല ചുംബിശൃംഗമണ്ഡിതങ്ങ"ളായ ഈ മലമ്പ്രദേശങ്ങൾ "കണ്ണിണയ്ക്കാനന്ദം നല്കുന്ന" കാഴ്ച തന്നെയാണെന്നുള്ളതിനു സംശയമില്ല.

ലേഖകൻ നാലു മണിയോടുകൂടി ചെങ്കോട്ട ടൌണിൽ എത്തി അവിടെയുള്ള പഴയതാണെങ്കിലും പുതുക്കിയ സർക്കാർ കൊട്ടാരത്തിൽ താമസിച്ചു. ഈ കെട്ടിടം അത്ര മനോഹരമല്ലെങ്കിലും അതിൻെറ മുൻവശത്തുള്ള ഉദ്യാനംകൊണ്ടു് സുദർശനീയമായിരുന്നു. ലേഖകൻ ഒരു വാരത്തോളം ഇവിടെ താമസിച്ചു. അവിടെയുള്ള ഇംഗ്ലീഷ് പള്ളിക്കൂടം, മലയാളം ആൺപള്ളിക്കൂടം, പെൺപള്ളിക്കൂടം മുതലായവ പരിശോധിച്ചതിൻെറശേഷം അടുത്തുള്ള ആയിക്കുടി, ശാമ്പൂർ വടകര എന്നീ പ്രൈമറി സ്കൂളുകളും സന്ദർശിക്കയുണ്ടായി. ശാമ്പൂർ വടകരെ തൻെറ ഒരു പ്രിയ ശിഷ്യനും ധനികനുമായ രാമസ്വാമി അയ്യർ ബി. എ.-യുടെ താല്പര്യമനുസരിച്ചു് ഒരു ദിവസം അല്ലേ

ഫത്തിൻെറ ആതിഥ്യം സ്വീകരിച്ച് മഠത്തിൽ താമസി ച്ചു് മടങ്ങിപ്പോന്നു. ചെങ്കോട്ടത്താമസത്തിനിടയ്ക്ക് ഒരു ഞായറാഴ്ചദിവസം രാവിലെ അവിടെനിന്നും അല്പം ദൂര മുള്ളതും ഗിരിനിർഝരികൊണ്ടു് പ്രസിദ്ധപ്പെട്ടതും ആയ കു റ്റാലത്തു് സ്നാനത്തിനായിട്ടു് അവിടെയുള്ള ചില അദ്ധ്യാ പകന്മാരുമായിട്ടു് പോയി. ഇതു് കർക്കടകമാസത്തിലായി രുന്നു. അപ്പോഴാണു് അവിടത്തെ സ്നാനകാലം. ഒരു നാ ഴിക ദൂരത്തുവച്ചുതന്നെ മലയുടെ മുകളിൽ ശുഭ്രവസ്ത്രങ്ങൾ വിരിയ്ക്കപ്പെട്ടതുപോലെയുള്ള മനോഹരമായ കാഴ്ചകൾ ദൃ ഷ്ടിയെ ഉപചരിച്ചു. അതിൻെറ ഇരപ്പും അല്പം കേട്ടുതു ടങ്ങി. ഏകദേശം ഒൻപതു മണിയോടുകൂടി അവിടെ എ ത്തി. സ്നാനത്തിനു് സൌകര്യം കിട്ടുന്നതു് പ്രയാസമാണെ ങ്കിലും അന്നു് അധികം തിരക്കില്ലായിരുന്നു. അരുവി വന്നു വീഴുന്ന ദിക്കിൽ കരിങ്കൽത്തറയും ജലം സംഗ്രഹിക്കുന്ന ക രിങ്കല്ലുകൊണ്ടു് കെട്ടിയ ഒരു അഗാധമായ കുളവും ഉണ്ടു്. സ്നാനം ചെയ്യുന്നതു് കുളത്തിലല്ല. കരിങ്കൽത്തറയിൽ നി ന്നുകൊണ്ടു് മുകളിൽനിന്നും ചാടുന്ന വാരിപ്രവാഹത്തിൽ തന്നെയാണു്. ലേഖകനും മററും സ്നാനം കഴിച്ചു് അവി ടെയുള്ള "തിരുകുററാലം" ക്ഷേത്രത്തിൽ പോയി സ്വാമി ദർശനം കഴിച്ചു് മടങ്ങിപ്പോന്നു. ക്ഷേത്രത്തിൽ എല്ലാവ ർക്കും അർച്ചന ചെയ്യാവുന്നതാണു്. ഈ സ്ഥലം ഇടക്കാലം വരെ തിരുവിതാംകൂർ വകയായിരുന്നുവെന്നും അതിർത്തി ത്തക്ക തീരുമാനത്തിൽ ബ്രിട്ടീഷ് സംസ്ഥാനത്തേയ്ക്കു് വിട്ടു കൊടുത്തതാണെന്നും കേട്ടിട്ടുണ്ടു്. ഈ പ്രസ്രവണത്തി ൻെറ നിഗൂഢമായ ഉല്പത്തിസ്ഥാനം കണ്ടുപിടിക്കുന്നതിനാ യിട്ടാണു് പ്രകൃതിപ്രിയനായിരുന്ന പള്ളിക്കൂടം സൂപ്രെണ്ടു് മി. ലെഫ്രനീസ് സായ്പ് മലയുടെ മുകളിലേയ്ക്കു് പ്രയാസ

പ്പെട്ട് അല്പം കയറുകയും, അവിടെനിന്നും കാലു തെററി വീണ് മരണംപ്രാപിക്കയും ചെയ്തതു്. പ്രകൃതി അതിൻെറ രഹസ്യങ്ങളെ സാസൂയം സംരക്ഷിച്ചുവരുന്നുണ്ടെന്ന് ഇതിൽനിന്നും ഗ്രഹിക്കാം. ഇതു് ഈ നിൎഝരിയുടെ സുവിസ്തൃത ചരിത്രത്തിൻെറ ഒരു അംശം മാത്രമാണ്. കുളത്തിലും പല അപകടങ്ങൾ ഉണ്ടായിട്ടുള്ളതായി കേട്ടിട്ടുണ്ടു്. ടെന്നിസൻെറ "നദി" പറയുന്നതുപോലെതന്നെ ഈ ഗിരിനിൎഝരിയും നമ്മോടു് ഉപദേശിക്കുന്നു:

"മനുഷ്യർ വരുന്നുമുണ്ടു്, മനുഷ്യർ പോകുന്നുമുണ്ടു്. എന്നാൽ ഞാൻ എന്നും പൊയ്ക്കൊണ്ടുതന്നെ ഇരിക്കുന്നു."

ലേഖകൻ പിന്നീടു് 80-ാമാണ്ടിലും മഹാരാജാവു തിരുമനസ്സിലെ എഴുന്നള്ളത്തു സംബന്ധിച്ചു് ചെങ്കോട്ടയ്ക്കു പോയി. അന്ന് തീവണ്ടി നടപ്പായിരുന്നതുകൊണ്ടു് പ്രയാസമുണ്ടായില്ല. അന്നും കുററാലത്തു പോയിരുന്നു. സ്നാനത്തിനല്ല. അവിടെ എഴുന്നള്ളി താമസിച്ചിരുന്ന മഹാരാജാവു തിരുമനസ്സിലെ മുഖം കാണിക്കുന്നതിനായിരുന്നു. കൊല്ലം റെയിഞ്ചിൽ മററു ദിക്കുകളിലെ സക്കീട്ടിനുള്ളതുപോലെ വിഷമതയില്ലായിരുന്നു. അതു് മിക്കവാറും വള്ളംവഴിയ്ക്കായിരുന്നു. ചെങ്കോട്ട തമിഴ് നാടായിരുന്നുവെങ്കിലും അവിടത്തെ സ്കൂളുകളിൽ അന്നു മലയാളമാണ് പഠിപ്പിച്ചുവന്നിരുന്നതു് അദ്ധ്യാപകന്മാരും വിദ്യാൎത്ഥികളും മിയ്ക്കവാറും തമിഴരായിരുന്നതുകൊണ്ടു് ഭാഷയ്ക്കാണ് തരക്കേടു പററിയതു്. ഭാഷാശബ്ദങ്ങൾ ഉച്ചരിക്കുന്നതിൽ പല വൈകല്യങ്ങളുമുണ്ടായിരുന്നു. എഴുതുന്നതിൽ പിന്നെ പറയണമൊ? ആവശ്യമില്ലാത്ത ദിക്കിൽ ദീൎഘങ്ങളും, ഖരാക്ഷരങ്ങൾ വേണ്ട ദിക്കിൽ മൃദുക്കളും മററും പ്രയോഗിക്ക

ന്നതു് സാധാരണയാണു്. ഇപ്പോൾ അവിടെ തമിഴ് ഭാഷയാണു് പഠിച്ചുവരുന്നതെന്നു തോന്നുന്നു. ചെങ്കോട്ട വച്ചു് ലേഖകനെ എട്ടുകാലിവിഷം ബാധിക്കയാൽ രണ്ടു വാരത്തോളം സുഖമില്ലാതെ കൊല്ലത്തു താമസിച്ചു. 80 കർക്കിടകം ഒടുവിൽ ലേഖകൻ അവിടം വിട്ടു. വരുന്ന വഴിയ്ക്കു് അമ്പലപ്പുഴ ക്ഷേത്രത്തിൽ വച്ചു് തന്റെ ഇളയ പുത്രിയുടെ അന്നപ്രാശനം കഴിച്ചുംവച്ചു് ഒല്ലൂരയിലേയ്ക്കും അവിടെനിന്നും പറവൂരിലേയ്ക്കും പോന്നു. അക്കാലത്തു് തന്റെ ജ്യേഷ്ഠസഹോദരൻ അമ്പലപ്പുഴ കണ്ടുകൃഷി തഹശീൽദാരായിരുന്നു.

ലേഖകൻ കൊല്ലത്തു ജോലിനോക്കിയിരുന്ന ഒരവസരത്തിൽ കൃഷ്ണസ്വാമിരായർ അവർകളുടെ കൂടെ സർക്കീട്ടായി കൊട്ടാരക്കര, പുനലൂർ, കോന്നി, പത്തനാപുരം മുതലായ സ്ഥലങ്ങളിൽ പോയിരുന്നു. മറ്റൊരവസരത്തിൽ ദിവാൻ വി. പി. മാധവരായർ അവർകളുടെ കൂടെയും ചില യിടത്തെല്ലാം സർക്കീട്ടു പോകയുണ്ടായി. ലേഖകൻ ഒരിക്കൽ ഹരിപ്പാട്ടു് സർക്കീട്ടു പോയിരുന്നപ്പോൾ വിദ്വാനും ഗംഭിരാശയനുമായ കേരളവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി കാർത്തികപ്പിള്ളിൽ സ്ഥാപിച്ച വായനശാലയുടെ ഉൽഘാടനം അദ്ദേഹത്തിൻേറയും, മാവേലിക്കര ഉദയവർമ്മ രാജാവിൻേറയും, രാജരാജവർമ്മ കോയിത്തമ്പുരാൻേറയും, മററു പല മാന്യന്മാരുടേയും സാന്നിദ്ധ്യത്തിൽ നടത്തുകയുണ്ടായി. ലേഖകൻ ഇദ്ദേഹവുമായി ഇതിനുമുമ്പിൽതന്നെ പരിചയം സമ്പാദിച്ചിട്ടുണ്ടായിരുന്നു. ലേഖകൻ ഒരു കാളേജ് വിദ്യാർത്ഥിയായിരുന്ന കാലത്തു് ചാലയിൽ മലയാളം പള്ളിക്കൂട

ത്തിൽവച്ചു് നടത്തിവന്ന ഒരു സമാജത്തിൽ ഇദ്ദേഹം അ
ദ്ധ്യക്ഷനായിരുന്നു. അന്നുമുതല്ക്കാണു് പരിചയം ആരംഭി
ച്ചതു്. അദ്ദേഹം ലേഖകനോടു് സ്നേഹപൂർവ്വം പെരുമാ
റിയും വന്നിരുന്നു. മലയാളഭാഷയ്ക്കും ഭാഷാസാഹിത്യ
ത്തിനും എഴുത്തച്ഛന്റെ കാലം കഴിഞ്ഞതിൽപിന്നെ പ
ലവിധത്തിലും ഉന്നതി നല്കിയതു് ഇദ്ദേഹമാണെന്നുള്ളതു്
വിസ്മരിക്കത്തക്കതല്ല. ക്ഷീണസത്വയായിരുന്ന ഭാഷയ്ക്കു്
ഹസ്താവലംബം നല്കി രക്ഷിച്ചതും ഭാഷയിൽ ഗദ്യസാഹി
ത്യത്തിനു് ആദ്യമായി മാർഗ്ഗനിർദ്ദേശം ചെയ്തതും ഇദ്ദേഹമാ
ണെന്നുള്ളതു് പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലൊ. ഇ
ദ്ദേഹത്തിന്റെ വിജ്ഞാനമഞ്ജരി, മയൂരസന്ദേശം, ശാകുന്ത
ളം, അക്ബർ മുതലായവ സാഹിത്യവിഷയത്തിൽ അദ്വി
തീയങ്ങളായിട്ടാണു് ഇരിക്കുന്നതു്. സംസ്കൃതത്തിലും, ഇം
ഗ്ലീഷിലും, മലയാളത്തിലും ഇദ്ദേഹത്തിനു് തുല്യപാണ്ഡിത്യം
ഉണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ നാനാമുഖമായ ബുദ്ധി
വൈഭവത്തേയും പാണ്ഡിത്യത്തേയും പരിഗണിച്ചു് സി.
എസ്സ്. ഐ., എം. ആർ. എ. എസ്സ്. മുതലായി ഒട്ടനേ
കം സ്ഥാനങ്ങൾ ഇദ്ദേഹത്തിനു് ചക്രവർത്തി തിരുമനസ്സു
കൊണ്ടും, മററനേകം വിദ്വൽസമിതികളും നല്കിയിട്ടുണ്ടു്.
ഇദ്ദേഹത്തിന്റെ നിയന്ത്രണരൂപമായ അങ്കുശം പിൻവ
ലിയ്ക്കപ്പെട്ടതോടുകൂടി ഭാഷയും ഭാഷാസാഹിത്യവും കേവ
ലം "കുറപ്പില്ലാകളരി"യായിതന്നെ തീർന്നിട്ടില്ലയോ എ
ന്നു് സംശയിക്കേണ്ടിയിരിക്കുന്നു. "പൂച്ചയില്ലാത്തിടത്തു്
എലി ഗന്ധർവ്വൻ" എന്ന മട്ടിലാണു് ഇന്നത്തെ സാഹി

ത്യത്തിന്റെ സ്ഥിതി. ഇന്നത്തെ പ്രധാന സാഹിത്യകാരന്മാരൊക്കെ ഓരോ പ്രത്യേകമാർഗ്ഗം അവലംബിച്ച് വർത്തിക്കുന്നതല്ലാതെ ഭാഷാസാഹിത്യത്തെ പൊതുവെ യഥാമാർഗ്ഗം നിയന്ത്രണം ചെയ്യുന്നതായി കാണുന്നില്ല. ഏതായാലും ഈ വിഷയത്തിൽ ഒരു നിയന്ത്രണശക്തി ഉണ്ടാകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

---

# ഉദ്യോഗാനന്തരസ്മരണകൾ.

---

## (i)

ജീവിതത്തിൻെറ ഈ അപരഘട്ടം ലേഖകനെ സംബന്ധിച്ചിടത്തോളം പലവിധത്തിലും ഗൗരവമേറിയ ഒന്നാണെന്നും പറയേണ്ടിയിരിക്കുന്നു. ഇതേവരെയ്ക്കും ജീവിതത്തിൻെറ സാമാന്യം മുഢലമായ വശവുമായിട്ടു മാത്രമേ പരിചയിക്കുന്നതിനിടയായിട്ടുള്ളു. ഇടയ്ക്കിടയ്ക്ക് അപൂർവ്വമായി അതിൻെറ പരുഷവാശസ്പർശം ഉണ്ടായിട്ടില്ലെന്നു് തീർച്ചയായി പറയാൻ തരമില്ല. ഉദ്യോഗം വിദ്യാഭ്യാസവകുപ്പിലും അതിൻെറ ആരംഭഘട്ടം തൻെറ വിശിഷ്ട ഗുരുക്കന്മാരുടെ കീഴിലും ആയിരുന്നതുകൊണ്ടു് അക്കാലം വലിയ ദുഘടമൊന്നും കൂടാതെതന്നെ കഴിഞ്ഞുകൂടി. പിന്നീടു വന്ന മേധാവികളിൽ മിയ്ക്കവരും ഈ നിലയിൽതന്നെയാണു് പെരുമാറിവന്നതു്. എന്നാൽ ഉദ്യോഗകാലത്തിൻെറ അവസാനം ഇതിൽനിന്നും അല്പം വ്യത്യാസപ്പെട്ടാണിരുന്നതു്. ലേഖകൻെറ ശാന്തസ്വഭാവം ഇവിടേയും അനാശാസ്യസംഭവങ്ങൾ നേരിടാതെ കഴിക്കുന്നതിനു് സഹായമായി ഭവിച്ചു. ഉദ്യോഗവൃത്തിയിൽനിന്നും ഒഴിഞ്ഞതോടുകൂടിയാണു് ജീവിതത്തിൻെറ പരമാൎത്ഥസ്ഥിതിയും ഉത്തരവാദിത്വവും മററു പലതും പൂർവ്വാധികം ലേഖകനെ അഭിമുഖീകരിച്ചതു്. ഉദ്യോഗം യഥാൎത്ഥത്തിൽ ജീവിതത്തിൻെറ എത്രയും നിസ്സാരമായ ഒരംശമാണെന്നും അവിടെ മനുഷ്യൻെറ കത്തവ്യകമ്മങ്ങൾക്കു് സുവിസ്തൃതമായ

വ്യാപാരസൌകര്യം ഇല്ലെന്നും അതൊരുമാതിരി യന്ത്രപ്രവൃത്തിപോലെയോ മറേറാ ആണെന്നുമുള്ള ബോധം ഇപ്പോളാണ് ഉണ്ടായതു്. ഉദ്യോഗത്തിലിരിക്കുമ്പോൾ തന്റെ സ്വഭാവത്തിന്റെയും ബുദ്ധിയുടേയും പല മുഖങ്ങളേയും വികസിപ്പിക്കുവാൻ സാധിക്കാതെ അടക്കിവയ്ക്കേണ്ടതായും ഇരുന്നു. എങ്കിലും ലഭിച്ച അവസരങ്ങളെ തീരെ ഉപേക്ഷിച്ചില്ല. പലരുടേയും ഉദ്യോഗവും ജീവിതവും ഒന്നിച്ചാണ് അവസാനിച്ചുകാണുന്നതു്. ഇതു് ജീവിതത്തെ പററിയുള്ള തെററിദ്ധാരണകൊണ്ടു മാത്രമാണെന്നുവേണം വിചാരിപ്പാൻ. ഉദ്യോഗം നീട്ടിക്കിട്ടുന്നതിനും മററും ഭഗീരഥപ്രയത്നം ചെയ്യുന്നവർ അങ്ങിനെ ചെയ്യാതെ ഉദ്യോഗാനന്തരജീവിതം നീട്ടുന്നതിനുള്ള മാൎഗ്ഗങ്ങളെ ഗവേഷണം ചെയ്യുന്നതായാൽ ലോകം ഇന്നത്തെ നിലയിൽനിന്നും അല്പംകൂടി മുമ്പോട്ടു പോകുന്നതിനു് സാധിക്കുമെന്നു തോന്നുന്നു. ഇങ്ങിനെ ചെയ്തിരുന്നാൽ ഇന്നു പലരും ഉപയോഗിച്ചുകഴിഞ്ഞ വെടിയുണ്ടകളെപ്പോലെ തണുത്തു് നിശ്ചേഷ്ടരായി വൎത്തിയ്ക്കുയില്ലായിരുന്നു. ഉദ്യോഗം ഒഴിഞ്ഞാൽ പിന്നെ സ്വസ്ഥമായിരിക്കയാണ് യുക്തമെന്നും ചിലൎക്കു് അഭിപ്രായമില്ലാതില്ല. ഇതു് കൃത്യന്മാരെപററി മാത്രമെ ശരിയായിരിക്കാൻ തരമുള്ളു. അപ്രകാരമുള്ളവർ എത്രയുണ്ടാവും? ജീവിതവീഥി ആദ്യന്തം കൎത്തവ്യകൎമ്മങ്ങളെ കൊണ്ടു് സങ്കീൎണ്ണമാണ്. അതിന്റെ അവസാന ഘട്ടമാണ് കാൎയ്യമായിട്ടുള്ളതു്. ഈ ഘട്ടത്തെ ഉപയോഗിക്കുന്ന രീതിയാണ് മനുഷ്യനെ ലോകത്തിൽ വിജയിയോ പരാജിതനോ ആക്കിത്തീൎക്കുന്നതു്.

1081-ാമാണ്ടു് കുംഭമാസം 24-ാംനു-യാണ് ലേഖകൻ സൎക്കാർ ജോലിയിൽനിന്നും പിരിഞ്ഞതു്—അഥവാ

പിരിയാൻ ഇടയായതു്. ലേഖകൻ മുപ്പതു കൊല്ലവും എട്ടു മാസവും ഇരുപത്തിമൂന്നു ദിവസവും സക്കാർ ജോലിയിൽ ഇരുന്നിട്ടുണ്ടു്. 82-ാമാണ്ടു് ഇടവം 19-ാംനു-മുതൽ, അന്നു് തെക്കൻ റേഞ്ചു് ഇൻസ്പെക്ടരായിരുന്ന മി. സി. കൃഷ്ണപിള്ള അവധിയെടുത്തതിനു പകരം ലേഖകൻ ആ സ്ഥാനത്തിൽ നിയമിതനായി. മി. രംഗസ്വാമി അയ്യങ്കാരാണു് അന്നു് വിദ്യാഭ്യാസ കാൎയ്യദശിയായിരുന്നതു്. അവധി കഴിഞ്ഞശേഷം മി. കൃഷ്ണപിള്ള ഉദ്യോഗം ഒഴിയുകയും തൽസ്ഥാനത്തു് ലേഖകൻ ശമ്പളക്കൂടുതൽ ഒന്നും ഇല്ലാതെ നിയമിതനാകുകയും ചെയ്തു. സിക്രട്ടറി മി. അയ്യപ്പൻപിള്ള മരിച്ചപ്പോൾ തൽസ്ഥാനത്തേയ്ക്കു് വടക്കൻ റേഞ്ചു് ഇൻസ്പെക്ടർ മി. രാജരാജവമ്മ തമ്പുരാനെ നിയമിക്കയും ലേഖകനെ 83 കന്നിമാസത്തിൽ കോട്ടയത്തേക്കു് മാററുകയും ചെയ്തു. അന്നു് തല്ക്കാലം ദിവാൻവേല നോക്കിയിരുന്നതു് മി. നാഗമയ്യായായിരുന്നു. അദ്ദേഹം ലേഖകനു് അമ്പതു രൂപാ ശമ്പളക്കൂടുതൽ നല്കുകയുണ്ടായി. 83 തുലാമാസം ആദ്യം മി. പി. രാജഗോപാലാചാരി ദിവാൻപദം പ്രാപിച്ചു. ഇദ്ദേഹം ഉദ്യോഗദാനവിഷയത്തിൽ അന്നു് യാതൊരധികാരവും ഇല്ലാതിരുന്ന റേഞ്ചു് ഇൻസ്പെക്ടറന്മാൎക്കു് ഇരുപതു രൂപാവരെ ശമ്പളമുള്ള അദ്ധ്യാപകന്മാർ മുതലായവരെ ആക്കാനും മാററാനും മററു ചില അധികാരങ്ങളും നല്കി. ലേഖകൻ ഒരു കൊല്ലത്തിലധികം വടക്കൻ റേഞ്ചിൽ ഇരുന്നു. അതിനിടയ്ക്കു് ദിവാൻജി അവൎകൾ അമ്പലപ്പുഴെ അസക്കീട്ടു വരികയും ലേഖകൻ അവിടെ വച്ചു് അദ്ദേഹത്തെ കാണുകയുമുണ്ടായി. പലതും സംസാരിച്ച കൂട്ടത്തിൽ നിങ്ങൾക്കു് സുഖക്കേടു വല്ലതുമുണ്ടോ എന്നും അവധിക്കാവശ്യമുണ്ടോ എന്നും അദ്ദേ

തീക്ഷ്ണിതമായ ഒരു ചോദ്യം ഉണ്ടായി. തനിക്കിപ്പോൾ സുഖക്കേടൊന്നുമില്ലെന്നും, തല്ക്കാലം അവധിക്കാവശ്യമില്ലെന്നും മറുപടി പറഞ്ഞു. അതിനുശേഷം ഒന്നും പറഞ്ഞില്ല. ഈ ചോദ്യത്തിന്റെ കാരണമെന്തെന്ന് ലേഖകന്ന് അപ്പോൾ ഒന്നും മനസ്സിലായിരുന്നില്ല. എങ്കിലും പിന്നീടുണ്ടായ സംഗതികളിൽനിന്ന് അദ്ദേഹത്തിന്ന് എന്തോ തെററിദ്ധാരണ ഉണ്ടായിരുന്നുവെന്ന് ഊഹിക്കുവാൻ കാരണമുണ്ടായി. അവിടെയുള്ള പള്ളിക്കൂടങ്ങൾ സന്ദർശിക്കുകയും കെട്ടിടങ്ങളെ സംബന്ധിച്ച് ലേഖകന്ന് ഉത്തരവാദിത്വമില്ലാത്ത ചില അററകുററങ്ങളെപ്പററി സംസാരിക്കയും ചെയ്തു. 84 വൃശ്ചികത്തിൽ ലേഖകന്ന് അന്ന് ചീഫ് സെക്രട്ടറിയായിരുന്ന മി. വിയറായുടെ ഒരു "അർദ്ധ ഔദ്യോഗികക്കത്ത്" കിട്ടി. ഇതിൽ ഭരണവിഷയത്തിൽ ചില മാററങ്ങൾ വരുത്തേണ്ടിയിരിക്കുന്നതിനാൽ ലേഖകൻ ഒന്നുകിൽ പഴയപടി ഹെഡ്മാസ്റ്ററായി പോകുകയൊ അല്ലാത്തപക്ഷം ജോലിയിൽനിന്നു പിരിയുകയൊ ചെയ്യണമെന്ന് ആവശ്യപ്പെട്ടിരുന്നു. ലേഖകന്ന് 55 വയസ്സ തികയുന്നതിന്ന് ഇനിയും എട്ടു മാസക്കാലംകൂടി ഉണ്ടായിരുന്നുവെങ്കിലും ഗവൎമ്മെന്റിന്ന് തന്റെ സൎവ്വീസ് ആവശ്യമില്ലെന്നു കാണുന്ന നിലയ്ക്ക് താൻ ജോലി വിടുന്നതിന് സന്നദ്ധനാണെന്ന് ഒരു മറുപടി അയച്ചു. ഗവൎമ്മെന്റിന്ന് അതു സന്തോഷമായിരുന്നതിനാൽ 84 മകരം 1-ാംനു-മുതൽ തനിക്കു് അവകാശമുണ്ടായിരുന്ന അവധിമാത്രം എടുത്തുകൊണ്ട് വേലയിൽനിന്നും പിരിഞ്ഞു. മററചിലൎക്കും ഇതു് സന്തോഷഹേതുകമായിത്തന്നെ ഇരുന്നു. ഇതിനുമുമ്പു് പല തവണകളിലായി ലേഖകൻ 2½ കൊല്ലം ഇൻസ്പെക്ടർ ജോലി വഹിച്ചിട്ടുണ്ടായിരുന്നു. തന്റെ

ജോലിനിവ്വഹണത്തെപ്പററി ഒരഭിപ്രായം പറയുന്നതു് ലേഖകൻെറ കൃത്യമല്ലല്ലൊ. താൻ കൃത്യനിഷ്ഠയോടുകൂടി ജോലിചെയ്യുവെന്നു മാത്രമെ തനിക്കു പറവാനുള്ളു. വാസ്തവത്തിൽ അതു മാത്രമാണല്ലൊ ആക്കും മനസ്സമാധാനത്തിന്ന് നിദാനമായിട്ടുള്ളതു്. തൻെറ അവകാശത്തെ തടഞ്ഞ ഡാക്ടർ മിച്ചൽപോലും ലേഖകനിൽ ആരോപിച്ചിട്ടുള്ള കുററം സ്വഭാവത്തിൽ ശാന്തനാണെന്നും ആകൃതിയിൽ "സാലപ്രാംശു"വല്ലെന്നുമുള്ളതു മാത്രമാണു്. ഒരു വിദ്യാലയം ഭരിക്കുന്നതിന്ന് ഒത്തയാളാണെന്നും അദ്ദേഹംതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടു്. മേൽപറഞ്ഞവ രണ്ടും സ്വഭാവജന്യങ്ങളായ ദോഷങ്ങളാകകൊണ്ടു് അവയെ മാററാനും തരമില്ലല്ലൊ. എന്നാൽ അദ്ധ്യാപകന്മാരോടു് ദ്വന്ദയുദ്ധം ചെയ്കയല്ല ഇൻസ്പെക്ടറന്മാരുടെ കൃത്യമെന്നുള്ളതു് ആലോചിക്കുമ്പോൾ ക്രൌൎയ്യത്തിൻേറയും സ്ഥൂലതയുടേയും ആവശ്യകത അത്ര സ്പഷ്ടമാകുന്നില്ല. എന്തായാലും, "ആജ്ഞാ ഗുരൂണാംഹ്യ വിചാരണീയ" എന്നാണല്ലൊ മഹാന്മാരുടെ അഭിപ്രായം. അതുകൊണ്ടു് ആ ഭാഗം "അവിചാരണീയ"മായിത്തന്നെ കിടക്കട്ടെ. കോട്ടയത്തിരുന്ന കാലത്തു് തൻെറ ഔദ്യോഗികകൃത്യത്തിന്നു പുറമേയും പലതും ചെയ്തിട്ടുണ്ടു്. കോട്ടയം യുവജന ഹിന്ദു സമാജത്തിൻെറ ഒരു വിശേഷാൽ യോഗത്തിലും ഒരു വാൎഷികയോഗത്തിലും സി. എം. എസ്സ്. കാളേജ് വാദപ്രതിവാദ സംഘത്തിൻെറ വിശേഷാൽ യോഗത്തിലും, സി. എൻ. ഐ. സ്കൂളിലെ പ്രദൎശനോൽഘാടന യോഗത്തിലും മററും അദ്ധ്യക്ഷം വഹിക്കയുണ്ടായി. അവകളിൽ ചെയ്ത പ്രസംഗത്തെപററി റവറൻറു് മി. പാമർ, പ്രൊഫസ്സർ മി. എൻ. സുബ്രഹ്മണ്യയ്യർ മുതലായവർ പ്രശംസിച്ചു പറകയും എഴുതി

അയയ്ക്കുകയും ചെയ്തിട്ടുണ്ട്. ഇതുകൂടാതെ മററു രണ്ടുമൂന്നു യോഗങ്ങളിൽ പ്രസംഗിയ്ക്കുകയുണ്ടായിട്ടുണ്ട്. ഇത്രയും പറഞ്ഞതു് ലേഖകൻെറ സാമത്ഥ്യത്തെ കാണിക്കാനായിട്ടാണെന്നു് വായനക്കാർ വിചാരിക്കരുതു്. തൻെറ ഔദ്യോഗികകൃത്യത്തിനു പുറമെയുള്ള സമയം വൃഥാ വ്യയംചെയ്തിട്ടില്ലെന്നു കാണിക്കാൻ മാത്രമായിട്ടാണു്. എന്നാൽ കോട്ടയത്തെ താമസം അല്പകാലത്തേയ്ക്കു് മാത്രമായിരുന്നതിനാൽ അധികമൊന്നും പ്രവത്തിക്കുവാൻ സാധിച്ചിട്ടില്ലെന്നും പറയേണ്ടിയിരിക്കുന്നു.

ഉദ്യോഗമൊഴിഞ്ഞയുടനെ ലേഖകൻ സ്വഗൃഹത്തിൽ പോയി കുറെ ദിവസം താമസിച്ചശേഷം തൻെറ കുട്ടികളുടെ സ്ഥിരതാമസസ്ഥലമാക്കണമെന്നു് ഉദ്ദേശിച്ചിരുന്ന പറവൂരിലേയ്ക്കു് കുടുംബസമേതം പോന്നു. പറവൂർ ഹൈസ്ക്കൂളിൽ ഹെഡ്മാസ്റ്ററായിരുന്ന കാലത്തുതന്നെ ഒരു സ്ഥലം വിലയ്ക്കു വാങ്ങിക്കുകയും അവിടെ ഒരടുക്കളയും ഒരു കളപ്പുരയും പണിയിക്കയും ചെയ്തിട്ടുണ്ടായിരുന്നു. കുട്ടികളെ പഠിപ്പിക്കേണ്ട ആവശ്യമുണ്ടായിരുന്നതിനാൽ തല്ക്കാലം അവിടെത്തന്നെ താമസമാക്കി. അവിടെ താമസത്തിനായി ഒരു ഗൃഹം പണിയിയ്ക്കാനും ആരംഭിച്ചു. ഈ ഘട്ടത്തിലാണു് തൻെറ ജീവിതത്തിൽ വിഷമവും ഗൌരവവും ഏറിയതായ പല കൃത്യങ്ങളും നിവ്വഹിക്കേണ്ടതായി വന്നതു്. കുട്ടികളുടെ വിദ്യാഭ്യാസം ഇനിയും അനാരബ്ധമായിട്ടുതന്നെയാണിരുന്നതു്. ഗൃഹനിമ്മാണവും ആരംഭിച്ചുവെങ്കിലും പൂത്തിയായിട്ടില്ലായിരുന്നു. ധനക്കുറവുനിമിത്തം ആ വഴിയ്ക്കും പ്രയത്നം ആവശ്യപ്പെട്ടിരുന്നു. ഇതേവരെ വേതനം എന്ന നിലയിൽ ലഭിച്ചിരുന്ന ആദായം പാതിയാ

യി കറഞ്ഞു. എന്നാൽ വിദ്യാഭ്യാസം അന്നും വ്യയസാദ്ധ്യം
തന്നെയായിരുന്നു. മററു ചിലവുകളും പല കാരണങ്ങളും
കൊണ്ടു് വൎദ്ധിച്ചുതന്നെ വന്നു. ഇതുവരെ തനിക്കു് വലി
യ സമ്പാദ്യമൊന്നും ഉണ്ടായിരുന്നില്ല. ഇങ്ങനെയുള്ള ദു
ൎഘടാവസ്ഥയാണു് ഉദ്യോഗത്തിൽനിന്നും പിരിഞ്ഞപ്പോൾ
ലേഖകനെ അഭിമുഖീകരിച്ചതു്. എങ്കിലും രണ്ടു കൊല്ലം
കൊണ്ടു് ഗൃഹനിൎമ്മാണം ഒരുവിധം പൂൎത്തിയാക്കി. എ
ന്നാൽ ഈ സന്ദൎഭത്തിൽ ലേഖകനു് ഒരു മഹത്തായ വിപ
ത്തു് സംഭവിയ്ക്കുകയും മുൻപേതന്നെ കുഴപ്പത്തിൽ ഇരുന്ന
കാൎയ്യങ്ങളെ പൂൎവ്വാധികം കുഴപ്പത്തിലാക്കുകയും ചെയ്തു. 86-ാ
മാണ്ടു് തന്റെ പ്രിയപത്നിയും ഒരു കുട്ടിയും അന്നു് അതി
കലശലായി ദിക്കെങ്ങും വ്യാപിച്ചിരുന്ന മസൂരി രോഗ
ത്താൽ പരേതരായി ഭവിച്ചു. ഇതുവരെ ഗൃഹഭരണവിഷ
യത്തിലും കുട്ടികളുടെ ശുശ്രൂഷാദികളിലും അനന്യസാധാര
ണമായ വൈഭവത്തോടുകൂടിയും ലേഖകനെ ആ വിഷയ
ങ്ങളിൽ ക്ലേശിപ്പിക്കാതെയും പ്രവൎത്തിച്ചുവന്ന ഒരു സാധ്വി
യുടെ നഷ്ടമാണു് കുട്ടികളെ സംബന്ധിച്ചിടത്തോളം ഈ
സന്ദൎഭത്തിൽ അപരിഹാൎയ്യമായി ഭവിച്ചതു്. ഇതുനിമി
ത്തം ലേഖകന്റെ ഭാരം ദ്വിഗുണമായിതീൎന്നു. അപ്രതീ
ക്ഷിതമായ ഈ സംഭവം ലേഖകന്റെ പിന്നീടുള്ള ജീവി
തത്തിനു് ആപാദചൂഡം ഒരു വൈവൎണ്ണ്യം ഉണ്ടാക്കിത്തീ
ൎത്തു. കുട്ടികൾ എല്ലാവരും കേവലം ബാല്യദശയിലും ശ
രിയായ രക്ഷാകൎത്താക്കന്മാർ വേറെ ആരും ഇല്ലാതെയും
ഇരുന്നതുകൊണ്ടു് അവരുടെ സംരക്ഷണം മാതാവിന്റെ
അഭാവത്തിൽ ലേഖകന്റെ ചുമലിൽതന്നെ ന്യസ്തമായി
തീൎന്നു. എന്നാൽ ലേഖകൻ വാൎദ്ധക്യദശാരംഭത്തിലും
ആയിരുന്നു. ഇപ്രകാരം നേരിട്ട ദുൎഘടങ്ങളെല്ലാം എങ്ങിനെയാ

ണ്ടു് തരണംചെയ്യുന്നതെന്നു് നിശ്ചയമില്ലാതെ ലേഖകൻ അല്പം പരിഭ്രമിച്ചു. ശരിയായ ഉപദേഷ്ടാക്കളും ആരും ഉണ്ടായിരുന്നില്ല. എങ്കിലും തന്റെ ശാന്തചിന്തയുടെ ഫലമായി "ഈശ്വരനിൽ വിശ്വസിച്ചു് ധർമ്മം അനുഷ്ഠിക്ക" എന്നുള്ള തത്വം അനുസരിച്ചു് പ്രവർത്തിക്കുവാൻതന്നെ നിശ്ചയിച്ചു. തന്റെ ഈ നിശ്ചയം അപഥത്തിലല്ലായിരുന്നു എന്നു് പിന്നീടുള്ള അനുഭവം പ്രത്യക്ഷപ്പെടുത്തി. കുട്ടികൾ ഏഴു പേർ ഉള്ളവരിൽ രണ്ടു പെൺകുട്ടികളും മൂന്നു് ആൺകുട്ടികളും വിദ്യാഭ്യാസവിഷയത്തിൽ ബി. എ. ബിരുദ്ധാരികളും; രണ്ടു പെൺകുട്ടികൾ വൈവാഹികബന്ധത്തിൽ പെട്ടിട്ടുള്ളവരുമാണു്. ചിലർ ഇതിൽ കവിഞ്ഞ പദവും പ്രാപിച്ചിട്ടുണ്ടു്. ഇത്രയും സാധിക്കുന്നതിനു് 17 കൊല്ലത്തെ പ്രയത്നവും മനഃക്ലേശവും വേണ്ടിവന്നു എന്നിരുന്നാലും ഇവരെല്ലാവരും ഏറെക്കുറെ സ്വാശ്രയബുദ്ധിയുള്ളവരും അവരവരുടെ കാര്യം നോക്കുന്നതിനു് ശേഷിയുള്ളവരുമായിത്തീർന്നിട്ടുണ്ടെന്നുള്ളതു് ആശ്വാസജനകമായിട്ടുള്ള സംഗതിയാണു്. ഇത്രയും സാധിക്കുന്നതിനു് ഇന്നത്തെ നിലയ്ക്കു് എന്തുമാത്രം ധനവ്യയവും ക്ലേശവും സ്ഥിരപരിശ്രമവും ആവശ്യമുണ്ടെന്നു് പറയാതെതന്നെ ഈ വിഷയത്തിൽ പ്രവർത്തിച്ചിട്ടുള്ളവർക്കു് അറിയാവുന്നതാണല്ലോ.

# അനന്തരസ്മരണകാം.

(ഒരു വിഷമഘട്ടം)

---

86-ൽ ലേഖകന്ന് സംഭവിച്ച വിപത്തിനുശേഷം നാലഞ്ചു മാസം സന്താനസമേതം ഒല്ലൂരിൽ സ്വഗൃഹത്തിൽ ചെന്നു താമസിച്ചു. അവിടെ തന്റെ ഭ്രാതാവും ഇതുപോലെതന്നെ സുതൻ, സഹധർമ്മിണി ഇവരുടെ മരണാനന്തരം വന്നു താമസിയ്ക്കുകയായിരുന്നു. തല്ക്കാലം കുട്ടികളെ സ്ഥലത്തെ വിദ്യാലയങ്ങളിൽ ചേർത്തു പഠിപ്പിച്ചുവന്നു. 1087 തുലാമാസത്തിൽ പറവൂരിലെ മസൂരിബാധ അല്പം ശമിച്ചുവെന്നു കണ്ടു് അവിടെ വന്ന് സ്ഥലരക്ഷ മുതലായതു കഴിച്ചു് പാർത്തുതുടങ്ങി. കുട്ടികളെ നോക്കുന്നതിന്ന് അവരുടെ രണ്ടു മാതാമഹികളുംകൂടി താമസിക്കുന്നുണ്ടായിരുന്നു. എങ്കിലും അനിർവ്വചനീയ മാഹാത്മ്യത്തോടുകൂടിയ മാതൃസ്ഥാനം ഒഴിഞ്ഞുതന്നെ കിടന്നു. മാതാവിന്റെ ലാളനാ ശാസനാദികളുടെ സ്വാദു് അവരിൽ പലൎക്കും അനുഭവിപ്പാൻ കഴിഞ്ഞില്ല. ആ ന്യൂനത ഒരിക്കലും തീർത്താൽ തീരുന്നതല്ലല്ലൊ. ലേഖകന്റെ കാര്യം പറയുകയാണെങ്കിൽ ഒന്നുരണ്ടു കൊല്ലത്തേയ്ക്കു് വലിയ വല്ലായ്മ തന്നെയായിരുന്നു. എന്നാൽ ഒന്നും പുറത്തു കാണിയ്ക്കാതെ ഉള്ളിൽതന്നെ നിയമനംചെയ്തുവച്ചിരുന്നു.

"പ്രായഃ സമാപന്ന വിപത്തികാലെ
ധീയോപി പുംസാം മലിനീ ഭവന്തി"

എന്നു പറഞ്ഞിട്ടുള്ളതിൽ ഒട്ടും അസത്യമില്ലെന്നു് ലേഖ
കനു് അനുഭവംകൊണ്ടു് മനസ്സിലായി. എന്നാൽ കാല
ത്തിനു് അസാമാന്യമായ മനോവ്രണവിരോപണശക്തിയു
ള്ളതുകൊണ്ടു് ആദ്യസ്ഥിതിയ്ക്കു് പിന്നീടു് വളരെ ഭേദം വ
ന്നിട്ടുണ്ടു്. "വിപത്തിന്റെ ഫലങ്ങൾ മധുരങ്ങളാണു്"
എന്നു് മഹാകവിയായ ഷേക്സ്പീയർതന്നെ പറഞ്ഞിട്ടു
ണ്ടു്. അതു് ഒരു വിരൂപമായ സത്വമാണെങ്കിലും അതു്
അതിന്റെ ശിരസ്സിൽ ഒരു അനർഘരത്നം വഹിക്കുന്നുണ്ടെ
ന്നാണു് അലങ്കാരരൂപത്തിൽ ആ കവി പറഞ്ഞിട്ടുള്ളതു്.
ദിവ്യന്മാരുടെ വാക്കു് നിരർത്ഥകമാകയില്ലല്ലൊ.

"നഹീശ്വര വ്യാഹൃതയഃ കദാചിൽ
പുഷ്ണന്തിലോകേ വിപരീതമർത്ഥം"

രത്നം ഘർഷണം കൂടാതെ ശോഭിക്കയില്ലല്ലൊ. അതുപോ
ലെതന്നെ മനുഷ്യൻ വിപത്തു കൂടാതെ പൂർണ്ണതയെ പ്രാ
പിക്കയുമില്ല. സമ്പത്തിൽ വികസിക്കുവാൻ സൌകര്യമി
ല്ലാതെ കിടക്കുന്ന ഗുണങ്ങൾ ഒക്കെയും ആപത്തിൽ പ്രഫു
ല്ലങ്ങളായി ഭവിക്കയും മററു ഗുണങ്ങൾ ഉത്ഭവിക്കയും ചെ
യ്യുന്നു. എന്നു വിചാരിച്ചു് ആരും വിപത്തിനെ വരിയ്ക്കു പ
തിവില്ലല്ലോ. എന്നാൽ അതു് ഈശ്വരൻ പരിപൂർണ്ണതാ
പ്രാപ്തിക്കായി നല്കുന്ന ഒരു ശിക്ഷാക്രമപദ്ധതിയാണെ
ന്നുവേണം വിചാരിക്കാൻ. ഈ തത്വം മനസ്സിലാക്കി പ്ര
വർത്തിക്കുന്നവർക്കു മാത്രമേ ഇതു് പ്രയോജകീഭവിക്കയുള്ളു.
ഇപ്രകാരം,

"ആപത്തു വരുന്നേരമേതുമേ മോഹിയാതെ
താപത്തെ ത്യജിക്കുന്ന"വർക്കു മാത്രമെ ഫലപ്രാ
പ്തിയുണ്ടാകയുള്ളു. ലേഖകൻ ഈ വിശിഷ്ട തത്വത്തെ ക

ഴിയുന്നത്ര അനുകരിക്കാൻ ശ്രമിക്കയുണ്ടായി എന്നു മാത്രമേ പറവാനുള്ളു. പലരും ആപത്തിൽ ആവശ്യമായ സഹനശക്തിയില്ലാതെ കുഴങ്ങി അധഃപതിച്ചുപോകുന്നതും അസാധാരണമല്ല. മററു ചിലർ അതിനെ പരിഹരിക്കാൻ കൃത്രിമോപായങ്ങൾ അവലംബിച്ച് ഒടുവിൽ പരാജിതന്മാരായും ഭവിക്കുന്നുണ്ട്. ഇങ്ങിനെ പലരും ജീവിതത്തിൽനിന്നും അധോജീവിതത്തിലേക്കു പതിക്കുന്നു. ലേഖകനാകട്ടെ വിപത്തിനാൽ പ്രക്ഷിപ്തനായ സ്ഥലത്തു നിന്നുംകൊണ്ട് തൻെറ ചുററും നോക്കി സ്ഥിതിഗതികൾ ഗ്രഹിക്കയും ഇവിടെ തൻെറ കത്തവ്യകമ്മങ്ങൾ എന്തെല്ലാമാണെന്ന് ശാന്തബുദ്ധ്യാ ആലോചിക്കയും പൂവ്വസ്ഥാനത്തിൽനിന്നും അല്പമെങ്കിലും ഉയന്നുനില്ക്കുവാൻ മാഗ്ഗമെന്തെന്ന് ഗവേഷണം ചെയ്കയും ചെയ്തതിനുശേഷമാണ് പ്രവത്തിക്കാൻ തുടങ്ങിയതു്. ത്യാഗവും മനസ്സിൻെറ ഏകാഗ്രതയും ഇവിടെ അത്യാവശ്യമെന്ന് തനിക്കു തോന്നി. അതിലേയ്ക്കാണ് ആദ്യമേതന്നെ കാൽ എടുത്തുവച്ചതും. തൻെറ കുട്ടികൾക്ക് അത്യാവശ്യമായി താൻ സമ്പാദിച്ചുകൊടുക്കേണ്ടതു് വിദ്യാധനമാണെന്നു കരുതി അതിൽ സദാ ജാഗരൂകനായി പ്രവത്തിച്ചുതുടങ്ങി. ധനസംബന്ധമായ കുഴപ്പം ഉണ്ടായിരുന്നു. എങ്ങിനേയൊ ചിലതൊക്കെയും ദൈവാധീനംനിമിത്തം സാധിച്ചുവെന്നു മാത്രമെ പറവാനുള്ളു. അതൊക്കെ വായനക്കാൎക്ക് വഴിയെ മനസ്സിലാകും.

"വിധിരേവ താനി ഘടയതി
യാനിപുമാൻ ന ചിന്തയതി."

85-ാമാണ്ട് കന്നിമാസത്തിൽ വൈയ്ക്കത്തു വച്ച് കേരളവമ്മ വലിയ കോയിത്തമ്പുരാൻ അവകളുടെ അദ്ധ്യ

ക്ഷതയിൽ നടന്ന ഭാഷാപോഷിണി സഭയിൽ ലേഖകൻ "നാട്ടുഭാഷാ" വിദ്യാഭ്യാസത്തെപ്പററി ഒരു പ്രസംഗം വായിക്കുകയുണ്ടായി. ഈ സദസ്സിൽ രാജശ്രീ ഉള്ളൂർ പരമേശ്വരയ്യർ അവർകൾ, ടി. കെ. കൃഷ്ണമേനോൻ അവർകൾ, ശ്രീമതി ബി. കല്യാണിഅമ്മ, ശ്രീ. പുന്നശ്ശേരി നീലകണ്ഠശർമ്മ, ശ്രീ. കൊട്ടാരത്തിൽ ശങ്കുണ്ണി, മാവേലിക്കര ഉദയവർമ്മരാജ അവർകൾ, ശ്രീ. മാമ്മൻമാപ്പിള മുതലായി പലരും സന്നിഹിതരായിരുന്നു. ഇവരിൽ പലരുടേയും പ്രസംഗങ്ങളും ഉണ്ടായിരുന്നു. ഇതിൽപിന്നെ ഭാഷാപോഷിണി സഭ ഒരിക്കലോ മറേറാ മാത്രമെ കൂടീട്ടുള്ളുവെന്നാണ് അറിവ്. പ്രവർത്തകന്മാരുടെ ശ്രദ്ധ വേറെ വഴിക്ക് തിരിഞ്ഞുപോയതുകൊണ്ടായിരിക്കാം. ഭാഷാപോഷിണിമാസിക ഇപ്പോഴും നടക്കുന്നുണ്ടെന്നു കാണുന്നതിൽ സന്തോഷിക്കുന്നു. 86-ാമാണ്ടു് ധനുമാസത്തിൽ ചേർത്തല എരമല്ലൂർ എന്ന സ്ഥലത്തു വച്ചു് ജസ്റ്റീസ് മി. എ. ഗോവിന്ദപ്പിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ സമുദായത്തിൻെറ നേതാവായ ശ്രീ. സി. കൃഷ്ണപിള്ളയുടെ ഉത്സാഹത്താൽ നടന്ന നായർ സമാജത്തിൽ ലേഖകൻ സന്നിഹിതനാകയും വിദ്യാഭ്യാസത്തെക്കുറിച്ചു് ഒരു ചെറിയ പ്രസംഗം ചെയ്കയും ചെയ്തു. ഇവിടെ ബാരിസ്റ്റർ ശ്രീ. ഗോപാലമേനോൻ, ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള, ശ്രീ. ജി. ശങ്കരപ്പിള്ള, ശ്രീ. മാർത്താണ്ഡൻ തമ്പി, ശ്രീ. എം. സി. ശങ്കരപ്പിള്ള മുതലായ പല മാന്യന്മാരും, ശ്രീമതി ചിന്നമ്മയും ഹാജരുണ്ടായിരുന്നു. അവിടെ ഒരു സ്ത്രീസമാജവും നടത്തപ്പെട്ടു.

86-ാമാണ്ടു് കുംഭമാസത്തിൽ ലേഖകനെ അന്നത്തെ നിയമസഭയിൽ കോട്ടയം ഡിവിഷനിലെ പ്രതിനിധി

യായി തിരഞ്ഞെടുക്കപ്പെട്ടു. ഇതു ലേഖകന്റെ ശ്രമമോ അപേക്ഷയോ കൂടാതെയാണു്. ഇതിലേയ്ക്കു് തന്റെ ഒരു സ്നേഹിതനായ മി. മാമ്മൻമാപ്പിള ഒരു സ്ഥാനാർത്ഥിയായിരുന്നുവെന്നു് പിന്നീടു് മനസ്സിലായി. ഇതേപ്പററി അന്നത്തെ "മനോരമ"യിൽ ആരോ അനക്ഷരത്തിൽ ചിലതൊക്കെ എഴുതിയിരുന്നതായി ഓർക്കുന്നുണ്ടു്. ആ പഴയ കഥയൊന്നും ഇന്നു വിസ്തരിക്കുന്നതിനു് ആവശ്യമില്ലെന്നു വിചാരിക്കുന്നു. മി. മാമ്മൻമാപ്പിള ഇന്നും ലേഖകന്റെ ഒരു മാന്യ സുഹൃത്തുതന്നെയാണു്. ലേഖകൻ മൂന്നു കൊല്ലം നിയമസഭയിലെ അംഗമായിരുന്നു. അന്നത്തെ നിയമസഭയ്ക്കു് കേവലം നിയമനിർമ്മിതിജോലി മാത്രമേ ഉണ്ടായിരുന്നുള്ളു. ഇന്നത്തെപ്പോലെ ചോദ്യങ്ങൾ ചോദിക്കുവാനോ ഉപക്ഷേപങ്ങൾ ഹാജരാക്കുവാനോ ആയവ്യയപ്പട്ടികയെപ്പററി നിരൂപണം ചെയ്യുന്നതിനോ അധികാരമില്ലായിരുന്നു. അനുദ്യോഗസ്ഥന്മാർക്കു് ഭൂരിപക്ഷവും ഇല്ലായിരുന്നു. അന്നത്തെ ഡിവിഷൻ പ്രതിനിധികൾ നാലുപേരും നായന്മാരായിരുന്നു എന്നൊരു വിശേഷവുമുണ്ടായിരുന്നു. പത്മനാഭപുരം ഡിവിഷനിലേയ്ക്കു് ശ്രീ. മാതുത്തമ്പിയും, തിരുവനന്തപുരത്തേയ്ക്കു് ശ്രീ. ശ്രീനാരായണൻതമ്പിയും, കൊല്ലത്തേയ്ക്കു് ശ്രീ. ഇല്ലിക്കുളം കേശവപിള്ളയും, കോട്ടയത്തേയ്ക്കു് ലേഖകനുമായിരുന്നു പ്രതിനിധികൾ. അംഗങ്ങളെ അതാതു ഡിവിഷനിലെ പ്രജാസഭാംഗങ്ങളാണു് തിരഞ്ഞെടുത്തുവന്നതു്. സഭയിലെ അംഗങ്ങളുടെ സംഖ്യയും പരിമിതമായിരുന്നു. 15 പേർ മാത്രമേ ഉണ്ടായിരുന്നുള്ളു. ലേഖകൻ നായർ ബിൽ, പഞ്ചായത്തു് ബിൽ, രജിസ്ട്രേഷൻ റഗുലേഷൻ, അഞ്ചൽ റഗുലേഷൻ, പരസ്പര സഹായസംഘം റഗുലേഷൻ മുതലായി പല നിയമങ്ങളെ സം

ബന്ധിച്ചുള്ള സെലക്ട് കമ്മററിയിൽ അംഗമായിരുന്നു. ഈ സഭയിലാണ് നായർ നിയമം ആദ്യമായി അനുവദിക്കപ്പെട്ടതു്. അന്നവതരിപ്പിച്ച ബില്ലിൽ താവഴി ഭാഗം കൂടി ഉൾപ്പെടുത്തിയിരുന്നുവെങ്കിലും അതു് അവസാനത്തിൽ തള്ളപ്പെടുകയാണുണ്ടായതു്. നായർ അംഗങ്ങൾ മിക്കവരും അതിനെ അനുകൂലിക്കാതാണിരുന്നതു്. അനുകൂലികൾ വാദിക്കുന്നതുപോലെ വ്യക്തിസ്വാതന്ത്ര്യത്തിനു വേണ്ടിയാണെങ്കിൽ താവഴി ഭാഗം അതൊരുവിധത്തിലും നല്കുന്നില്ലെന്നും നേരെമറിച്ചു് കാരണവന്മാരുടെ സംഖ്യ അതു് അനാശാസ്യമായി വൎദ്ധിപ്പിക്കുന്നതിനു മാത്രമേ ഉപയോഗപ്പെടുകയുള്ളുവെന്നുമായിരുന്നു ലേഖകൻെറ അന്നത്തെ അഭിപ്രായം. ഏതെങ്കിലും ഇക്കാരണത്താലും മററു പല കാരണങ്ങൾകൊണ്ടും നായർ നിയമത്തിൽനിന്നും ഭാഗവ്യവസ്ഥയെ തല്ക്കാലം ഒഴിയ്ക്കുകയാണുണ്ടായതു്. ലേഖകൻെറ ഈ നിലയെപ്പററി ആക്ഷേപിച്ചു് പിന്നീട്ട് മെസ്സേഴ്സ് ടി. കെ. വേലുപ്പിള്ള, കല്ലൂർ നാരായണപിള്ള മുതൽപേർ വാങ്മയാസ്ത്രം പ്രയോഗിച്ചതായും ഓൎക്കുന്നുണ്ടു്. അഭിപ്രായവ്യത്യാസം ചിലപ്പോൾ ഈ രൂപത്തിലും ഉണ്ടാവുന്നതു് സഹജമാണല്ലോ. പിന്നീടുണ്ടായ നിയമം എല്ലാവരുടേയും പ്രതീക്ഷക്കനുരൂപമായിട്ടാണല്ലോ ഇരിക്കുന്നതു്. നിയമസഭയിൽ അംഗമായിരുന്നതുകൊണ്ടു് തിരുവനന്തപുരത്തു് കൂടെക്കൂടെ പോകുന്നതിനും കുട്ടികളുടെ വിദ്യാഭ്യാസത്തെപ്പററി അന്വേഷിക്കുന്നതിനും മററു പലതിനും ലേഖകനു് സൌകൎയ്യം ലഭിച്ചു. അന്നത്തെ നിയമസഭയുടെ സ്ഥിതിയ്ക്കും ലേഖകൻെറ ശാന്തസ്വഭാവത്തിനും വലുതായി ഒന്നും സാധിക്കാൻ കഴിഞ്ഞില്ലെന്നു പറയേണ്ടിയിരിക്കുന്നു. ഇന്നത്തെ സഭ ഇതിൽനിന്നും എ

ത്തയോ വ്യത്യാസപ്പെട്ടിരിക്കുന്നു. അധികാരവിപുലത, അം
ഗങ്ങളുടെ ബഹുലത, അനുദ്യോഗസ്ഥാംഗങ്ങളുടെ ഭൂരിപ
ക്ഷം, നിയോജകമണ്ഡലങ്ങളുടെ വിവിധത്വം, തിരഞ്ഞെ
ടുപ്പു രീതിയുടെ ചടങ്ങുകൾ മുതലായവ ഇന്നത്തെ സഭയു
ടെ വിശേഷലക്ഷണങ്ങളാണു്. എന്നാൽ ആദർശവും
വാസ്തവവും തമ്മിൽ ഇന്നും വലുതായ അകലം ഉണ്ടെന്നാ
ണു് തോന്നുന്നതു്. ലേഖകൻ നിയമസഭാംഗമായിരിക്കു
മ്പോൾതന്നെ പറവൂർനിന്നും പുറപ്പെട്ടുതുടങ്ങിയ "ഉത്തര
താരക" എന്ന പ്രതിവാരപ്പത്രത്തിൻെറ പത്രാധിപത്യം
കുറച്ചുകാലം വഹിച്ചിരുന്നു. തത്തോളിൽ ശ്രീ. ഇട്ടിച്ച
ൻെറ വക ബി. ബി. പ്രസ്സിൽനിന്നാണു് ഈ പത്രം അച്ച
ടിച്ചു് പ്രസിദ്ധംചെയ്തിരുന്നതു്. ഒരു കൊല്ലം കഴിഞ്ഞു്
ദേഹാസ്വാസ്ഥ്യംനിമിത്തം ഈ സ്ഥാനം ഉപേക്ഷിക്കയാ
ണു് ചെയ്തതു്. പത്രം പിന്നെയും ഒരു കൊല്ലംകൂടി നട
നിരുന്നു. അതിനുശേഷം തീരെ നിന്നുപോയി. ലേഖക
നു് പത്രപ്രവത്തനവിഷയത്തിൽ ഇതൊരു പ്രാരംഭപാഠ
മായിരുന്നുവെങ്കിലും പത്രം സാമാന്യം നല്ല നിലയിലാണു്
നടന്നുവന്നതെന്നു് പലരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. അതി
ലുള്ള വിഷമതകളൊക്കെയും അതിൽ പ്രവേശിച്ചവക്കു
മാത്രമെ സൂക്ഷ്മമായി അറിവാൻ തരമുള്ളൂ. പത്രപ്രവത്ത
നം നിശ്ചയമായും ഒരു "പുഷ്പശയ്യ" അല്ലെന്നാണു് ലേഖ
കൻെറ അനുഭവം പഠിപ്പിച്ചതു്. ഏതെങ്കിലും അതി
ന്റേയും അല്പം സ്വാദു നോക്കാൻ ഇടയായി എന്നുള്ളതു്
സന്തോഷാവഹമാണു്. വത്തമാനപ്പത്രം ശരിയായി നട
ത്തണമെങ്കിൽ അസാമാന്യമായ ലോകജ്ഞാനവും, കൃത്യ
നിഷ്ഠയും, ധമ്മബോധവും, സമചിത്തതയും അത്യാവശ്യ
മാണെന്നാണു് ലേഖകൻ ചുരുങ്ങിയ കാലംകൊണ്ടു് ഗ്രഹി

ച്ചതു്. നിയമസഭയിൽനിന്നും പിരിഞ്ഞതിൻെറശേഷം ലേഖകൻ രണ്ടു കൊല്ലം പാഠ്യപുസ്തകക്കമ്മിററിയിലെ അംഗമായും ഇരുന്നിട്ടുണ്ടു്. ഇവിടെ ലേഖകനു് നേരിട്ട ബുദ്ധിമുട്ടു്, സംഖ്യാതീതങ്ങളായി വന്നുകൊണ്ടിരിക്കുന്ന പുസ്തകങ്ങളെ പരിശോധിച്ചു് ഒരഭിപ്രായം പറയുന്ന കാര്യത്തിലായിരുന്നു. വല്ല പുസ്തകവും സ്വീകരിക്കുന്നതായാൽ പെട്ടെന്നു് വലിയ പ്രയത്നം കൂടാതെ കണക്കില്ലാതെ പണം കിട്ടുമെന്നുള്ള മോഹം പലരേയും ബാധിച്ചിരുന്നതിനാൽ പുസ്തകങ്ങളും കണക്കില്ലാതെതന്നെ ഉത്ഭവിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു് ഈ വിഷയത്തിൽ ലേഖകൻ അല്പം പിന്നോക്കമായിരുന്നുവെന്നു് സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. ഇപ്പോഴും ഈ മാതിരി തിരക്കിനു് വലിയ കുറവുണ്ടെന്നു തോന്നുന്നില്ല.

## (ii)

88-ാമാണ്ടിടയ്ക്കു് പറവൂർ ആദ്യമായി നഗരശുചീകരണക്കമ്മററിയെ ഏർപ്പെടുത്തി. അതിൽ ലേഖകനും ഒരംഗമായി ഗവമെൻറിൽനിന്നും നിയമിക്കപ്പെട്ടു് ഒരു കൊല്ലത്തിലധികം ഈ നിലയിൽ ഇരുന്നു. പിന്നീടു് മൂന്നു കൊല്ലത്തോളം പഞ്ചായത്തു കോട്ടിൽ സീനിയർ ജഡ്ജിയായും ഇരുന്നശേഷം അതിൽനിന്നും പിന്മാറി. 95 ഉലാം മുതൽ പറവൂർ മുനിസിപ്പാലിററിയിൽ ലേഖകൻ ആദ്യത്തെ അനുദ്യോഗസ്ഥ പ്രസിഡൻറായി ഗവമെൻറിൽനിന്നും നിയമിക്കപ്പെട്ടു. അതുവരെയ്ക്കും ഉദ്യോഗസ്ഥമാരായിരുന്നു പ്രസിഡൻറു് സ്ഥാനം വഹിച്ചിരുന്നതു്. ഈ ഉദ്യോഗത്തിലും പ്രതിമാസം മുപ്പതു രൂപാ അലവൻസാ

ട്ടുകൂടി ഒന്നരക്കൊല്ലത്തിലധികം ഇരുന്നു. ഈ ജോലി തനിക്കു് പലവിധത്തിലും അഹിതമായി തോന്നിയതിനാലാണു് തൽസ്ഥാനം ഒഴിഞ്ഞതു്. ഇതിനിടയ്ക്കു് ടൌണിലെ സെൻസസ്സ് ജോലിയും നടത്തുകയുണ്ടായി. യുദ്ധം നിമിത്തമുണ്ടായ ക്ഷാമനിവാരണത്തിന്നു് കുറച്ചുകാലം അരിക്കച്ചവടവും മുനിസിപ്പാലിററിയിൽനിന്നും നടത്തിച്ചുവന്നു. അതിൽപിന്നെ പുതിയ മുനിസിപ്പൽ റഗുലേഷൻ നടപ്പിലായതോടുകൂടി പ്രസിഡൻറിനെ തിരഞ്ഞെടുത്തുവരികയാണു്. ഇവിടെയും നിയമസഭാ തിരഞ്ഞെടുപ്പിൽ ഇന്നു കാണുന്നതുപോലെ വലിയ വാശിയും വഴക്കും ഉള്ളതായി കാണുന്നുണ്ടു്. ഇതൊക്കെയും ശരിയായ വഴിയ്ക്കാണൊ എന്നു മാത്രമെ സംശയമുള്ളു. പക്ഷേ സ്വയംഭരണപ്രാപ്തിയുടെ പ്രാരംഭഘട്ടത്തിൽ പല വ്യതിചലനങ്ങളും അധികാരഭ്രമങ്ങളും മററും ഉണ്ടാകുന്നതു് സാധാരണയായിരിക്കാം. ഇവയൊക്കെയും കാലക്രമംകൊണ്ടു് നീങ്ങിപ്പോകാനിടയുണ്ടെന്നു് സമാധാനപ്പെടുന്നു. ലേഖകൻ ഉദ്യോഗം ഒഴിഞ്ഞതിൽ പിന്നീടു് വിദ്യാഭ്യാസവിഷയത്തിലും ശ്രദ്ധിക്കാതെയിരുന്നില്ല. ഇന്നു് ഇവിടെയുള്ള "വിദ്യാവിലാസിനി" ഇംഗ്ലീഷ് ബാലികാ പാഠശാലയെ സ്ഥാപിക്കുന്നതിലും, കുറച്ചുകാലം മുൻപുവരെയ്ക്കും അതിൻെറ ഭരണത്തിലും ഒരു അപ്രധാനമല്ലാത്ത ഭാഗം വഹിച്ചിരുന്നു. ഇതിന്നുമുൻപു് ഇവിടെ പള്ളിവക ഒരു ബാലികാ പാഠശാലയെ ഉണ്ടായിരുന്നുള്ളു. അതു് എല്ലാവൎക്കും അത്ര സൌകൎയ്യപ്രദമായും ഇരുന്നില്ല. ദിവാൻ മി. കൃഷ്ണൻനായർ പറവൂർ സൎക്കീട്ടു വന്നിരുന്ന സമയം പറയത്തു് ഗോവിന്ദമേനവൻ, ഏ. ജി. മേനവൻ, ഏ. ബാലകൃഷ്ണമേനോൻ, ലേഖകൻ മുതലായി പലരും ചേൎന്നു് ഒരു സൎക്കാർ ബാലികാപാഠശാല

സ്ഥാപിച്ചുകിട്ടണമെന്ന് ഒരു ഹർജി കൊടുത്തു. എന്നാൽ അതിന്ന മറുപടി കിട്ടിയതു് ജനങ്ങൾ ഒരു വിദ്യാലയം ആരംഭിക്കുന്നതായാൽ അതിന്ന് സഹായധനം കൊടുക്കുന്നതാണെന്നു മാത്രമായിരുന്നു. ഇതനുസരിച്ചു് പത്തുപേരടങ്ങിയ ഒരു വിദ്യാഭ്യാസക്കമ്മെററിയെ രൂപവല്ക്കരിക്കയും ഈ വിദ്യാലയം തല്ക്കാലം ഒരു വാടകക്കെട്ടിടത്തിൽ ആരംഭിക്കയും ചെയ്തു. ലേഖകൻ ഈ കമ്മററിയിലെ പ്രസിഡൻറായിരുന്നു. എന്നാൽ സ്കൂളിന്ന് പല പ്രതികൂലശക്തികളെ നിരോധിക്കയും ദുർഘടഘട്ടങ്ങളെ തരണം ചെയ്കയും ചെയ്യേണ്ടതായി വന്നു. അതൊക്കെയും ഒരുവിധം സാധിച്ചുവെന്നേ പറവാൻ തരമുള്ളു. വിദ്യാലയത്തിന്ന് വിശാലവും മനോഹരവുമായ ഒരു കെട്ടിടവും തോട്ടവും വേണ്ട സാമഗ്രികളും മി. പറയത്തു് ഗോവിന്ദമേനവൻെറ ഔദാര്യത്തിൻെറ ഫലമായി സിദ്ധിച്ചു. എന്നാൽ ഇന്നു് അദ്ദേഹത്തിന്ന് അതിൻെറ ഭരണവിഷയത്തിൽ വല്ല ഭാഗവും ഉണ്ടോ എന്നു സംശയമാണു്. ലേഖകൻ ചില അസൌകര്യവും അനിഷ്ടസംഭവങ്ങളും നിമിത്തം കമ്മററിയിൽനിന്നും പിന്മാറേണ്ടതായി വന്നു. ഇതിന്നുംപുറമെ മൂത്തകുന്നത്തു് ഈഴവരുടെ വകയായി ഒരു ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കുന്ന വിഷയത്തിലും ലേഖകൻ തന്നാൽ കഴിയുന്നത്ര ശ്രമങ്ങൾ ചെയ്കയും വേണ്ട എഴുത്തുകുത്തുകൾ നടത്തുകയും ഉപദേശങ്ങൾ കൊടുക്കുകയും മററും ചെയ്തുവന്നു. തൻെറ ബന്ധം വിട്ടുവെങ്കിലും ഈ സ്കൂളും ഇപ്പോൾ ശരിയായി നടന്നുവരുന്നുണ്ടെന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഇതുകൂടാതെ സാധുക്കളായ വിദ്യാർത്ഥികൾക്കു് സ്വല്പമായ ധനസഹായവും ചെയ്യാറുണ്ടു്. തൻെറ കുട്ടികളുടെ വി

ഭ്യാഭ്യാസത്തിലും സംരക്ഷണത്തിലും സ്വഭാവസ്ഥിരീകര ണത്തിലും ലേഖകൻ നിൎന്നിമേഷചക്ഷുസ്സായി വൎത്തിച്ചു വന്നു.

86-ാമാണ്ടു മുതൽ 100-ാമാണ്ടുവരെ ലേഖകൻ നിയമസഭ സംബന്ധിച്ചും കുട്ടികളുടെ അന്വേഷണത്തി ന്നും മററുമായി കൂടക്കൂടെ തിരുവനന്തപുരത്തു പോകയും അവിടെ നാലഞ്ചു ദിവസം താമസിക്കുകയും ചെയ്യാറുണ്ടാ യിരുന്നു. ഇതുകൂടാതെ ദിവാൻജി മുതലായ അപൂൎവ്വം ചി ല ഉദ്യോഗസ്ഥന്മാരേയും പല പഴയ സ്നേഹിതന്മാരേയും കാണാറുണ്ടു്. എന്നാൽ ഇവരെ ആരേയും വല്ല അപേ ക്ഷയും ശുപാൎശയും മററുംകൊണ്ടു് മുഷിപ്പിക്കാറില്ലായിരു ന്നു. അതുകൊണ്ടു് അവൎക്കു് ലേഖകനോടു് സൌമനസ്യ ത്തിന്നു് കുറവുമില്ലായിരുന്നു. ഇതിനിടയ്ക്കു് 91-ാമാണ്ടു് കുംഭമാസം 7-ാംനു- മുപ്പത്തെട്ടു കൊല്ലം മുൻപു് താൻ സനിശ്വാസം യാത്രപറഞ്ഞു പിരിഞ്ഞതും തന്റെ ധൎമ്മ മാതാവുമായ തിരുവനന്തപുരം കാളേജിന്റെ 19-ാമത്തെ ജന്മദിനാഘോഷം സംബന്ധിച്ചുണ്ടായതും ദിവാൻ മി. കൃ ഷ്ണൻനായർ മുതലായ പല മഹാന്മാരുടെ സാന്നിദ്ധ്യംകൊ ണ്ടു് ശോഭിതവുമായ മഹായോഗത്തിൽ അന്നു പ്രിൻസി പ്പാലായിരുന്ന എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവൎകളുടെ ക്ഷണം അനുസരിച്ചു് അദ്ധ്യക്ഷം വഹിക്കയും ഒരു സുദീൎഘമായ പ്രസംഗം വായിക്കുകയും ഉണ്ടായി. പ്ര സംഗത്തെപ്പററി മി. ഹഡ്സൺ, രാമവൎമ്മത്തമ്പാൻ മു തലായവർ ഗുണഗ്രാഹ്യങ്ങളായ അഭിപ്രായങ്ങൾ പറഞ്ഞി ട്ടുണ്ടു്. മറെറാരവസരത്തിൽ ജൂബിലി ശാലയിൽ വച്ചും പെരുന്താന്നിയിലുള്ള ഒരു സംഘത്തിന്റെ വാൎഷികയോ ഗത്തിലും അദ്ധ്യക്ഷം വഹിക്കയുണ്ടായി. മി. സി. കൃഷ്ണപി

ളളയുടെ ചരമാനന്തരം ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള അവകളുടെ ഉത്സാഹത്താൽ 92 മേടമാസത്തിൽ മാന്നാത്തു വച്ചു് കൂടിയ നായർ സമാജത്തിലും ലേഖകൻ അദ്ധ്യക്ഷം വഹിച്ചിട്ടുണ്ടു്.

89-ാമാണ്ടു് മേടത്തിൽ കോട്ടയത്തു വച്ചു്, കോഴിക്കോട്ടു് വക്കീൽ മി. കെ. പി. രാമൻമേനവൻെറ അദ്ധ്യക്ഷതയിൽ കൂടിയ നായർ സമാജത്തിലും ലേഖകൻ സന്നിഹിതനായിരുന്നു. അവിടെയും സംക്ഷിപ്തമായി ഒരു പ്രസംഗം ചെയ്കയുണ്ടായി. ഇതിൽ മി. സി. കൃഷ്ണപിള്ളയെ കൂടാതെ മെസ്സേഴ്സ് കുഞ്ഞുണ്ണിമേനോൻ, എം. കൃഷ്ണപിള്ള, ടി. കെ. വേലുപ്പിള്ള, ഗോപാലമേനോൻ, ശ്രീനാരായണഗുരുസ്വാമികൾ, പേഷ്കാർ അയ്യപ്പൻപിള്ള, കേശവൻ വലിയത്താൻ, സി. വി. രാമൻപിള്ള, മാറായിൽ കൃഷ്ണമേനോൻ മുതലായി പലരും സന്നിഹിതരായിരുന്നു. കോഴിക്കോട്ടുനിന്നും മററു ചിലരും ഉണ്ടായിരുന്നു.

പിന്നീടു് 91 മേടത്തിൽ മി. കൊച്ചുകൃഷ്ണമാരാരുടെ ഉത്സാഹത്തിലും ശ്രീ. കെ. പി. പത്മനാഭമേനവൻെറ അദ്ധ്യക്ഷതയിലും തൃശ്ശിവപേരൂർ വച്ചു് നടന്ന നായർ സമാജത്തിലും ലേഖകൻ സന്നിഹിതനായിരുന്നു. അവിടെ നായന്മാരുടെ അവാന്തരവിഭാഗത്തെപ്പററി ലേഖകൻ അല്പം പറയുകയുണ്ടായി. ഇവിടെ കൊച്ചിയിൽനിന്നുമുള്ള മാന്യന്മാരെ കൂടാതെ തിരുവിതാംകൂറിൽനിന്നും ഒട്ടനേകം പേർ വന്നുചേൎന്നിരുന്നു.

95-ൽ പറവൂർ വച്ചു് മലയാളം സ്കൂൾ അദ്ധ്യാപകന്മാരുടെ ഉൽഗതിയെ പുരസ്കരിച്ചു് ഒരദ്ധ്യാപക മ

ഹായോഗം നടത്തപ്പെട്ടു. അതിൽ അവരുടെ അപേക്ഷാ നുസരണം ലേഖകൻ അദ്ധ്യക്ഷം വഹിച്ചു. ആ യോഗ ത്തിൽ തീർച്ചയാക്കിയ കാര്യങ്ങളിൽ ഒന്നു് അദ്ധ്യാപകന്മാ രുടെ വകയായി ഒരു മാസിക ആരംഭിക്കണമെന്നും ലേഖ കൻ അതിൻെറ ആധിപത്യം ഏല്ക്കണമെന്നുമായിരുന്നു. ഈ നിശ്ചയം അനുസരിച്ചു് പറവൂർക്കാർ ചിലരുടെ ഉ ത്സാഹത്താൽ കാലതാമസം കൂടാതെ 96 മകരത്തിൽ "ഗുരുനാഥൻ" എന്ന പേരിൽ ഒരു മാസിക ആരംഭിച്ചു. ഇന്നു് എട്ടു വയസ്സു തികഞ്ഞ ഗുരുനാഥൻ മാസികയുടെ ഉത്ഭവം ഇങ്ങിനെയാണു്. മൂന്നുനാലു കൊല്ലം ലേഖകൻ അതിൻെറ പത്രാധിപരായിരുന്നശേഷം ആ സ്ഥാനം വാ ർദ്ധക്യംനിമിത്തം ഉപേക്ഷിച്ചു. എങ്കിലും ഇന്നും മാസിക യ്ക്കു് ലേഖനം എഴുതിക്കൊടുത്തും ആവശ്യംപോലെ ഉപ ദേശങ്ങൾ നല്കിയും ഗുരുനാഥനെ സഹായിച്ചുവരുന്നുണ്ടു്. മാസിക ഉപയോഗപ്രദമാണെന്നുള്ളതു് അതിൻെറ എട്ടു കൊല്ലത്തെ നിലനില്പും സാമാന്യമായ പ്രചാരവുംകൊണ്ടു് അനുമാനിക്കാവുന്നതാണു്. ലേഖനങ്ങൾ പ്രായേണ വിദ ഗ്ദ്ധന്മാരാൽ എഴുതപ്പെടുന്നവയും, വിദ്യാഭ്യാസം, സാഹി ത്യം മുതലായ ഗൌരവമേറിയ വിഷയങ്ങളെ പ്രതിപാദി ക്കുന്നവയും തന്മൂലം ജ്ഞാനപ്രദങ്ങളും രസാവഹങ്ങളുമാ യിട്ടാണു് കാണപ്പെടുന്നതു്. സക്കാരിൽനിന്നും ഈ മാ സികയുടെ ഏതാനും പ്രതികൾ വിദ്യാലയങ്ങളിലെ ഉപ യോഗത്തിനായി വാങ്ങിവരുന്നതും മാസികയുടെ പ്രയോജ നത്തെത്തന്നെ തെളിയിക്കുന്നുണ്ടു്. ചുരുക്കത്തിൽ ഈ മാ സിക ഇന്നുള്ള മാസികാവലിയുടെ മദ്ധ്യത്തിൽ ഒരു ഉത്ത മസ്ഥാനം വഹിക്കുന്നുണ്ടെന്നു് നിരാക്ഷേപമായി പറയാം.

ഈ മാസികയ്ക്കു് മേലും ഉത്തരോത്തരം പ്രചാരവും പ്രശസ്തിയും പ്രയോജനവും ഉണ്ടാകുമെന്നു വിശ്വസിക്കുന്നു.

1100 കുംഭം 18-ാംനു- ലേഖകൻ തന്റെ മാതുലന്റെ സക്കാർ സേവനത്തിന്റെ അന്ത്യരംഗമായ നെയ്യാററിങ്കരെയുള്ള 'ജ്ഞാനപ്രദായിനി ഗ്രന്ഥശാല'യുടെ വാഷികയോഗത്തിൽ ശ്രീ. എ. പി. നായരുടെ നിബ്ബന്ധത്താൽ അദ്ധ്യക്ഷം വഹിച്ചു. ശ്രീമാന്മാരായ മള്ളൂർ ഗോവിന്ദപ്പിള്ള, പി. കെ. നാരായണപിള്ള മുതലായവർ പ്രാസംഗികന്മാരായിരുന്നു. ഇവിടെയും ചില സ്നേഹിതന്മാരെ ലഭിക്കാനിടയായി. ഇതിൽപിന്നെ ലേഖകൻ തിരുവനന്തപുരത്തു പോകാറില്ല. കണ്ണിനു് കാചം (തിമിരംപോലെയുള്ള ഒരു നയനരോഗം) നിമിത്തം സംഭവിച്ച സൂക്ഷ്മക്കുറവും മററു പല അസ്വാസ്ഥ്യങ്ങളും നിമിത്തം ദൂരയാത്ര അല്പം വിഷമത്തിലായിത്തീന്നു. അത്യാവശ്യംപോലെ ഒരു ശ്ലയിൽ സ്വഗൃഹത്തിൽ പോകുന്നതല്ലാതെ മററെങ്ങും പോകുന്ന പതിവില്ല. എങ്കിലും 102 മേടത്തിൽ നിബ്ബന്ധം നേരിടുകയാൽ വള്ളത്തോൾ മഹാകവിയ്ക്കു് ചേത്തലക്കാരുടെ വകയായി അവിടെ വച്ചു് ഒരു സുവർണ്ണമുദ്ര നല്കുന്നതിനുവേണ്ടി കൂടിയ കരയോഗത്തിൽ അദ്ധ്യക്ഷം വഹിയ്ക്കാൻ ഇടയായിട്ടുണ്ടു്. അന്നു രാത്രി, അന്നു് എം. എൽ. സി. ആയിരുന്ന കട്ടിയാട്ടു് ശിവരാമപ്പണിക്കരുടെ വസതിയിൽ നടന്ന ഒരു വിവാഹത്തിനു് പോകുകയും പിറേറദിവസം മടങ്ങുകയും ചെയ്തു. ലേഖകൻ 45-ാമാണ്ടിടയ്ക്കു് അന്നു് ചേത്തല തഹസീൽ ഉദ്യോഗം വഹിച്ചിരുന്ന മാതുലൻ ഗോവിന്ദപ്പിള്ള അവകളുടെ കൂടെ ഒരു വഷം

താമസിച്ചിട്ടുണ്ട്. ഇപ്പോഴത്തെ ഈ സന്ദർശനം അന്ന ത്തെ സ്മരണകളെ പുനർജ്ജീവിപ്പിക്കുന്നതിന് ഉപയുക്ത മായും ഭവിച്ചു. പ്രസിദ്ധപ്പെട്ട ഭഗവതിക്ഷേത്രം, പള്ളി ക്കുളം, താലൂക്കകച്ചേരി മുതലായവ ലേഖകൻെറ നിത്യ സന്ദർശന സ്ഥലങ്ങളായിരുന്നു. അവയുടെ പുനഃസന്ദർശനം ലേഖകനെ വിദൂരത്തിൽ അവ്യക്തമായി മങ്ങിക്കിടക്കുന്ന തൻെറ ബാല്യകാലത്തിലേക്ക് ക്ഷണനേരത്തേയ്ക്കു് ആക ഷിച്ചു. ഇതിലേയ്ക്കു് ലേഖകനെ പ്രധാനമായി പ്രോത്സാ ഹിപ്പിച്ചതും അനുഗമിച്ചതുമായ വക്കീൽ ശ്രീ. പരമേശ്വ രപ്പണിക്കർ ഇന്നില്ലെന്നറിയുന്നതിൽ വ്യസനിക്കുന്നു.

ആകപ്പാടെ ലേഖകൻെറ ഇതേവരെയുള്ള ജീവി തം മുഴുവനും വിദ്യാഭ്യാസപരമായ ജീവിതംതന്നെ ആയി രുന്നുവെന്ന് പറയുന്നതിൽ അധികം തെററുണ്ടെന്നു തോ ന്നുന്നില്ല. ആദ്യം ബാലവിദ്യാർത്ഥിയും പിന്നീട് യുവ വിദ്യാർത്ഥിയും അതിൽപിന്നെ അദ്ധ്യാപകനും അനന്തരം വിദ്യാലയപരിശോധകനും ആയിരുന്നു. ആദ്യത്തെ രണ്ടു ഘട്ടങ്ങളിലും പരാധീനത്തിൽ വിദ്യ സമ്പാദിക്കുകയും പി ന്നീട് തനിക്കു ലഭിച്ചതിനെ വർദ്ധിപ്പിച്ചു് വിതരണംചെ യ്യുകയും ചെയ്തു. ഇതിനുശേഷം മാത്രമാണ് (അതായതു് ഉദ്യോഗത്തിൽനിന്നും പിരിഞ്ഞതിനുശേഷം) സ്വയമായി താൻ വിദ്യ സമ്പാദിക്കുവാൻ തുടങ്ങിയതു്. ബാല്യത്തിൽ ആശാൻെറ കളരിയിൽ പഠിച്ച എഴുത്തും വായനയും ത ന്നെയാണ് ഇന്നും ഈ വാർദ്ധക്യത്തിലും ലേഖകൻ ശീലി

ച്ചുവരുന്നതു്. ഇന്നു് 'വായനയും എഴുത്തും' എന്ന ഭേദമേയുള്ളൂ. ഇതുകൊണ്ടായിരിക്കാം വാർദ്ധക്യത്തെ 'രണ്ടാം ശൈശവമെന്നു' പറഞ്ഞുകാണുന്നതു്. വാസ്തവം നോക്കിയാൽ മനുഷ്യജീവിതം ആദ്യവസാനം വിദ്യാഭ്യാസകാലം തന്നെയാണു്. പ്രപഞ്ചം ഒരു പാഠപുസ്തകവുമാണു്. അതിൻെറ വശങ്ങൾ അഗണനീയങ്ങളും പാഠങ്ങൾ പഠിച്ചാൽ തീരാത്തവയുമാണു്. ജ്ഞാനം അപാരവും ജീവിതം പരിമിതവുമായതുകൊണ്ടു് ഇങ്ങനെയിരിക്കാനെ തരമുള്ളൂവല്ലോ. ഈ ഹ്രസ്വകാലത്തിൽ കഴിയുന്നതിനെ ഗ്രഹിയ്ക്കാൻ ശ്രമിക്കാത്തവരുടെ ജന്മം വ്യർത്ഥംതന്നെയാണു്.

ശുഭം.